# അറബിരാഷ്ട്രങ്ങൾ





*By*

**K. C. K. ഇരിമ്പിളീയം**



പ്രസാധകർ:

**മുഹമ്മദിയ്യാ ബുക്ക്ഡിപ്പോ**

വളാഞ്ചേരി.

# അറബിരാഷ്ട്രങ്ങൾ






*By*

**K. C. K. ഇരിമ്പിളിയം**




പ്രസാധകർ:

**മുഹമ്മദിയ്യാ ബുക്ക് ഢിപ്പോ**

വളാഞ്ചേരി.

# പ്രസ്താവന

ലോകകാര്യങ്ങളുമായി ഏതെങ്കിലും വിധത്തിൽ ബന്ധമുള്ള സകല മനുഷ്യരും മദ്ധ്യപൂർവ്വദേശങ്ങളിലേക്കു പ്രത്യേകം ദൃഷ്ടിതിരിച്ചിട്ടുള്ള ഒരു കാലഘട്ടമാണിതു്. അവിടങ്ങളിലെ ഉൽക്കണ്ഠാജനകങ്ങളായ സംഭവവികാസങ്ങളാണു് അതിനു കാരണം. ലോകസമാധാനത്തെ വെല്ലുവിളിക്കുന്ന ഓരോവിധ ഭയങ്കരസംഭവങ്ങൾ അവിടങ്ങളിൽ ദൈനംദിനം നടന്നുകൊണ്ടിരിക്കുന്നു. മദ്ധ്യപൂർവ്വദേശങ്ങളിലെ മിക്കരാഷ്ട്രങ്ങളുമുൾക്കൊള്ളുന്ന ഒരു സന്ദർഭോചിതമായ പ്രസിദ്ധീകരണമാണു് ഈ "അറബി രാഷ്ട്രങ്ങൾ". ഇന്ത്യക്കു് അറബിരാജ്യങ്ങളുമായി പൌരാണിക കാലംമുതല്ക്കേ പല വിധത്തിലും ബന്ധം ഉണ്ടായിരുന്നുവെങ്കിലും ബ്രിട്ടീഷ് ഭരണമിവിടെ ആവിർഭവിച്ചതോടുകൂടി ആ ബന്ധം മിക്കവാറും അറ്റുപോയിരുന്നു. എന്നാൽ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചതോടുകൂടി ആ ബന്ധം പുനഃസ്ഥാപിതമായിക്കൊണ്ടിരിക്കയാണു്. മിസറിലെ സൂയസ്കനാൽ കുഴപ്പത്തിൽ ഇന്ത്യപ്രദർശിപ്പിച്ച പ്രത്യേക ഉത്സാഹംനിമിത്തം ഇന്ത്യയും അറബിരാജ്യങ്ങളുംതമ്മിൽ അത്ഭുതപൂർവ്വമായ ബന്ധമാണു് ഉളവായിട്ടുള്ളതെന്നുള്ളതിൽ സംശയമില്ല.

എങ്കിലും അറബിരാജ്യങ്ങളെക്കുറിച്ചു മലയാളികൾക്കു് അറിവുസമ്പാദിക്കാൻ പറയത്തക്ക യാതൊരു മാർഗ്ഗവും ഇതുവരെ ഉണ്ടായിട്ടില്ല. ആ ന്യൂനതയെ പരിഹരിക്കാനാണു് ഈ അറബിരാഷ്ട്രങ്ങൾ എന്ന കൃതി ഞങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതു്. അറബിരാഷ്ട്രങ്ങളിൽ ദിനംപ്രതിയെന്നോണം മാറ്റങ്ങൾ സംഭവിച്ചുകൊണ്ടിരിക്കയാണു്. ആ വക മാറ്റ

ങ്ങളും ഇതിൽതന്നെ വല്ല തിരുത്തും വേണ്ടിവന്നാൽ അടുത്ത പതിപ്പിൽ നിർവ്വഹിച്ചുകൊള്ളുന്നതാണ്.

ഈ പുസ്തകത്തിന്ന ജാതിമതഭേദമെന്യേ സകല മലയാളികളും സഹർഷമായ സ്വാഗതം നല്കുമെന്ന പ്രതീക്ഷയോടുകൂടി അവരുടെ കരകമലങ്ങളിൽ ഇതു സമർപ്പിച്ചുകൊള്ളുന്നു.

വളാഞ്ചേരി,
18—7—1960

മുഹമ്മദിയാബുക്ക് ഡിപ്പോ.

# മുഖവുര

അറബിരാജ്യങ്ങളുടെ സ്ഥിതിഗതികളെപ്പററി സാമാന്യമായ പരിജ്ഞാനമെങ്കിലും സമ്പാദിക്കാനുതകുന്ന ഒരു പുസ്തകമെഴുതി പ്രസിദ്ധപ്പെടുത്തണമെന്ന് സാഹിത്യവിഷയത്തിൽ ഏർപ്പെടാൻതുടങ്ങിയ കാലംമുതല്ക്കുതന്നെ ഞാൻ ആഗ്രഹിച്ചിട്ടുണ്ടായിരുന്നു. മററു പല ജോലികളിൽ ഏർപ്പെട്ടുവന്ന എനിക്ക് നാളിതുവരെ അതിനു സമയം ലഭിച്ചില്ല. ഈയിടെയായി അറബിരാജ്യങ്ങളിലുണ്ടായിട്ടുള്ള അഭൂതപൂർവ്വമായ ഉണർച്ചയും ഉയർച്ചയും എൻെറ ആ പഴക്കം ചെന്ന ആഗ്രഹത്തിന് ശക്തികൂട്ടി. വിശുദ്ധ ഹിജാസിലെ വിസ്മയാവഹങ്ങളായ അഭിവൃദ്ധിയും, ഫലസ്തീനിൽ അത്ഭുതകരമായവിധത്തിൽ ഉത്ഭവിച്ച യഹൂദിരാഷ്ട്രം ശാമിനും മിസറിനും, ജോർഡാൻ, ഇറാഖ് മുതലായ മററു അറബിരാജ്യങ്ങൾക്കും ഉണ്ടാക്കിക്കൊണ്ടിരിക്കുന്ന ശല്യങ്ങളും, ആൾജീരിയായിലെ അറബികൾ അനവധി കൊല്ലങ്ങളായി നടത്തിവരുന്ന സ്വാതന്ത്ര്യസമരവും മററു പലവിധ പ്രസ്ഥാനങ്ങളും ലോകത്തുള്ള മുഴു ജനതകളുടെയും രാഷ്ട്രങ്ങളുടെയും ശ്രദ്ധക്ക് വിഷയീഭവിച്ചിട്ടുള്ള ഇക്കാലത്ത് എൻെറ ആ അഭിലാഷത്തെ താമസംവിനാ നിറവേററേണ്ടതാണെന്ന് എനിക്കു തോന്നി. അതോടുകൂടി പ്രസാധനഭാരം ഏറെറടുക്കുവാൻ എൻെറ ഒരു മാന്യ സുഹൃത്തായ മുഹമ്മദിയാ ബുക്ക്ഡിപ്പോ ഉടമസ്ഥൻ ജ: മുഹമ്മദ് മുസല്യാർ തെയ്യാറാണെന്ന് എനിക്കുറപ്പുതരികയുംചെയ്തു. ഈ സാഹചര്യങ്ങളുടെ സഹായത്താൽ ഇപ്പോഴെങ്കിലും എൻെറ ആഗ്രഹം അറബിരാഷ്ട്രങ്ങൾ എന്നപേരിൽ ഒരു ചെറു ഗ്രന്ഥമായി രൂപപ്പെടാൻ ഇടയായതിൽ ഞാൻ സന്തോഷിക്കുകയും

സർവ്വശക്തനായ അല്ലാഹുവിനോട് കൃതജ്ഞത പ്രകടിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ എല്ലാ അറബിരാഷ്ട്രങ്ങളേയും ഈ ചെറുപുസ്തകത്തിൽ ഉൾപ്പെടുത്തുവാൻ എനിക്കു സാധിച്ചിട്ടില്ല. ഇതുൾക്കൊള്ളുന്ന രാഷ്ട്രങ്ങളുടെ വിശദമായ വിവരണം ഇതിൽ ചേർത്തിട്ടുമില്ല. എങ്കിലും പ്രധാന അറബിരാഷ്ട്രങ്ങളെല്ലാം ഈ ചെറു പുസ്തകത്തിൽ അടങ്ങിയിരിക്കുന്നു. ലോകത്തെ അമ്പരപ്പിച്ചുകൊണ്ടിരിക്കുന്ന ഇസ്രായിൽരാഷ്ട്രത്തെയും ജിദ്ദ, കുവൈത്ത്, ബഹ്റയിൻ മുതലായ ചെറു രാജ്യങ്ങളെയും ഇതിൽ ഉൾപ്പെടുത്തിട്ടില്ല. അവ ഒററക്ക് നിലനില്ക്കാൻ അർഹതയില്ലാത്തവയും ക്രമേണയായിട്ടെങ്കിലും മററു പ്രധാന രാഷ്ട്രങ്ങളിൽ ലയിക്കാൻ ഇടയുള്ളവയുമാണ്. ആഫ്രിക്കയിലെ ടുനീസ്, ലിബിയ, സുഡാൻ എന്നിവയും ഏഷ്യയിൽ യമനും അറബിരാഷ്ട്രങ്ങളിൽ ഉൾപ്പെട്ടവയാണെങ്കിലുംകൂടി അവയെ ഈ ചെറു പുസ്തകത്തിൽ ഉൾപ്പെടുത്താൻ സാധിച്ചിട്ടില്ല. വേണ്ടിവന്നാൽ അവയെസംബന്ധിച്ച വിവരണം രണ്ടാം പതിപ്പിൽ ഉൾപ്പെടുത്തിക്കൊള്ളുന്നതുമാണ്.

സുഊദിഅറബ് (ഹിജാസും, നജ്ദും) ഇറാഖ്, ജോർഡാൻ, ലുബ്നാൻ, ശാം (സിറിയ), ഈജിപ്പ്, മൊറോക്കൊ, അൽജീരിയ എന്നീ എട്ടു രാഷ്ട്രങ്ങളാണ് ഈ പുസ്തകത്തിലെ പ്രതിപാദ്യവിഷയങ്ങൾ. ഈ എട്ടു രാഷ്ട്രങ്ങൾ അറബിരാജ്യങ്ങളിൽവെച്ച് പ്രധാനങ്ങളുമാണ്. ഇവ ഓരോന്നിലും ഓരോവിധ പ്രക്ഷോഭണങ്ങൾ നടന്നുകൊണ്ടിരിക്കുന്നതുമുണ്ട്. മൊറോക്കോരാജ്യത്തിന്ന് ഫ്രാൻസിന്റെ കീഴിൽനിന്ന് പൂർണ്ണസ്വാതന്ത്ര്യം നേടണം, അതിന്റെ തുറമുഖമായ ടഞ്ചിയ (ടാഞ്ചീർ) ഇപ്പോൾ ഒരു അന്താരാഷ്ട്രകേന്ദ്രമായാണ് സ്ഥിതിചെയ്യുന്നതു്. അതു്

മൊറോക്കോവിന്റെ അവിഭാജ്യഘടകമായ സ്ഥിതിക്ക് ആ രാജ്യത്തിനുതന്നെ അതു് വിട്ടുകിട്ടണം. അൾജീറിയ ഫ്രഞ്ച് അടിമത്വത്തിൽനിന്നു് മോചനംലഭിക്കേണ്ടതിനു് നിരന്തരസമരംനടത്തിവരികയാണു്. ഈജിപ്റ്റിനു് സൂയസ്കനാൽ കുഴപ്പം പരിഹരിക്കപ്പെട്ടിട്ടുണ്ടെങ്കിലും സാമ്പത്തികമായ അവശതകളുണ്ടു്. അഖബാ, ഗാസാ മുതലായ പ്രദേശങ്ങൾ മോചിപ്പിക്കണം. സിറിയക്കും, ലബനാനും, സൗദി അറബിനും, ജോർഡാനുമെല്ലാം എണ്ണഖനികളും. പൈപ്പുകളുംസംബന്ധിച്ച് പാശ്ചാത്യകോയ്മകളുമായി നിലവിലുള്ള തർക്കങ്ങളും തകരാറുകളും അവസാനിച്ചുകിട്ടണം. ഇറാഖ്‌രാജ്യം എല്ലാററിലുമുപരിയായി നാശവക്കിൽ സ്ഥിതിചെയ്തിരുന്നുവെങ്കിലും ഇപ്പോൾ മോചനംലഭിച്ചിട്ടുണ്ടു്. ബാഗ്ദാദ് ഉടമ്പടിയിലും മററും അകപ്പെട്ടു് പാശ്ചാത്യകോയ്മകളുടെ കയ്യിൽ കളിപ്പാവയായിപ്പോയിരുന്ന ആ രാജ്യത്തിനു് മറെറല്ലാററിനേക്കാളും മോചനംലഭിച്ചിരിക്കയാണു്. എന്നാൽ അറബിരാജ്യങ്ങളിലെ നിവാസികളും മേധാവികളുമെല്ലാം ഉണർന്നുകഴിഞ്ഞിട്ടുള്ള ഒരു കാലഘട്ടമാണിതെന്നുള്ളതിൽ നമുക്കു സന്തോഷിക്കാം.

റഷ്യൻപാർശ്വം, ആംഗ്ലോഅമേരിക്കൻകക്ഷി എന്നിങ്ങിനെ രണ്ടു ശാക്തികച്ചേരികളിൻകീഴിലായി ലോകത്തിലെ മിക്ക ചെറുരാഷ്ട്രങ്ങളും ഇന്നു് നരകിക്കുകയാണു്. ഈ രണ്ടു ചേരികളിലും ഉൾപ്പെടാതെ ലോകത്തുനിന്നു് യുദ്ധഭീതിയെ നീക്കംചെയ്തു സമാധാനം പുനഃസ്ഥാപിക്കുന്നതിനായി മൂന്നാമതായി ഒരു ശാക്തികച്ചേരികൂടി ലോകത്തിലിന്നു വളർന്നുവരികയാണു്. ഇന്ത്യയാണു് ഈ ചേരിക്കു് നേതൃത്വം നൽകുന്നതു്. ഈ മൂന്നാമത്തെ ചേരിയിൽ ചേർന്നു് താന്താ

ങ്ങളെ യുദ്ധഭീതിയിൽനിന്നു് മോചിപ്പിക്കുവാനാണു് ഈജിപ്ത്, സിറിയ മുതലായ അറബിരാഷ്ട്രങ്ങളിപ്പോൾ ശ്രമിക്കുന്നതു്.

അറബിരാഷ്ട്രങ്ങളിലോരോന്നിന്റെയും സ്ഥിതിഗതികളും, അവക്കു് ലോകസമാധാനത്തിലും യുദ്ധത്തിലുമുള്ള പ്രാധാന്യവും സാമാന്യമായിട്ടെങ്കിലും ഗ്രഹിക്കാവുന്ന മലയാളഭാഷയിലെ ഇദംപ്രഥമമായ ഒരു കൃതിയാണു് ഈ 'അറബിരാഷ്ട്രങ്ങൾ'! ഇതിന്റെ പ്രസാധനഭാരം ഏറ്റെടുത്ത മുഹമ്മദിയ്യാബുക്ക്ഡിപ്പോ ഭാരവാഹികളെ ഞാൻ അഭിനന്ദിക്കുന്നു. ഇതിൽ വല്ല പോരായ്മകളും ഉണ്ടെന്നു് കാണുന്നപക്ഷം അടുത്ത പതിപ്പിൽ തീർക്കാമെന്ന വാഗ്ദത്തത്തോടുകൂടി ഇതു് വായനക്കാരുടെ സന്നിധികളിൽ സമർപ്പിച്ചുകൊള്ളുന്നു.

ഇരിമ്പിളിയം
21–3–57

കെ. സി. കോമുക്കുട്ടി.

# സുഊദി അറബ്

മുസ്ലിം പുണ്യസ്ഥലങ്ങളായ മക്കാ, മദീന മുതലായ നഗരങ്ങളുൾപ്പെട്ട ഹിജാസു സംസ്ഥാനത്തെയും നജ്ദിനേയും കൂട്ടിച്ചേർത്തുകൊണ്ടു് പുതുതായി നിർമ്മിച്ച രാഷ്ട്രമാണു് സുഊദിഅറബ്യ്. വഹാബികൾ എന്നപേരിൽ ശ്രുതിപ്പെട്ടവരായ ആലുസുഊദ് വംശത്തിൽ പേരും പെരുമയും പ്രാപിച്ച സുൽത്താൻ അബ്ദുൽഅസീസ് ഇബ്നുസുഊദ് സ്ഥാപിച്ച അറബിരാഷ്ട്രങ്ങളിൽവെച്ചു വലുതാണു് സുഊദി അറബ്യ്. ഇന്നത്തെ അറബിരാഷ്ട്രങ്ങളുടെ കൂട്ടത്തിൽ സ്ഥലവിസ്തൃതികൊണ്ടുമാത്രമല്ല മറ്റു അലങ്കാരങ്ങളാലും ഇതിനു പ്രത്യേകതയുണ്ടു്. മറ്റു മുസ്ലിംരാഷ്ട്രങ്ങളെപ്പോലെ ജസീറത്തുൽ അറബും നാനൂറു് കൊല്ലക്കാലം ഉസ്മാനിയാ സാമ്രാജ്യത്തിന്റെ കീഴിൽ സ്ഥിതിചെയ്തിട്ടുണ്ടായിരുന്നു. ഇരുപതാം ശതാബ്ദാരംഭത്തിൽ 1902 ജനുവരി 16-ാംനു- സുൽത്താൻ ഇബ്നുസുഊദ് തന്റെ പ്രധാന സ്നേഹിതനായിരുന്ന അബ്ദുല്ലാഹിബ്നു ജൽവിയുടെ സഹായത്തോടുകൂടി ഒരു ചെറുപട്ടാളസംഘത്തെ മാത്രം ഒരുമിച്ചുകൂട്ടിക്കൊണ്ടു നജ്ദുരാജ്യത്തിന്റെ തലസ്ഥാനമായ രിയാസിൽ (രിയാദിൽ)

പ്രവേശിച്ചു. ചെറിയ ഒരു ഏറ്റുമുട്ടലിന്നുശേഷം റിയാസ് രാജധാനി അദ്ദേഹം കൈവശപ്പെടുത്തി. അതു് അദ്ദേഹത്തിന്റെ സ്വരാജ്യമാണു്. അവിടെനിന്നദ്ദേഹം അവിടെ നാടുവാഴിയായിരുന്ന അബ്ദുൽ അസീസ് ഇബ്നുറശീദ് എന്ന രാജാവിന്റെ കാരണത്താൽ ബഹിഷ്കൃതനായിപ്പോയതായിരുന്നു. ഇബ്നുസ്സഊദ് റിയാസിനെ ആക്രമിച്ചിരുന്നപ്പോൾ ഇബ്നുറശീദ് കുവൈത്തിലെ ശൈഖുമായി യുദ്ധത്തിൽ ഏർപ്പെട്ടിരിക്കയായിരുന്നു. അതിനാൽ റിയാസ് കൈവിട്ടുപോയതു് അത്ര ഗൗരവാവഹമായ ഒരു കാര്യമായി ഇബ്നുറശീദ് ഗണിച്ചിരുന്നില്ല. റിയാദ് കീഴടങ്ങിയതിൽപ്പിന്നെ ഇബ്നുറശീദിന്റെ കീഴിൽതന്നെയായിരുന്ന നജ്ദിലെ മറെറാരു പ്രധാനകേന്ദ്രമായ അൽഖറജിനെയും ഇബ്നുസ്സഊദ് ആക്രമിക്കുകയുണ്ടായി. എങ്കിലും ഇബ്നുറശീദിന്റെ പട്ടാളക്കാർ പെട്ടെന്നു് നടത്തിയ ഒരു നിശാക്രമണംകൊണ്ടു് അത്തവണ അദ്ദേഹത്തെ പിന്തിരിപ്പിച്ചുകളഞ്ഞു. ഇബ്നുറശീദിനെ റിയാദിൽനിന്നു പുറത്താക്കിയതോടുകൂടി ഇബ്നുസ്സഊദിന്നു് വഹാബികളുടെ ഇടയിൽ വലിയ നേതൃത്വം സിദ്ധിച്ചുകഴിഞ്ഞിരുന്നതിനാൽ സൈന്യശേഖരണത്തിന്നുമററും അദ്ദേഹത്തിന്നു് പ്രയാസമുണ്ടായിരുന്നില്ല. 1904ൽ പിന്നെയും അദ്ദേഹം ഇബ്നുറശീദുമായി യുദ്ധത്തിന്നു ചെന്നു. ആ യുദ്ധത്തിൽ ഇബ്നുറശീദ് കർഇയ്യായിൽനിന്നു തോറെറാടി. അവസാനം 1906ൽ നടന്ന മൂന്നാമത്തെ സമരത്തിൽ ഇബ്നുറശീദ് വധിക്കപ്പെടുകയും അതോടുകൂടി നജ്ദ്‌രാജ്യത്തിന്റെ മദ്ധ്യപ്രദേശം മുഴുവനും ഇബ്നുസ്സഊദിന്നു കീഴ്പെടുകയുംചെയ്തു. അറബികളെയെല്ലാം യോജിപ്പിച്ചുകൊണ്ടു് ഒരു ഏകീകൃത അറബിരാഷ്ട്രം നിലവിൽകൊണ്ടുവരുവാൻ ആരംഭകാലം മുതൽക്കുതന്നെ ഇബ്നുസ്സഊദ് ആഗ്രഹിക്കുന്നുണ്ടായിരുന്നു. 1906ൽ ആലു

റശീദ് ഭരണത്തെ നശിപ്പിച്ചതുമുതൽ 1912 വരെ സ്വരാജ്യത്തിന്റെ ആഭ്യന്തരഭദ്രതക്കവേണ്ടി അദ്ദേഹം നിരന്തരമായി പരിശ്രമിച്ചു. ആദ്യത്തിൽ സ്വസ്വരൂപത്തിലും അനന്തരം സ്വരാജ്യത്തുമാണ് അദ്ദേഹം ഏകീകരണസംരംഭം ആരംഭിച്ചതു്. ഖുർആനും സുന്നത്തിനും സർവ്വഥാ പ്രാധാന്യം നൽകുന്നതായി അവർ പറഞ്ഞുവരുന്ന വഹാബിയാവിശ്വാസതത്വങ്ങളുടെ അടിസ്ഥാനത്തിൽ നജ്ദുകാരെ ഏകീകരിക്കാനായി അദ്ദേഹം അൽ ഇഖ്വാൻ സംഘം സ്ഥാപിച്ചു. ഈ സംഘത്തിന്റെ പരിശ്രമഫലമായി അവരുടെയിടയിൽ വിശ്വാസദാർഢ്യതയും, പരസ്പരസാഹോദര്യവും വളർന്നു. ഓരോ ഗോത്രത്തിലുമെന്നപോലെ വിവിധ ഗോത്രങ്ങളുടെ ഇടയിലും ഐക്യം പുനസ്ഥാപിതമായി. നജ്ദുകാരുടെ ജീവിതമാർഗ്ഗം കൃഷിയാണ്. ഇബ്നുസ്സഊദ് ഒന്നാമതായി ബിറുഅത്താവിയായിലും പിന്നീട്ട ഇതരപ്രദേശങ്ങളിലും കർഷകകോളനികൾ സ്ഥാപിച്ചുകൊണ്ടു അവരെ ഉപജീവനകാര്യത്തിൽ സ്വയം പ്രാപ്തരാക്കി. അതോടുകൂടി തന്നെ അവരുടെ ഇടയിൽ മതബോധവും സാഹോദര്യവും വളർന്നുവന്നു. നജ്ദിന്റെ പൂർവ്വപ്രദേശമായ അൽഹിസ്സാ മുമ്പു ഇബ്നുസ്സഊദിന്റെ പിതാമഹന്റെ കീഴിലായിരുന്നു. 1913ൽ വഹാബിപ്പടയാളികൾ ആദ്യം അതും അനന്തരം ഇറാൻ ഉൾക്കടലിന്റെ പശ്ചിമഭാഗത്തുള്ള ഇതര അറബി തീരപ്രദേശങ്ങളും കൈവശപ്പെടുത്തി.

തുർക്കിയുടെ കീഴിൽ ഹിജാസു ഭരിച്ചിരുന്ന ശരീഫ് ഹുസ്സയിനും ഇബ്നുസ്സഊദിനാൽ പരാജിതരായ ആലുറശീദ് ഗോത്രക്കാരും ഒന്നാംലോകമഹായുദ്ധത്തിൽ ബ്രിട്ടീഷുകാരുടെ പക്ഷക്കാരായിരുന്നു. ഇബ്നുസ്സഊദ് ആ യുദ്ധത്തിൽ ഒരു ഭാഗത്തും ചേരാതെ സ്വരാജ്യത്തിന്റെയും സ്വജനങ്ങളുടേയും

ഐശ്വര്യാഭിവൃദ്ധിക്കായി പ്രവർത്തിച്ചു. അങ്ങിനെ അദ്ദേഹത്തിന്റെ പട്ടാളം അറബിമണലാരണ്യത്തിൽ ഒരു വമ്പിച്ച ശക്തിയായിത്തീരുകയും ചെയ്തു. ഒന്നാം ലോകമഹായുദ്ധം സഖ്യകക്ഷികളായിരുന്ന ആംഗ്ലോ-ഫ്രഞ്ച് ചേരിയുടെ അഭീഷ്ടസാഫല്യതയിലാണ് പര്യവസാനിച്ചത്. തുർക്കി സാമ്രാജ്യം ഛിന്നഭിന്നമായിപ്പോയി—തുർക്കിയുടെ കീഴിൽ ഹിജാസു ഭരണകർത്താവായിരുന്ന ശരീഫ് ഹുസ്സയിൻ ഹിജാസിലെ സ്വതന്ത്രരാജാവായി പുതിയ പദവി സ്വയം ഏറ്റെടുത്തു.

ബ്രിട്ടീഷുകാരുടെ പിന്തുണയാണ് ശരീഫ് ഹുസ്സയിൻ ആശ്രയിച്ചിരുന്നത്. നജ്ദിന്റെ പശ്ചിമോത്തരഭാഗങ്ങളിൽ ശരീഫിന്റെ പുത്രന്മാരായ അമീർ ഫൈസലും, അമീർ അബ്ദുല്ലയും സങ്കുചിതകക്ഷികളുടെ സഹായം പ്രതീക്ഷിച്ചുനിന്നു. വടക്കുഭാഗത്ത് ശമ്മാറിൽ ആലുറശീദുവംശക്കാരും ഒരു ഭരണം സ്ഥാപിച്ചു. വടക്കുകിഴക്കായി സ്ഥിതിചെയ്യുന്ന കുവൈത്തിലെ ശൈഖ് തനിബ്രിട്ടീഷുപക്ഷക്കാരനായിമാറി. അതോടുകൂടി ആ ശൈഖ് ഇബ്നുസഊദിന്റെ ബദ്ധവിരോധിയുമായിരുന്നു.

ആകയാൽ ഒന്നാംലോകമഹായുദ്ധാനന്തരം ചതുർഭാഗങ്ങളിൽനിന്നും രോധനം ചെയ്യപ്പെട്ട ഒരവസ്ഥയിലാണ്, ഇബ്നുസ്സഊദും നജ്ദ്‌രാജ്യവുംനിന്നിരുന്നത്. ഇംഗ്ലീഷുകാർ എല്ലാ വിധത്തിലും ശരീഫ് ഹുസൈനേയും മക്കളേയും സഹായിക്കാൻ സന്നദ്ധരായിരുന്നു. ശരീഫ് ഹുസ്സൈൻ ലോകമുസ്ലിമിങ്ങളുടെ ആത്മീയനേതൃത്വവും ഖിലാഫത്തും സ്വപ്നംകണ്ടുകൊണ്ടാണ് നിന്നിരുന്നത്. ഇബ്നുസഊദിനെ പുറത്താക്കേണ്ടതു് ആ അഭീഷ്ടസാമ്രാജ്യത്തിനു ഒഴിച്ചുകൂടാത്ത ഒരു ചുമതലയായിട്ടാണ് ശരീഫ് ഹുസ്സൈൻ

വിചാരിച്ചിരുന്നതു്. 1919 മെയ് 25-ാംനു അദ്ദേഹം നജ്ദിനെ ആക്രമിക്കാൻ പുറപ്പെട്ടുവെങ്കിലും തറാബാ എന്നിടത്തുവെച്ചു യുദ്ധത്തിൽ തോററു പിന്തിരിഞ്ഞോടുകയാണുണ്ടായതു്. ആ യുദ്ധത്തിൽ സ്വരക്ഷാർത്ഥം പൊരുതിയിരുന്ന ഇബ്നുസുഊദ് 1921 മുതൽക്കു് പ്രത്യാക്രമണത്തിലേർപ്പെട്ടു. ഒന്നാമതായി ദക്ഷിണപശ്ചിമഭാഗത്തെ അസീറും ഉത്തരഭാഗത്തെ ശമ്മാറും അദ്ദേഹം കീഴടക്കി. ജോർഡാൻ പുഴയുടെ തീരംവരെ വഹാബികൾ മുന്നേറി.

മറുവശത്തു് ഖൈബർ ഈത്തപ്പനത്തോട്ടങ്ങളുമെററും കരസ്ഥമാക്കിക്കൊണ്ടു് ശരീഫ് ഹുസൈനെ ഹിജാസിൽ ഒതുക്കിനിർത്തുന്നതിലും അദ്ദേഹം വിജയം നേടി. ശരീഫ് ഹുസൈനെ പ്രാപ്തിയില്ലാത്ത ഒരു ഭരണകർത്താവായി അറബികളെപ്പോലെത്തന്നെ ബ്രിട്ടനും അവസാനം തീർച്ചപ്പെടുത്തി.

1924 മാർച്ച് 3-ംനു തുർക്കിറിപ്പബ്ലിക്കിൻെറ ജനപ്രതിനിധിസഭയായ മജ്ലിസ് മില്ലിയ്യഃ ഉസ്മാനിയാ ഖലീഫയുടെ സംരക്ഷണത്തിൽനിന്നു് പിന്മാറിക്കൊണ്ടൊരു പ്രഖ്യാപനം പുറപ്പെടുവിച്ചു. ശരീഫ് ഹുസൈൻ അവസരം പാഴാക്കിയില്ല. പിറേറദിവസംതന്നെ താനാണിനി ഖലീഫയെന്ന അദ്ദേഹം പ്രഖ്യാപനംചെയ്തു. അമീറുൽമുഅ്മിനീൻ എന്ന പേരും പദവിയും വഹിച്ചുകൊണ്ടു് അദ്ദേഹം തൻെറ അധികാരത്തിന്നു് സർവ്വസ്വീകാര്യത സമ്പാദിക്കാൻ കൊണ്ടുവന്ന തെളിവുകൾ താൻ നബിയുടെ കുടുംബക്കാരനാണെന്നുള്ളതു മാത്രമായിരുന്നു. വംശമാഹാത്മ്യം അധികാരത്തിന്നു തെളിവല്ലെന്നു് മുസ്ലിംകൾ മനസ്സിലാക്കിയിട്ടുണ്ടെന്നും ഇസ്ലാമികപ്രജായത്തത്തിനോടുള്ള ഭക്തി മുസ്ലിംരാജ്യങ്ങളിൽ ഉൽഭൂതമായിക്കഴിഞ്ഞിട്ടുണ്ടെന്നും ശരീഫ് ഹുസൈൻ ആ പ്രഖ്യാപനാവസരത്തിൽ തെല്ലും മനസ്സിലാക്കിയില്ല

അവസാനം മുസ്ലിംലോകമൊട്ടുക്കും അദ്ദേഹത്തിന്റെ വിരോധികളായി. ആ തരം നോക്കി നജ്ദിന്റെ അൽ ഇഖ്‌വാൻപട ഹിജാസിലേക്കു നീങ്ങി. ശരീഫ്ഹുസൈൻ ആദ്യമായും, മകനായിരുന്ന അലിയും രണ്ടാമതായും നാടുവിട്ടോടി. വഹാബിസൈന്യം ആദ്യം തായിഫും അനന്തരം മക്കാ, മദീനാ മുതലായ പ്രദേശങ്ങളും നിഷ്പ്രയാസം കരസ്ഥമാക്കി. ശരീഫ്ഹുസൈന്റെ സ്വേച്ഛാധികാരപ്രമത്തതക്കു നേരെ വിപരീതമായ ഒരു നയവിശേഷം അവലംബിച്ചുകൊണ്ട് സ്വദേശീയരേയും വിദേശീയരേയുമെല്ലാം സുൽത്താൻ ഇബ്നുസ്സഊദ് വശീകരിച്ചു. അദ്ദേഹത്തിന്റെ പട്ടാളക്കാർ മഖ്ബറകളിൻ മീതെ കെട്ടിയുണ്ടാക്കപ്പെട്ടിരുന്ന ഖുബ്ബകളോടുമറ്റും പ്രകടിപ്പിച്ച രൂക്ഷത പലരിലും അതൃപ്തി ഉളവാക്കിയിരുന്നുവെങ്കിലും ശരീഫ്ഹുസൈന്റെയും മക്കളുടേയും പക്കൽനിന്നുണ്ടായ വമ്പിച്ച രാഷ്ട്രീയാപരാധങ്ങളുടെ മുമ്പിൽ അതെല്ലാം അഗണ്യകോടിയിൽ തള്ളപ്പെട്ടുപോവുകയാണുണ്ടായത്. 1924 ഒക്ടോബർ 15-ാം തിയ്യതി സുൽത്താൻ ഇബ്നുസ്സഊദും പട്ടാളക്കാരും യാതൊരു രക്തച്ചൊരിച്ചിലും കൂടാതെതന്നെ ഹിജാസിൽ പ്രവേശിച്ചു. ശരീഫ്ഹുസൈൻ തന്റെ ഇളയ പുത്രനായ അലിക്ക് അധികാരം ഒഴിഞ്ഞുകൊടുത്തുകൊണ്ട് ആദ്യമേ സ്ഥലം വിട്ടുകഴിഞ്ഞിരുന്നു. സുൽത്താനും ഭടന്മാരും മക്കയെ സമീപിച്ചപ്പോൾ അലി ജിദ്ദയിലേക്കോടി. 1925 ഡിസമ്പർ 23-ാംനു ജിദ്ദയും സുൽത്താൻ കീഴടക്കി. അലി ഗത്യന്തരമില്ലാത്തതിനാൽ അക്കാലത്ത് ബ്രിട്ടന്റെ കീഴിലായിരുന്ന ഇന്ത്യയിൽ ഓടിയെത്തി രക്ഷപ്രാപിക്കയാണ് ചെയ്തത്. ഹിജാസ്സംസ്ഥാനം മുഴുവനും സുൽത്താന്റെ കീഴിലായി. 1926 ജനുവരി 8-ാംനു മസ്ജിദുൽഹറാമിൽവെച്ച് സുൽത്താൻ ഇബ്നുസ്സഊദ് ഹിജാസ്സനജ്ദ് രാജാവായി പ്രഖ്യാപനം ചെയ്യപ്പെട്ടു.

സുൽത്താന്റെ ക്ഷണനപ്രകാരം 1926 ജൂൺ മാസത്തിൽ വിവിധ മുസ്ലിംരാജ്യങ്ങളുടെ അറുപതു് പ്രതിനിധികൾ മക്കയിൽ സമ്മേളിച്ചു. ആലോകമുസ്ലിംകോൺഫ്രൻസു് പുണ്യഭൂമിയിൽ സുൽത്താന്റെ ഭരണാധികാരത്തിന്നു് അംഗീകരണംനൽകി. പരിശുദ്ധസ്ഥലങ്ങളുടെ സംരക്ഷണവും ഹജ്ജ്‌യാത്രസംബന്ധിച്ച കാര്യങ്ങളുമെല്ലാം പ്രസ്തുത കോൺഫ്രൻസു അദ്ദേഹത്തിൽ അർപ്പിച്ചു. ഹിജാസിൽ പ്രജായത്തഭരണം സ്ഥാപിക്കണമെന്നു് ഇന്ത്യൻ പ്രതിനിധികളിൽ ചിലർ ആവശ്യപ്പെട്ടുവെങ്കിലും തൽക്കാലം അതു് അവിടെ അപ്രായോഗികമാണെന്നാണു് ഭൂരിപക്ഷാംഗങ്ങൾ അന്ന അഭിപ്രായപ്പെട്ടതു്. അങ്ങിനെ ഇബ്നുസുഊദിന്നു് ഹിജാസിൽ സിദ്ധിച്ച രാജപദവിയും പുണ്യസ്ഥലസംരക്ഷണാധികാരവും ലോകമുസ്ലിംകളാൽ അംഗീകരിക്കപ്പെട്ടു. എങ്കിലും അദ്ദേഹം തനി സ്വേച്ഛാധികാരപരമായ ഒരു നയമല്ല അവിടെ അനുവർത്തിച്ചതു്. നജ്ദിൽ മുൻസ്ഥിതിയിലുള്ള ഗോത്രനായകപ്രാടിസ്ഥാനത്തിലുള്ള ഭരണംതന്നെ അനുവർത്തിച്ചുവെങ്കിലും ഹിജാസിന്റെ ഭരണത്തിൽ കാലോചിതമായ പല പരിഷ്കാരങ്ങളും അദ്ദേഹം നടപ്പിൽ വരുത്തി.

ഒരു എക്സിക്യൂട്ടീവ് കൌൺസിലും മന്ത്രിസഭക്ക തുല്യമായ ഒരു ആലോചനാസമിതിയും ഹിജാസിൽ അചിരേണ അദ്ദേഹം നിലവിൽകൊണ്ടുവന്നു. നജ്ദിന്റെ ഭരണകാര്യങ്ങൾ തന്റെ മൂത്തപുത്രനായ അമീർ സുഊദിനെയും ഹിജാസിന്റെ കാര്യങ്ങൾ ഇളയപുത്രനായ ഫൈസലിനേയും അദ്ദേഹം ഭാരമേല്പിച്ചു. മേൽപറഞ്ഞ കൌൺസിലുകൾ ഹിജാസിനെസംബന്ധിച്ച കാര്യങ്ങളിൽ അമീർഫൈസലിനെ സഹായിച്ചുപോന്നു. എന്നാൽ ധനകാര്യങ്ങളും

സൈനികകാര്യങ്ങളും മക്കൾക്ക വിട്ടുകൊടുക്കാതെ വിദേയാഗവേരയും സുൽത്താൻതന്നെ വഹിച്ചുപോരുകയാണ് ചെയ്തിരുന്നത്. 1927 ഫിബ്രുവരിയിൽ നജ്ദിൽ കൂടിയ ഗോത്രനായകന്മാരുടെ ഒരു കോൺഫ്രൻസ് ഇബ്നുസഊദിനെ നജ്ദ്‌രാജാവായും തിരഞ്ഞെടുത്തു. അതോടുകൂടി അദ്ദേഹം ഇരുസംസ്ഥാനങ്ങളുടേയും തിരഞ്ഞെടുക്കപ്പെട്ട രാജാവായി. അന്നുതന്നെ രിയാദിനെ ഇരുപ്രദേശങ്ങളുടേയും രാജധാനിയായും തീർച്ചപ്പെടുത്തി.

1927 മെയ് 20-ാംനു നടന്ന ജിദ്ദാ ഉടമ്പടി പ്രകാരം ബ്രിട്ടീഷ് ഗവണ്മെന്റ് സഊദി അറബിനെ ഒരു സ്വതന്ത്ര ഗവണ്മെണ്ടായി അംഗീകരിച്ചു. എന്നാൽ 1915ലെ ഒരു ഉടമ്പടിയിൽ ബ്രിട്ടനു ചില പ്രത്യേകാധികാരങ്ങൾ ഇബ്നുസഊദ് അനുവദിച്ചിട്ടുണ്ടായിരുന്നു. ആ പ്രത്യേക അവകാശങ്ങളിൽനിന്നെല്ലാം 1927ലെ അതേ ഉടമ്പടിപ്രകാരം ബ്രിട്ടൻ പിൻമാറുകയും 1932 സപ്തംബർ 22-ാംനു സുൽത്താൻ പുറപ്പെടുവിച്ച ഒരു രാജകീയ കല്പനവഴി രണ്ടു ഹിജാസിനേയും, നജ്ദിനേയും പരസ്പരം കൂട്ടിച്ചേർക്കുകയുംചെയ്തു രണ്ടിനുംകൂടി സഊദി അറേബിയാ എന്ന നാമകരണം ചെയ്തതും അതേ കല്പനയിലായിരുന്നു. ഇങ്ങിനെ കാലാനുസൃതമായി അഭിവൃദ്ധി പ്രാപിച്ച സഊദി അറബ് ഇപ്പോൾ ചെങ്കടലിന്റെ കിഴക്കേ തീരത്ത് സ്ഥിതിചെയ്യുന്ന ഏററവുംവലിയ അറബിരാഷ്ട്രമായി വളർന്നു കഴിഞ്ഞിരിക്കുന്നു. അറബിരാഷ്ട്രങ്ങളിലെല്ലാം അതിനു സൌഹാർദ്ദബന്ധവുമുണ്ട്.

സഊദിഅറേബിന്റെ വടക്കുഭാഗത്ത് ജോർഡാനും, ഇറാഖും, കുവൈത്തും സ്ഥിതിചെയ്യുന്നു. കിഴക്കേ അതിർത്തി പേർഷ്യൻ ഉൾക്കടലാണ്. പേർഷ്യൻ ഉൾക്കടലെന്നു നാം പേർപറഞ്ഞുവരുന്ന ആ കടലിന്ന് അറബികൾ പൊതു

വില്പം. ഇറാഖുകാർ പ്രത്യേകിച്ചും അറബിഉൾക്കടലെന്നാണ് പേർപറയുന്നതു്. തെക്കുഭാഗത്തു് യമനും, ഹദർമൌത്തും ഓമൻ ഉൾക്കടലുമാണ് അതിർത്തി, പടിഞ്ഞാറെ അതിര് ചെങ്കടൽതന്നെ. ഇബ്നുസഊദും അയൽരാജ്യങ്ങളുമായി അതിർത്തിസംബന്ധിച്ച തർക്കം കുറേകാലത്തോളം ദീർഘിച്ചുനിന്നിരുന്നു. 1923ൽ ബ്രിട്ടന്റെ മാദ്ധ്യസ്ഥതയിൽ നടന്ന അൽഅഖീർ കോൺഫ്രൻസു വഴിക്കും ഉംറാ ഉടമ്പടിപ്രകാരവും സഊദിഅറബും ഇറാഖും സഊദിഅറബും, കുവൈത്തും തമ്മിലുണ്ടായിരുന്ന അതിർത്തിത്തർക്കം അവസാനിച്ചു. അനന്തരം ജോർഡാനുമായുള്ള അതിർത്തിതർക്കമാണ് അവശേഷിച്ചിരുന്നതു്. ജോർഡാന്റെ തെക്കെ അതിർത്തി ഒരു നിഷ്പക്ഷസ്ഥലമായിരിക്കണമെന്ന് ബ്രിട്ടൻ ശഠിച്ചതുകൊണ്ടു് തൽക്കാലത്തു് വഴങ്ങിക്കൊടുക്കാതിരിക്കാൻ ഇബ്നുസഊദിന്നു് ഗത്യന്തരമുണ്ടായില്ല. എങ്കിലും ഇതു് അവസാനതീരുമാനമായി സുൽത്താൻ അന്നുതന്നെ അനുവദിച്ചിരുന്നില്ല. ഇപ്പോഴാവട്ടെ ജോർഡാനും, ബ്രിട്ടീഷുകാരുംകെട്ടുപേക്ഷിച്ചിട്ടുള്ള സ്ഥിതിക്ക് ആ പ്രശ്നം പരിഹരിക്കാൻ എളുപ്പമായിരിക്കുകയുമാണ്. യമനുമായി സഊദിഅറബിന്റെ തെക്കെ അതിർത്തിസംബന്ധിച്ച് ഒരു തർക്കമുണ്ടായിരുന്നു. ആ തർക്കം 1934ൽ ഒരു യുദ്ധമുണ്ടായതിനെത്തുടർന്ന് അവസാനിച്ചിരിക്കുന്നു.

സഊദിഅറബിന്റെ ശരിയായ വിസ്താരം മനസ്സിലാക്കാവുന്നവിധത്തിൽ ശരിയായ സർവ്വെ നാളിതുവരെ നടന്നിട്ടില്ല. അതിന്റെ വിസ്താരത്തെപ്പററി 9,30,000 ചതുരശ്രനാഴികയാണെന്നും 8,95,000 ച.നാഴികയാണെന്നും രണ്ടുവിധ കണക്കുകൾ പറഞ്ഞുകാണുന്നുണ്ടു്. റുബ്ഉൽഖാലീ എന്ന പേരായ 1,93,000 ചതുരശ്രനാഴിക വിസ്തീർണ്ണമുള്ള മരുഭൂമിയും ഈ അളവിൽ ഉൾപ്പെട്ടിരിക്കുന്നു. ഈ രണ്ടു

കണക്കുകളിൽ ചുരുങ്ങിയതു് ശരിയെന്നുവെച്ചാലും സുഊദിഅറബിന്നു് മിസ്റിൻെറ ഇരട്ടിയിലധികം വിസ്താരമുണ്ടെന്നു കാണാം. മിസർ, ഇറാഖ്, ശാം, ലുബ്നാൻ, ഉർദുന്നു്, യമൻ ഇവയെല്ലാം കൂട്ടിച്ചേർന്നാലും സുഊദി അറബിനോളം വലുപ്പംവരുന്നതല്ല. നജ്ദ്, ഹിജാസ്, അസീർ, അൽഹിസ്സാ എന്നിങ്ങിനെ സുഊദിഅറബ് നാലുസംസ്ഥാനങ്ങളും, രിയാദ്, മക്കാ, ബഹാസഫൂഫ് എന്നിവ യഥാക്രമം അവയുടെ തലസ്ഥാനങ്ങളുമാകുന്നു.

വിസ്താരം എത്രയുണ്ടെന്നുള്ള സംഗതി അവ്യക്തമായതുപോലെതന്നെ സുഊദിഅറബിലെ നിവാസികൾ എത്രയാണെന്നുള്ളതും ഖണ്ഡിതമായി പറയാവതല്ല. ശരിയായ ഒരു കാനേഷുമാരിക്കണക്ക് ഇതുവരെ അവിടെ എടുത്തിട്ടില്ല. ജനസംഖ്യ 35 ലക്ഷം മുതൽ 70 ലക്ഷംവരെ അനുമാനിക്കുന്നുണ്ട്. അറുപതു ലക്ഷമെന്ന കണക്കു് ഒരുവിധം വിശ്വാസയോഗ്യമാണെന്നു് പലരും പറയുന്നു. മക്കാ മുക്കർറമയിൽ മാത്രമായി ഒന്നരലക്ഷവും, രിയാദിൽ അറുപതിനായിരവും, മദീനാ മുനവ്വറയിൽ നാല്പത്തഞ്ചായിരവും, ജിദ്ദയിൽ നാല്പതിനായിരവും ആളുകൾ താമസിക്കുന്നുണ്ടത്രെ.

സുൽത്താൻ ഇബ്നുസുഊദ്, രിയാദ് കീഴടക്കിയതു് 20-ാം വയസ്സിലാണ്. അതിസമർത്ഥനും, സർവ്വാദരണീയനുമായ ഒരു ഭരണകർത്താവായിരുന്നു അദ്ദേഹമെന്നു ശത്രുക്കളും മിത്രങ്ങളും സമ്മതിക്കുന്നുണ്ട്. 1952 നവമ്പർ 9-ാംതിയ്യതി അദ്ദേഹം കാലഗതിപ്രാപിച്ചു. അനന്തരം അദ്ദേഹത്തിൻെറ മൂത്തപുത്രനും, പരിഷ്കൃതാശയനുമായ അമീർ സുഊദ്രാജാവായി. അദ്ദേഹം ഭരണത്തിൻെറ ഏകാധിപത്യരൂപത്തിലും അല്പമൊരു മാററം വരുത്തിയിട്ടുണ്ട്. പ്രധാനമന്ത്രിയേയും മററുമന്ത്രിമാരേയുംസംബന്ധിച്ചു പൊതുജനങ്ങൾക്കു വിശ്വാ

ശമുണ്ടോ എന്നു പരിശോധിക്കുന്ന പതിവു് അവിടെ 1953 മുതല്ക്കു തുടൎന്നുവരുന്നുണ്ടു്. പുണ്യസ്ഥലങ്ങളുടെ സംരക്ഷണത്തിലും മററും ലോകമുസ്ലീംകളുടെ അഭിപ്രായംകൂടി ആരായുന്നതിൽ സ്വപിതാവു അനുഷ്ഠിച്ചുവന്നിരുന്ന അത്ര ശുഷ്കാന്തി അമീർസുഊദും അനുവൎത്തിച്ചുവരുന്നുണ്ടു്.

സുഊദി അറേബിയിലെ നാണയം ഖിർശും, റിയാലുമാണു്. 22 ഖിർശാണു ഒരു റിയാൽ. കാൽ അര ഒന്നു് എന്നീ കണക്കുകളിലെല്ലാം ഖിർശും, റിയാലും തയ്യാറാക്കിയിട്ടുണ്ടു്. . അഞ്ചുറിയാൽ, പത്തുറിയാൽ എന്നീ കണക്കുകളിൽ നോട്ടും പ്രചാരത്തിൽവന്നിരിക്കുന്നു. സ്വർണ്ണത്തിൻെറ കയററിറക്കത്തിന്നു് അവിടെയും നിയന്ത്രണമില്ല. അതുകൊണ്ടു് നാണയങ്ങൾക്കു് അവിടെ നിജമായ ഒരു വില ഇതരരാജ്യക്കാരെ സംബന്ധിച്ചേടത്തോളം നിലനില്ക്കാൻ സാദ്ധ്യതയില്ല. എങ്കിലും ഒരു ഇന്ത്യൻ ഉറുപ്പിക അവിടെ മുക്കാൽറിയാൽ വിലപിടിച്ച ഒരു നാണയമായിട്ടാണു് പ്രായേണ അനുമാനിക്കപ്പെടുന്നതു്. 100 ക യുടെ ഒരു നോട്ടിന്നു് 75 റിയാൽ കിട്ടാൻ ഒരിക്കലും പ്രയാസം നേരിടാറില്ല.

ഗതാഗതത്തിന്നുള്ള വാഹനങ്ങൾ, ഒട്ടകങ്ങളും ബസ്സുകളും ടാക്സി കാറുകളുമാണു്. ഹജ്ജ്കാലങ്ങളിൽ ബസ്സ് സർവ്വീസുകൾ വളരെ ക്രമീകൃതമായിരിക്കും. അല്ലാത്ത കാലങ്ങളിൽ കാറുകൾ ധാരാളം കിട്ടുമെങ്കിലും കൂലി വളരെ അധികമാണു്. ഒട്ടകസ്സവാരിസമ്പ്രദായം ദിവസേന ചുരുങ്ങിവരികയാണു്. റിയാദിൽനിന്നു് പേർഷ്യൻ ഉൾക്കടലിലെ ഒരു തുറമുഖമായ ദമ്മാംവരെ തീവണ്ടി പോകുന്നുണ്ടു്. ദിവസേന ഓരോ വണ്ടി അങ്ങോട്ടും ഓരോന്നു ഇങ്ങോട്ടുമുണ്ടു്. വെള്ളിയാഴ്ചദിവസം തീരെ വണ്ടിഗതാഗ

തമില്ല. പാസഞ്ചർവണ്ടികളും എക്സ്പ്രസ്സ്‌വണ്ടികളും ഒന്നിടവിട്ട ദിവസങ്ങളിൽ ഓടിക്കൊണ്ടിരിക്കുന്നുണ്ട്. എക്സ്പ്രസ്സ് ട്രെയിനുകൾ എയർകണ്ടീഷൻറാണ്. റിയാദിൽനിന്ന് ആറു മണിക്കൂർകൊണ്ട് ദമ്മാമിൽ തീവണ്ടി എത്തുന്നു. പാസഞ്ചർവണ്ടികൾ എത്താൻ പത്തു മണിക്കൂറോളം വേണ്ടിവരുന്നുണ്ട്. റിയാദിൽനിന്ന് ജിദ്ദയിലേക്കും മദീനാ മുനവ്വറയിലേക്കും തീവണ്ടിപ്പാതകൾ നിർമ്മിച്ചുവരുന്നു.

തപാൽസൗകര്യവും, ഹിജാസിൽ വർദ്ധിച്ചുവരുന്നുണ്ട്. തപാലാപ്പീസുകാർ നമ്മോടു പറയുന്ന ചാർജ്ജും കൊടുക്കേണ്ടിവരുന്ന സംഖ്യയുംതമ്മിൽ അവിടെ പലപ്പോഴും വ്യത്യാസംവരുന്നുണ്ട്. കൊടുക്കുന്ന തുകയുടെ പകുതിമാത്രം വിലകാണുന്ന 'ലക്കോട്ടുകളും സ്റ്റാമ്പുകളുമാണ്' മിക്കവാറും കിട്ടുക. കവറുകളിന്മേലും, സ്റ്റാമ്പുകളിന്മേലും പറയുന്ന ഖിർശ് വാസ്തവത്തിൽ അമീരീഖിർശാണ്. അതിനു നടപ്പിലിരിക്കുന്ന ഖിർശുമായി വിലവ്യത്യാസംവന്നേക്കും. ഈ വിലവ്യത്യാസമാണ് വാസ്തവത്തിൽ ഈ ഏററക്കുറച്ചിലിന്ന് സംഗതിവരുത്തുന്നത്. സ്റ്റാമ്പുകളിലും, കവറുകളിന്മേലും പലപ്പോഴും അച്ചടി തെളിഞ്ഞുകണ്ടില്ലെന്നും പതിക്കാനുള്ള പശ ഉണ്ടായില്ലെന്നുംവരാം. എങ്കിലും ശരിയാംവണ്ണം പശ ഒട്ടിച്ചു കത്തുകൾ ഭദ്രമാക്കുന്നതിൽ ഉദ്യോഗസ്ഥന്മാർ വേണ്ടുവോളം ഉത്സാഹിക്കാറുണ്ട്. പശ തിരഞ്ഞു നടക്കുന്നതിന്നു ആർക്കും ഇടവരാറില്ല

റിയാദിൽനിന്ന് അൽബിലാദുസ്സഊദിയ്യഃ എന്നപേരിൽ ഒരു ദിനപത്രം മാത്രം പുറപ്പെടുന്നുണ്ട്. കൂടാതെ ഉമ്മുൽഖുറാ എന്നപേരിൽ മക്കയിൽനിന്നും അൽമദീനത്തുൽ മുനവ്വറഃ എന്ന പേരിൽ മദീനയിൽനിന്നും ഓരോ പ്രതിവാരപത്രങ്ങളും പുറപ്പെടുന്നുണ്ട്. വിദേശവർത്തമാന

ങ്ങൾ അവയിൽ ഉണ്ടാകാറില്ലെന്നുതന്നെ പറയാം. നാട്ടുവർത്തമാനങ്ങൾതന്നെ ഒരു വ്യവസ്ഥയോടുകൂടി പ്രസിദ്ധപ്പെടുത്താറില്ല. ഉമ്മുൽഖുറാ ഒരു ഗവർമ്മെൻറിൻെറ നിലപാടുമാത്രമേയുള്ളൂ. ദമ്മാമിൽനിന്നു് "അള്ളഫ്റാൻ" എന്നപേരിൽ ഒരു പ്രതിവാരപത്രം പുറപ്പെടുന്നു. എങ്കിലും ഇതു് താല്ക്കാലികമായി പ്രതിപക്ഷമായിട്ടേ പുറപ്പെടാറുള്ളൂ. താല്ക്കാലികമായി എന്നതു് ഇവിടെ ഒരു സാധാരണ സമ്പ്രദായമാണു്. റിയാദിൽനിന്നു 'അൽയമാമഃ' എന്ന പ്രതിവാരപത്രം തല്ക്കാലം മാസാന്തമായിട്ടേ പുറപ്പെടുന്നുള്ളൂ. ജിദ്ദയിൽനിന്നു പുറപ്പെടുന്ന അത്ത്വിയാസ് വാരികയും തല്ക്കാലം മാസികയാണു്. അൽഹജ്ജ്, അന്നാഹൽ എന്നിങ്ങിനെ രണ്ടു മാസികകളുമുണ്ടു്. പെട്രോൾകേന്ദ്രമായ ദഹ്റാൻ വളരെ അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. ഈ സ്ഥലത്തു ചെന്നുനോക്കിയാൽ അതു് സുഊദി അറബല്ല, നേരെമറിച്ചു് അമേരിക്കയാണെന്നു് തോന്നിപ്പോകുമത്രെ. എങ്കിലും അമേരിക്കയിൽ സർവ്വസാധാരണമായ കള്ളിൻഷാപ്പുകൾ അവിടെയില്ല. ആ രാജ്യത്തിലെ ഇതരഭാഗങ്ങളിലെന്നപോലെ ദഹ്റാനിലും നിരോധിച്ചിരിക്കുന്നു. ഈ ലഹരിപദാർത്ഥം സാർവ്വത്രികമായി നിരോധിക്കപ്പെട്ടിട്ടുള്ള ഒരേയൊരു അറബിരാഷ്ട്രം ഇക്കാലത്തു് സുഊദി അറേബ്യ മാത്രമാണു്. അമേരിക്കയിലെപോലെത്തന്നെ കൂപ്പന്നിമാംസം ദഹ്റാനിലും നിരോധിച്ചിട്ടില്ല.

ഇപ്പോഴത്തെ രാജാവായ അമീർസുഊദ് സമർത്ഥനും സഹൃദയനുമായ ഒരു ഭരണകർത്താവാണു്. 1902ലാണു് അദ്ദേഹം ഭൂജാതനായതു്. വിദ്യാഭ്യാസത്തിൽനിന്നു് വിരമിച്ചതോടുകൂടിത്തന്നെ പിതാവൊന്നിച്ചു ഭരണകാര്യങ്ങളിലും സൈനികപ്രവർത്തനങ്ങളിലും അദ്ദേഹം ഏർപ്പെട്ടുതുടങ്ങി. 1935 മുതൽ 1937 വരെയായി അമീർസുഊദ് പശ്ചിമയു

റോപ്പും, ഇറാഖും സന്ദർശിച്ചു. 1946ൽ അദ്ദേഹം പശ്ചിമേഷ്യയിലെ അറബിരാഷ്ട്രങ്ങളും ഇന്ത്യയും സന്ദർശിച്ചു. 1947 ജനുവരിയിൽ പ്രസിഡണ്ട് ട്രൂമാന്റെ അതിഥിയായി അമേരിക്കയിലും അദ്ദേഹം പോയിട്ടുണ്ടായിരുന്നു. 1953ൽ അദ്ദേഹം ഇറാഖ് രാജാവായ ഫൈസൽ രണ്ടാമന്റെ കിരീടാഘോഷത്തിൽ പങ്കെടുക്കാനായി രണ്ടാമതും ഇറാഖിൽ പോയി. അനന്തരം അദ്ദേഹം ശാമിലും ട്രാൻസ്ജോർഡാനിലും സഞ്ചരിച്ചു അറബിരാജ്യങ്ങളുമായുള്ള ബന്ധം ശക്തിപ്പെടുത്തി. 1953 നവമ്പർ 9-ാംനു-യാണ് അദ്ദേഹം സിംഹാസനാരോഹണം ചെയ്തതു്. അദ്ദേഹത്തിന്റെ അനുജൻ അമീർ ഫൈസൽ പ്രധാനമന്ത്രിയുടേയും സൈന്യാധിപന്റെയും നിലയിൽ അദ്ദേഹത്തിനെ സഹായിക്കുന്നു. അമീർ സുഊദിനുശേഷം രാജാവാകേണ്ടതും ഈ അമീർ ഫൈസലാണ്. 1955ൽ അമീർ സുഊദ് രണ്ടാമതും ഇന്ത്യ സന്ദർശിച്ചു. ഇവിടത്തെ ഗവണ്മെണ്ടുമായും, പൊതുസ്ഥാപനങ്ങളുമായും ബന്ധം ശക്തിപ്പെടുത്തി. അദ്ദേഹത്തിന്റെ ക്ഷണനപ്രകാരം ഇവിടത്തെ പ്രധാനമന്ത്രി ജവഹർലാൽ നെഹറുവിന്റെ നേതൃത്വത്തിൽ ഒരു പ്രതിനിധിസംഘം, 1956ൽ സുഊദി അറബ്യം സന്ദർശിച്ചിരിക്കുന്നു. അമീർ സുഊദും പണ്ഡിറ്റ് നെഹറുവുമായുള്ള പ്രത്യേകബന്ധം ഇന്ത്യയും, അറബ്യും തമ്മിലുണ്ടായിരുന്ന പുരാതനബന്ധം പുനസ്ഥാപിക്കപ്പെടാൻ പ്രത്യേകം സംഗതിയായി. ആ ബന്ധം നാൾക്കുനാൾ ശക്തിപ്പെട്ടു വരുന്നുവെന്നതു് പ്രത്യേകം സന്തോഷകരമാണ്.

സുഊദിഅറബിയിൽ ഗോതമ്പും, നെല്ല് മുതലായ ധാന്യങ്ങളും, മുന്തിരിങ്ങ, ഈത്തപ്പഴം മുതലായ ഫലങ്ങളും ഉണ്ടാകുന്നു. അത്തരം ഉല്പന്നങ്ങൾ അധികമധികം കൃഷിചെയ്യ

ണ്ടാക്കുവാൻ ഗവമ്മെണ്ട് അവിടെ പല പ്രോത്സാഹനങ്ങളും ജനങ്ങൾക്ക് നൽകിവരുന്നു.

അവിടുത്തെ ഏററവും വലിയ ധനാഗമമാർഗ്ഗം പെട്രോളാണ്. പേർഷ്യൻ ഉൾക്കടലിന്റെ തീരപ്രദേശങ്ങളിൽ നിന്നാണ് പെട്രോൾ കുഴിച്ചെടുക്കുന്നതു്.

ദിനംപ്രതി പത്തുലക്ഷത്തോളം പീപ്പ എണ്ണ അവിടെ നിന്നു ലഭിക്കുന്നുവെന്നറിയുമ്പോൾ എണ്ണകൊണ്ട് ആ രാജ്യത്തിനുണ്ടായിട്ടുള്ള അഭിവൃദ്ധി എത്രഭീമമാണെന്നു മനസ്സിലാക്കാമല്ലോ. എണ്ണവ്യവസായത്തിന്റെ കേന്ദ്രം ദഹറാനാണ്. എല്ലാററിലും വലിയ എണ്ണഖനി ആബ്ഖായിഖ് എന്ന സ്ഥലത്താണ്. അയിൻദാർ, ദമ്മാം എന്നിവിടങ്ങളിലും എണ്ണഖനികളുണ്ട്. ഇരുപത്തിരായിരം തൊഴിലാളികൾ അവയിൽ ജോലിചെയ്യുന്നു. ഇന്ത്യ, സുഡാൻ, ഇററലി, അദൻ, പാക്കിസ്ഥാൻ, അമേരിക്ക, പലസ്തീൻ മുതലായ രാജ്യങ്ങളിൽനിന്നെല്ലാം തൊഴിലാളികൾ വന്നു് എണ്ണക്കമ്പനികളിൽ ജോലിചെയ്യുന്നു. സുഊദിഅറബിലെ എണ്ണഖനികൾ ലോകത്തിൽവെച്ചു കൂടുതൽ എണ്ണ ലഭിക്കുന്നവയും വില മതിക്കാവുന്നവയുമാണ്.

എണ്ണ കുഴിച്ചെടുക്കാനുള്ള അധികാരം പ്രധാനമായി ഏറെറടുത്തിട്ടുള്ളതു് ഒരു അറബി-അമേരിക്കൻ കമ്പനിയാണ്. പകുതി ആദായം ഗവമ്മെണ്ടിലേക്ക് കൊടുക്കണമെന്ന വ്യവസ്ഥയനുസരിച്ചു കമ്പനിയും ഗവമ്മെണ്ടും തമ്മിൽ കരാറുണ്ടായിട്ടുണ്ട്. ഈ എണ്ണവ്യവസായംകൊണ്ട് സുഊദി അറബിന്റെ സാമ്പത്തികനില വളരെ ഉയന്നുകഴിഞ്ഞിരിക്കുന്നു. എല്ലാ അറബിരാഷ്ട്രങ്ങളേയും സഹായിക്കത്തക്ക സ്ഥിതി ആ രാജ്യത്തിനു കൈവന്നിരിക്കുന്നു. മുമ്പ് ഹജ്ജ് യാത്രക്കാരെ ആശ്രയിച്ചുകഴിഞ്ഞിരുന്ന ഹിജാസ്ഭരണകർ

ത്താക്കൾക്കിപ്പോൾ അന്യരെ ആശ്രയിക്കേണ്ടിവരുന്നില്ലെന്നു മാത്രമല്ല അന്യർക്ക് അങ്ങോട്ടു സഹായംചെയ്തുകൊടുക്കാവുന്ന നിലപാടുതന്നെ ഉളവായിരിക്കുന്നു. ഈ സാമ്പത്തികാഭിവൃദ്ധിയോടുകൂടി അവിടെ ചില പരിഷ്കാരപ്രതിപത്തി ഉളവായിത്തുടങ്ങിയെന്നു് സമ്മതിക്കാതെ കഴിയില്ല. കഴിഞ്ഞ നാലഞ്ചു കൊല്ലങ്ങളായി പാശ്ചാത്യപരിഷ്കാരവും ആഡംബരവും അവിടേയും കടന്നുകൂടാൻ തുടങ്ങിയിരിക്കുകയാണു്.

വിദ്യാഭ്യാസപരമായി സുഊദിഅറബ് വളരെ പുരോഗതി പ്രാപിച്ചുവരുന്നുണ്ടു്. പല ദിക്കുകളിൽനിന്നുമായി വരുത്തിയിട്ടുള്ള അദ്ധ്യാപകന്മാരെ ഇംഗ്ലീഷു്, ഫ്രഞ്ചു്, സയിൻസ് മുതലായവിഷയങ്ങൾ പഠിപ്പിക്കുവാനായി സ്കൂളുകളിൽ നിയമിച്ചിരിക്കുന്നു. മിസ്റിലെ അൽ അസ്ഹർസർവ്വകലാശാലയിൽനിന്നും വിവിധ വിഷയങ്ങളിൽ പ്രത്യേക പാണ്ഡിത്യം സിദ്ധിച്ച വിദഗ്ദ്ധന്മാരെ അവിടെ വരുത്തിയിട്ടുണ്ടു്. ഇതര അറബിരാജ്യങ്ങളിൽനിന്നുള്ള 250 അദ്ധ്യാപകന്മാർവേറെയും അവിടെ നിയമിതരായിരിക്കുന്നു. ഗ്രാമങ്ങൾതോറും മുതിർന്നവർക്കു് വിദ്യാഭ്യാസം നല്കുവാനും ഏർപ്പാടുചെയ്തിട്ടുണ്ടു്. മുതിർന്നവരുടെ വിദ്യാഭ്യാസത്തിനു് യുനസ്കോ തയ്യാറാക്കിയിട്ടുള്ള സ്കീം പ്രകാരം വളരെ അദ്ധ്യാപകർക്കു് പരിശീലനം നല്കിവരുന്നുമുണ്ടു്. ജിദ്ദ, മദീന, രിയാദം ഇവിടങ്ങളിലെ അനേകം രാജകീയകൊട്ടാരങ്ങളും എടുപ്പുകളും വിദ്യാഭ്യാസസ്ഥാപനങ്ങൾക്കുവേണ്ടി രാജാവു് വിട്ടുകൊടുത്തിരിക്കുന്നു. ഇപ്പോൾ അവിടെ ആകപ്പാടെ 474 പ്രൈമറിസ്കൂളുകളും, 12 ഹൈസ്കൂളുകളും, 3 അക്കാഡമി സ്കൂളുകളും 3 ട്രെയിനിങ്ങ്സ്കൂളുകളും, 2 കോളേജുകളും, 3 ടെക്നിക്കൽ സ്കൂളുകളുമാണുള്ളതു്. ഈ പാഠശാലകളിലെല്ലാംകൂടി ഇന്നത്തെ പ്രത്യേകവിഷയങ്ങൾ പരിശീലിച്ചിട്ടുള്ള

1700 അദ്ധ്യാപകന്മാർ ജോലിചെയ്യുന്നുണ്ട്. 95000ത്തിലധികം വിദ്യാർത്ഥികൾക്കു സൌജന്യമായി വിദ്യാഭ്യാസം നല്കിവരുന്നു.

സുഊദി അറബിന്ന് ലോകത്തിലെ മിക്ക രാജ്യങ്ങളുമായും വ്യാപാരബന്ധമുണ്ട്. ഇന്ത്യയിൽനിന്നു അരി, മാവ്, പരിപ്പുകൾ, പഞ്ചസാര, ചായ, കാപ്പി, പഴങ്ങൾ, മസാലകൾ, തുന്നിയ വസ്തുങ്ങൾ, ഫർണിച്ചർ, മരം, പട്ടുനൂലുകൾ മുതലായവ ഇറക്കുമതിചെയ്യുന്നു. കൊല്ലത്തിൽ 4½ കോടി സുഊദിരിയാൽ വിലപിടിച്ച സാമാനങ്ങൾ ഇന്ത്യയിൽനിന്നു ഇറക്കുമതിചെയ്യുകയും പന്തീരായിരം സുഊദിരിയാൽ വിലപിടിച്ച സാമാനങ്ങൾ മാത്രം ഇന്ത്യയിലേക്ക് കയററിഅയക്കുകയുംചെയ്യുന്നു.

സുഊദി അറബ് ഐക്യരാഷ്ട്രസഭയിൽ അംഗമാണ്. ജിദ്ദാകരാറുപ്രകാരം ഇംഗ്ലണ്ടുമായി സഖ്യം സ്ഥാപിച്ചിരുന്നുവെങ്കിലും, സൂയസ്സ്കനാൽകുഴപ്പംമുതൽ ഇംഗ്ലണ്ടുമായുള്ള തന്ത്രബന്ധംപോലും വിട്ടത്തിയിരിക്കുന്നു. അമേരിക്കയുമായി ചില കാര്യങ്ങളിൽമാത്രം സഹകരിച്ചു പ്രവർത്തിക്കുന്നതുസംബന്ധിച്ച് ഒരു തല്ക്കാല ഉടമ്പടി ഉണ്ടായിട്ടുണ്ട്. 1922 നും 1954 നും ഇടയിലായി അഫ്ഘാനിസ്ഥാൻ, മിസർ, ഫ്രാൻസ്, ജർമ്മനി, ഇറാൻ, ഇറാഖ്, ഇററലി, കുവൈത്ത്, ലെബനാൻ, പാക്കിസ്ഥാൻ, ശാം, ട്രാൻസ് ജോർഡാൻ, തുർക്കി, യമൻ എന്നീ രാജ്യങ്ങളുമായെല്ലാം സുഊദി അറബ് സഖ്യഉടമ്പടിയിലേർപ്പെട്ടിട്ടുണ്ട്. എന്നാൽ ബ്രിട്ടനുമായെന്നപോലെതന്നെ ഫ്രാൻസുമായും, ഈജിപ്റ്റിലെ അക്രമത്തെത്തുടർന്ന് അതു തന്ത്രബന്ധം വിട്ടത്തിയിരിക്കുന്നു. മിസ്റുമായി എല്ലാവിധത്തിലും സഹകരിച്ചുപ്രവർത്തിക്കാൻ അമീർ സുഊദ് തികച്ചും സന്ന

ഷത പ്രകടിപ്പിച്ചിരിക്കുന്നു. ഇയ്യിടെ പോർട്ട്സൈദിൽ ആംഗ്ലോ-ഫ്രഞ്ച് പട്ടാളവും, സീനായിൽ ഇസ്രായില്യരും ആക്രമണം നടത്തിയപ്പോൾ തന്റെ രാജ്യവും, ധനവും, സൈന്യവുമെല്ലാം ഈജിപ്ത് പ്രസിഡണ്ടായ ജമാൽ അബ്ദുന്നാസറിന്ന് വിട്ടുകൊടുത്തതായി സുഊദ് രാജാവ് ഫോണിൽ വിളിച്ചുപറഞ്ഞ വസ്തുത മുസ്ലിംലോകത്ത് എന്തെന്നില്ലാത്ത ഒരു നവചൈതന്യം ഉളവാക്കിയെന്നതിൽ സംശയമില്ല. സുഊദി അറബി നാട്ടുവാഴിവഹാബിയാണെന്നുള്ള ആക്ഷേപം ചില സ്ഥലങ്ങളിൽ ഇന്നും നിലവിലുണ്ടെങ്കിൽകൂടി അദ്ദേഹത്തിന്റെ ഇത്തരം സാഹോദര്യപ്രകടനം സർവ്വരേയും സന്തുഷ്ടരാക്കുന്നുവെന്ന് സമ്മതിക്കാതെ കഴികയില്ല.

**മക്ക:**—സമുദ്രനിരപ്പിൽനിന്നു ഏകദേശം ഏഴായിരം അടി ഉയരത്തിൽ ഏഴുനൂറ് ചതുരശ്രനാഴിക വിസ്തീർണ്ണമുള്ളതും ചെങ്കൽതിരവുമായ ഒരു മലമ്പ്രദേശമാണിത്. ഇസ്ലാംമതപ്രവാചകനായ മുഹമ്മദുനബി (സ. അ.) തിരുമേനിയുടെ ജനനസ്ഥലമായ ഈ പട്ടണം ഇന്ന് സുഊദിഅറബിൽ ജനസംഖ്യയിൽ ഒന്നാം സ്ഥാനത്തെ അർഹിക്കുന്നു. ജനസംഖ്യ ഒരു ലക്ഷമാണ്. ഹജ്ജ്കാലത്ത് അതു വളരെ വർദ്ധിക്കുന്നതുമാണ്. ഏററവും ഉഷ്ണംകൂടിയ പട്ടണമാണ്. ഉഷ്ണം അസഹനീയമായി ഭവിക്കുമ്പോൾ സാധിക്കുന്നവരെല്ലാം അടുത്തുള്ള തായിഫിൽ പോയി താമസിക്കാറാണ് പതിവ്. സമുദ്രനിരപ്പിൽനിന്ന് അയ്യായിരം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ജലസമൃദ്ധവും സുഖപ്രദവുമായ ഒരു നഗരമാണ് തായിഫ്.

ശ്രുതിപ്പെട്ട കഅബാ ദേവാലയവും അതിന്ന് ചുററുമായി മസ്ജിദുൽഹറാം പള്ളിയും മക്കയിൽ സ്ഥിതിചെ

യ്യുന്നു. ഇപ്പോഴത്തെ രാജാവായ അമീർസ്സഊദ് ഈ പള്ളി വലുതാക്കി പരിഷ്കൃതനിലയിൽ പണിയുവാൻ ഒരു പ്രധാനമായ സ്കീം ആവിഷ്കരിച്ചു ജോലി ആരംഭിച്ചിരിക്കുന്നു. സ്ഥലം നിരപ്പാക്കുന്ന ജോലിയാണു് ഇപ്പോൾ നടക്കുന്നതു്. അടുത്തുള്ള സ്ഥലങ്ങളും ഭവനങ്ങളുമെല്ലാം പള്ളി വികസിപ്പിക്കാനായി രാജാവു് വിലക്കു വാങ്ങിയിരിക്കുന്നു. കോടിക്കണക്കിൽ പണം ചിലവാക്കി ചെയ്യുന്ന ഈ വികസനം കഴിഞ്ഞാൽ ലോകത്തിൽവെച്ചു ഏററവും വലിയ പള്ളിയായിരിക്കുമത്രെ അതു്. റോഡുകളെല്ലാം വളരെ പരിഷ്കരിച്ചിരിക്കുന്നു. പരിഷ്കൃതരീതിയിലുള്ള എടുപ്പുകളും മററും അവിടെ ധാരാളം ഉണ്ടായിക്കൊണ്ടിരിക്കുന്നു. ടെലിഫോണും, റേഡിയോമിഷ്യനുകളും അവിടെ സർവ്വസാധാരണമാണു്. അറഫാ, മിനാ, മുസ്ദലിഫ തുടങ്ങി ഹജ്ജ് യാത്രയിൽ പ്രാധാന്യമർഹിക്കുന്ന ഹിജാസിലെ ഇതര പുണ്യസ്ഥലങ്ങളും ഇക്കാലത്തു് വളരെ വൃത്തിയായി സംരക്ഷിക്കപ്പെട്ടുവരുന്നു.

**മദീന:—** മക്കയെക്കഴിച്ചാൽ ഇസ്ലാമികമായി പ്രാധാന്യമുള്ള പട്ടണമാണു് മദീന. റസൂൽകരീം (സ. അ) കാലഗതിപ്രാപിച്ചതു അവിടെയാണു്. മദീനയിൽ സ്ഥിതിചെയ്യുന്ന തിരുമേനിയുടെ സമാധിസ്ഥലത്തിനു് റൌസ എന്നു പേർ പറയുന്നു. മദീനയിലെ ശ്രുതിപ്പെട്ട ''മസ്ജിദുന്നബവി'' പള്ളിയോടുചേർന്നുനിന്നിരുന്ന സ്വപത്നി ആയിശാബീവിയുടെ വസതിയിലാണല്ലോ തിരുമേനിയുടെ മൃതദേഹം മറവുചെയ്യപ്പെട്ടതു്. ഹജ്ജ്യാത്രക്കാർ മിക്കവാറും ആ റൌസ സന്ദർശിക്കാതെ മടങ്ങാറു് പതിവില്ല. സമുദ്രനിരപ്പിൽനിന്നു 2000 അടി മാത്രം ഉയരത്തിലാണു് മദീനാ പട്ടണമിരിക്കുന്നതു്. അവിടെനിന്നു ജിദ്ദാ തുറമുഖത്തേക്കു്

240 മൈൽ ദൂരമുണ്ട്. ആ രണ്ടു പട്ടണങ്ങളുടെയുമിടക്ക് ഉത്തമമായ റോഡുഗതാഗതത്തിന്ന് നല്ല ബസ്സുസർവ്വീസ്സുകളുമുണ്ട്. ഏകദേശം അമ്പതിനായിരം ആളുകൾ മദീനയിൽ സ്ഥിരവാസം ചെയ്യുന്നുണ്ട്. മസ്ജിദുന്നബവിയെ മുമ്പ് പലരും നന്നാക്കിയിരുന്നതിന്നു പുറമെ ഈയിടെ ഹിജാസ് രാജാവും ഗണ്യമായവിധത്തിൽ പരിഷ്കരിച്ചിട്ടുണ്ട്. ഹിജാസ്‌രാജാവിന്റെ ഈ പരിഷ്കരണത്തോടുകൂടി അതിന്നുമുമ്പുണ്ടായിരുന്നതിനേക്കാൾ ഇരട്ടി വലിപ്പം കൂടിയിരിക്കുന്നു. എടുപ്പുകൾ ഇപ്പോൾ പൂർവ്വാധികം കാഴ്ചക്കു മനോഹരമായിട്ടുമുണ്ട്. അഞ്ചുകോടി ഉറുപ്പികയോളം അതിന്നു ചിലവ് വന്നിരിക്കുന്നു. മദീനാനിവാസികൾ സൽസ്വഭാവികളും സംസ്കാരസമ്പന്നരുമാണ്.



**ജിദ്ദ:**—ഹിജാസിന്റെ പ്രത്യേക തുറമുഖമാണ് ജിദ്ദ. മുമ്പു അവിടെ സമുദ്രത്തിലെ ഉപ്പുവെള്ളമല്ലാതെ ശുദ്ധജലം ലഭിക്കുവാൻ വളരെ പ്രയാസമായിരുന്നു. ഈയിടെ വാദി ഫാത്തിമാ എന്നിടത്തുനിന്നു ജിദ്ദയിലേക്ക് 50നാഴിക നീളത്തിൽ ഒരു പൈപ്പുലൈൻ സ്ഥാപിച്ചിരിക്കയാൽ ജലക്ഷാമം മിക്കവാറും ഇപ്പോൾ തീർന്നിരിക്കുന്നു. ഇപ്പോൾ അതു് സുഖവാസത്തിന്നു പററിയ ഒരു കൃഷിസ്ഥലം കൂടിയാണ്. നിവാസികൾ ഒരു ലക്ഷത്തോളമുണ്ട്. സൂഊദി അറബിനെ സംബന്ധിച്ച വിവിധ രാഷ്ട്രങ്ങളുടെ പ്രതിനിധികാര്യാലയങ്ങൾ ജിദ്ദയിലാണുള്ളതു്. ജിദ്ദാതുറമുഖത്ത് വലിയ വലിയ കപ്പലുകൾക്ക് നില്ക്കാവുന്നവിധത്തിൽ ഒരു വലിയ ഗോതി ഈയിടെയായി പണിതീർത്തിരിക്കുന്നു. ആകയാൽ യൂറോപ്യൻ പട്ടണങ്ങളോട് കിടപിടിക്കുന്ന ഒരു വലിയ പട്ടണമായി ജിദ്ദാതുറമുഖം ഉയർന്നുകഴിഞ്ഞിരിക്കുന്നുവെന്നുതന്നെ പറയാം. അവിടെ വിമാനത്താവളത്തിന്നു

അടുത്തുള്ള കന്താറാ ഹോട്ടൽ എടുപ്പിന്ന് ഒരു ദിവസത്തെ വാടക നൂറുറുപ്പികയാണത്രെ. ജിദ്ദാ പട്ടണത്തിലെ ജീവിതനിലവാരം എത്രത്തോളം ഉയൎന്നുകഴിഞ്ഞുവെന്ന് ഇതിൽനിന്നു മനസ്സിലാക്കാമല്ലോ. ജിദ്ദ മാത്രമല്ല മക്കാ, മദീനാ, തായിഫ് മുതലായ എല്ലാ ഹിജാസ്‌രാജ്യങ്ങളും ഇക്കാലത്തു പരിഷ്കരിക്കപ്പെട്ടുകഴിഞ്ഞിരിക്കയാണ്. ധോബികളുടെ പീടികകളിൽപോലും റേഡിയോ പാടുന്നതുകേട്ട് സന്ദൎശകന്മാർ അത്ഭുതപ്പെടുന്നു.

ഹിജാസ് മുഴുവനും സന്ദൎശനപുണ്യസ്ഥലങ്ങളുടെ കേന്ദ്രങ്ങൾ തന്നെയാണല്ലോ. തായിഫിൽ മസ്ജിദബ് നുഅബ്ബാസും ഇബ്നുഅബ്ബാസിന്റെ ഖബറും സ്ഥിതിചെയ്യുന്നു. മക്കയുടെ വടക്കേമലയിൽ ഹിറാഗുഹയും തൌർഗുഹയും ഇസ്ലാമിനെ സംബന്ധിച്ചേടത്തോളം പ്രധാന സ്മാരകങ്ങളാണ്. ഒന്നാമത്തേതു നബിക്കു ദിവ്യസന്ദേശം ലഭിക്കാറായകാലത്തു ഏകാന്തവാസം ചെയ്തിരുന്ന സ്ഥലവും, രണ്ടാമത്തേതു് തിരുമേനി ഹസ്രത്ത് അബൂബക്ക (റ) രോടുകൂടി ഹിജറഃ പോയപ്പോൾ ശത്രുക്കളിൽനിന്ന് മറഞ്ഞിരുന്നിരുന്ന സ്ഥാനവുമായതിനാൽ ജനങ്ങൾ അവ സന്ദൎശിച്ചുവരുന്നു.

ജിദ്ദ, മദീന, തായിഫ് മുതലായി നാട്ടിന്റെ പ്രധാന ഭാഗങ്ങളിലെല്ലാം വിമാനത്താവളങ്ങളുണ്ട്. ആശുപത്രികളും, മുസാവരി ബംഗ്ലാവുകളും ആവശ്യാനുസരണം എല്ലാ സ്ഥലങ്ങളിലും സ്ഥാപിതമായിരിക്കുന്നു. ഐസ്‌നിൎമ്മാണ ഫാക്ടറികൾ മിക്കസ്ഥലങ്ങളിലും നടത്തപ്പെട്ടുവരുന്നു. ഹോട്ടലുകളെല്ലാം വളരെ പരിഷ്കരിക്കപ്പെട്ടിരിക്കുന്നു. ബദവികൾ എന്നൊരു കൂട്ടരുടെ അക്രമപ്രവൃത്തികൾ ഹിജാസിൽ മുമ്പ് പ്രസിദ്ധമായിരുന്നുവല്ലോ. ഇപ്പോൾ അങ്ങി

നെയൊത വർത്തമാനമേയില്ല. ദഹ്റാനിലും മററുമായി സ്വഊദിഗവമ്മെണ്ടിന്ന് കണ്ടുകിട്ടിയ പെട്രോൾനിക്ഷേപമാണ് ഹിജാസ്മണ്ഡലാരണ്യത്തിൻെറ അഭിവൃദ്ധിക്ക ത്വരിതഗമനമുണ്ടാക്കിയതെന്നതിൽ സംശയമില്ല.

---



# ഇറാഖ്

തുർക്കി റിപ്പബ്ലിക്കിൻെറ തെക്കായിട്ടാണ് ഇറാഖിൻെറ കിടപ്പ്. അതിൻെറ കിഴക്കുഭാഗത്ത് ഇറാനും, തെക്കുഭാഗത്തു കുവൈത്ത് രാജ്യവും പേഷ്യൻ ഉൾക്കടലും, പടിഞ്ഞാറു സൗദി അറബ്യും ജോർഡാനും, വടക്കുപടിഞ്ഞാറ് ഭാഗത്തു ശാം റിപ്പബ്ലിക്കും സ്ഥിതിചെയ്യുന്നു. (എങ്കിലും ഇറാഖിൻെറയും കുവൈത്തിൻെറയും, സൗദി അറബിൻെറയും ഇടയിലായി ഒരു നിഷ്പക്ഷപ്രദേശമുണ്ട്. എന്നാൽ ഇറാക്കും ഇറാനുമായി ശത്തുൽ അറബിൻെറ നടുവിൽകൂടി അതിർത്തിയാവുന്നതിനു പകരം ഇറാക്കിൻെറ അതിർത്തിക്കുള്ളിൽ ശത്തുൽ അറബിൻെറ കിഴക്കേതീരം മുഴുവനും പെടുന്നു.)

ഇറാക്കിൻെറ ഒട്ടാകെ വിസ്തൃതി ഒരു ലക്ഷത്തി അറുപത്തെട്ടായിരം ചതുരശ്രനാഴികയാണ്. പടിഞ്ഞാറും, തെക്കുമുള്ള മൈതാനമൊഴിച്ചാൽ ഒരുലക്ഷത്തിപ്പതിനാറായിരത്തിരുന്നൂറ് ചതുരശ്രമൈലാണുണ്ടാവുക. ഭരണസൗകര്യാർത്ഥം ഇറാഖിനെ പതിനാലു ഖണ്ഡമായി വിഭജിച്ചിരിക്കുന്നു.

അമ്മാറ, ബഗ്ദാദ്, ഫബ്യുറഃദീവാനിയ, ദയാലമി, വലിം, അർബീൽ, മിലഃ കർബലാ, കർക്കൂക്ക്, കൂത്ത്, മൂസൽ, മുന്തഫക്ക്, സുലൈമാനിയ ഇവയെല്ലാമാണ് ഇറാഖിന്റെ സംസ്ഥാനങ്ങൾ. ഇവ ഓരോന്നിനും മുത്തസർരിഫ് എന്ന പേരായി ഓരോ ഭരണാധിപന്മാരുണ്ട്. ഓരോ സംസ്ഥാനവും മൂന്നും നാലും ജില്ലകളായി ഭാഗിക്കപ്പെട്ടിരിക്കുന്നു. അവ ഓരോ ഖായിമഖായിന്റെ കീഴിലാണ്.

ഇറാഖിൽ ഒട്ടാകെ നാല്പത്തഞ്ച് ജില്ലകളുണ്ട്. ജില്ലകളെ താലൂക്കുകളായും ഭാഗിച്ചിരിക്കുന്നു. ജില്ലക്ക് ഖളാ എന്നും താലൂക്കിന്നു നാഹിയഃ എന്നുമാണു പേർ പറയുന്നത്. എങ്കിലും ഖളാ, നാഹിയഃ എന്നീ വാക്കുകളുടെ തർജ്ജമകളായിട്ടാണ് ഇവിടെ ജില്ല എന്നും താലൂക്ക് എന്നും പേർ പറഞ്ഞതെന്നു പ്രത്യേകം ഓർക്കപ്പെടേണ്ടിവന്നിരിക്കുന്നു. നാഹിയയുടെ അധികാരസ്ഥന്നു ഹാകിം, മുദബ്ബിർ എന്നീ രണ്ടു പേരുകളും പറഞ്ഞുവരുന്നു. ഒട്ടാകെ 125 നാഹിയകൾ ഇറാഖിലുണ്ട്. നാഹിയകളെ ഗ്രാമങ്ങളായും, ദേശങ്ങളായും അംശിച്ചിരിക്കുന്നു.

1947 നവമ്പറിലെ കാനേഷുമാരി കണക്കുപ്രകാരം ഇറാഖിൽ ഒട്ടാകെ നാല്പത്തേഴ്ലക്ഷത്തിതൊണ്ണൂറ്റൊമ്പതിനായിരത്തിഅഞ്ഞൂറ് നിവാസികളാണുള്ളത്. അവരിൽ 22,58,170 പുരുഷന്മാരും; 25,46,330 സ്ത്രീകളുമാണ്. അപ്പോൾ മൂന്നുലക്ഷത്തോളം സ്ത്രീകൾ പുരുഷന്മാരെക്കാൾ അധികമുണ്ടെന്നു കാണാം. എങ്കിലും ബാഗ്ദാദ് പട്ടണത്തിൽ പുരുഷന്മാർ സ്ത്രീകളെക്കാൾ അധികമുണ്ട്. അവിടെയുള്ള ഒട്ടാകെ നിവാസികളായ 552047-ൽ 283570പേർ പുരുഷന്മാരും 268470പേർ സ്ത്രീകളുമാണ്. 1950-ലെ അനുമാനപ്രകാരം ഇറാഖിലെ ജനസംഖ്യ 51 ലക്ഷമുണ്ടായിരിക്കുന്നു

താണ്. അറബികളും, കർദികളും, തുർക്കികളും അവിടെ അധിവസിക്കുന്നുണ്ട്. അവരിൽ 79 ശതമാനവും അറബികളാണ്. കർദികൾ 16 ശതമാനവും ക്രിസ്ത്യാനികൾ രണ്ടേമുക്കാൽ ശതമാനവും ജൂതന്മാർ രണ്ടേകാൽ ശതമാനവും മറെറല്ലാ മതക്കാരുംകൂടി 7 ശതമാനവുമാണ്. മററു മതക്കാരിൽ സാബിയികളാണധികം.

ഇറാഖ്‌രാജ്യം രണ്ടാം ഖലീഫയായ ഉമർഫാറൂഖിന്റെ കാലത്തുതന്നെ മുസ്ലിമിങ്ങൾക്ക് കൈവശമായിട്ടുണ്ടായിരുന്നു. അതിൽപിന്നെ ഒന്നേകാൽ നൂററാണ്ടോളം അത് ഇസ്ലാമികഭരണത്തിന്റെകീഴിൽ ഒരു സംസ്ഥാനംമാത്രമായി നിലനിന്നു. ഉമവിയ്യാഭരണം അവസാനിച്ചതിൽപിന്നെ ഇസ്ലാമികഭരണം ഏറെറടുത്ത അബ്ബാസിയാക്കൾ ക്രിസ്ത്വാബ്ദം 762 ൽ ബാഗ്ദാദിനെ രാജധാനിയാക്കി. എങ്കിലും അതിന്റെ അന്തസ്സ് ഒരു നൂററാണ്ടുപോലും നിലനില്ക്കാൻ സംഗതിയാവാതെ ആ പട്ടണം തുർക്കികളുടെയും പാർസികളുടെയും അധികാരവടംവലികൾക്ക് കുറിയായിപ്പോയിരുന്നു. 13-ാം ശതാബ്ദത്തിൽ മദ്ധ്യേഷ്യയിൽ മംഗോളികളുടെ ശക്തി മികച്ചു. ക്രിസ്ത്വാബ്ദം 1258 ൽ ഹലാക്കോഖാൻ ബാഗ്ദാദ് കൈവശപ്പെടുത്തി. അതില്പിന്നെ പല രാജസ്വരൂപങ്ങളും അവിടെ ഭരണംനടത്തി. എല്ലാററിന്നും അല്പായുസ്സുമാത്രമേ ഉണ്ടായിരുന്നുള്ളു. ക്രിസ്ത്വാബ്ദം 1508 ൽ ബാഗ്ദാദ്പട്ടണം സഫവി രാജാക്കന്മാർക്ക് കീഴ്പ്പെട്ടു. അവരുടെ രാജധാനി ഇസ്ഫഹാനായിരുന്നു. അവർ കാൽ നൂററാണ്ടുകാലം ഭരിച്ചപ്പോഴേക്ക് തുർക്കിസുൽത്താനായ സുലൈമാൻ ആലം ബാഗ്ദാദിൽ തുർക്കിക്കൊടി നാട്ടി. ആ കൊടി നൂറു കൊല്ലക്കാലം അവിടെ പാറി. അപ്പോഴേക്ക പാർസികൾ വീണ്ടും അത് പിടിച്ചടക്കി.

ക്രിസ്ത്വാബ്ദം 1621 മുതൽ 1638 വരെ അവർ ഭരിച്ചു. അതി ല്പിന്നെ തുക്കിസുൽത്താനായ മുറാദ്ദ് നാലാമൻ ബാഗ്ദാദ്പട്ടണം വീണ്ടും കൈവശപ്പെടുത്തി. അതിൽപിന്നെ ഒന്നാം ലോകമഹായുദ്ധംവരെയും അതു് തുക്കിസാമ്രാജ്യത്തിന്റെ കീഴിൽതന്നെയാണു് നിന്നിരുന്നതു്. മതപരമായി തുക്കികൾ സുന്നിമുസ്ലിംകളാണു്. ഇറാഖിൽ 53 ശതമാനം മുസ്ലിംകൾ ശിയാക്കളും 35 ശതമാനംമാത്രം സുന്നികളുമാണു്. അതുകൊണ്ടു് ഒന്നാം ലോകമഹായുദ്ധാനന്തരം തുക്കിയുടെ രാജ്യങ്ങൾ അന്നത്തെ പാശ്ചാത്യസഖ്യകക്ഷികൾ യഥേഷ്ടം ഒഴിച്ചപ്പോൾ ഇറാഖിനെ ബ്രിട്ടന്റെ ആധിപത്യത്തിൻകീഴിൽ വെച്ചുകൊണ്ടു് അവിടെ നാമമാത്രരാജാവായി ഹാശിമിവംശജനായ മക്കാ ശരീഫിന്റെ മൂത്തപുത്രനായ അമീർഫൈസലിനെ രാജാവാക്കി. 1921 ആഗസ്റ്റ് 23-ാംനു അമീർഫൈസൽ ഇറാഖ്‌രാജാവായി പ്രഖ്യാപനംചെയ്യപ്പെട്ടു. അദ്ദേഹത്തിന്നു നാമമാത്രമായ ഒരു രാജപദവിമാത്രമെ അവിടെ ഉണ്ടായിരുന്നുള്ളൂ. വാസ്തവത്തിൽ അക്കാലങ്ങളിലെല്ലാം ഇംഗ്ലീഷുകരുടെ മേധാവിത്വമാണു് ഇറാഖിൽ ശക്തിപ്പെട്ടതു്. 1930ലെ ആംഗ്ലോ-ഇറാഖ് ഉടമ്പടിപ്രകാരം ഇറാഖ് സ്വാതന്ത്ര്യയായി എന്നുമാത്രമല്ല അന്നത്തെ "League of Nations"ൽ (സർവ്വരാജ്യസഖ്യസഭയിൽ) മെമ്പറാവുകയുംചെയ്തു. എന്നാൽ ഉദ്ദേശം എന്തുതന്നെയായിരുന്നാലും ബ്രിട്ടീഷുകാർ ഇറാഖുരാജ്യത്തെ പലവിധത്തിലും പരിഷ്കരിപ്പിച്ചിട്ടുണ്ടെന്നു സമ്മതിക്കാതെ കഴികയില്ല. തീവണ്ടിപ്പാതകളും, റോഡുകളും ഇറാഖിൽ അവർ ധാരാളം നിർമ്മിച്ചിട്ടുണ്ടു്. ഇറാഖ്‌രാജാവായിരുന്ന അമീർഫൈസൽ ശരീഫ്ഹുസ്സൈയിന്റെ മക്കളിൽവെച്ചു് സഹൃദയനും, സ്വാതന്ത്ര്യതൽപ്പരനുമായിരുന്നു. സാമ്രാജ്യത്വത്തിന്റെ താല്പര്യത്തിന്നുവേണ്ടിമാത്രം നില

കൊള്ളുക എന്ന നീചമായ നയമല്ല അദ്ദേഹം സ്വീകരിച്ചിരുന്നതു്. ഇറാഖിന്റെ അഭിവൃദ്ധിക്കു് അദ്ദേഹത്തിന്റെ നിസ്വാർത്ഥമായ സേവനം ധാരാളം സഹായകമായിരുന്നുവെന്നതിൽ സംശയമില്ല. അദ്ദേഹം അകാലമരണം പ്രാപിച്ചിരുന്നില്ലെങ്കിൽ അദ്ദേഹത്തിന്റെ പരിശ്രമംകൊണ്ടു തന്നെ ആ രാജ്യം വിദേശാധിപത്യത്തിൽനിന്നും, കുതന്ത്രങ്ങളിൽനിന്നും മോചനം പ്രാപിക്കുമായിരുന്നു.

ഫത്സ്, ദിർഹം, ദീനാർ ഇവയാണു് ഇറാഖിലെ നാണയങ്ങൾ. 20 ദിർഹം ചേർന്നാൽ ഒരു ദീനാറായി. 50 ഫൽസാണു് ഒരു ദിർഹം. ഒരു ഫൽസ്, രണ്ടു ഫൽസ്, നാലു ഫൽസ്, 10 ഫൽസ്, 20 ഫൽസ് എന്നീ ഫൽസുകൾക്കും 1, 2, 3, 4 എന്നീ ദിർഹമുകൾക്കും അവിടെ നാണയങ്ങൾ അടിച്ചിരിക്കുന്നു. ¼, ½, 1, 5, 10, 100 എന്നീ ദീനാറുകൾക്കെല്ലാം ഇറാഖിൽ നോട്ടുകളും നടപ്പാക്കിയിരിക്കുന്നു. അവിടത്തെ ദീനാർ സ്റ്റർലിങ്ങു് പവന്നു് സമമായി പരിഗണിക്കപ്പെടുന്നു. സ്വർണ്ണത്തിന്റെ ഏററിറക്കമതികൾക്കു് ഇറാഖിലും നിയന്ത്രണമില്ല. അതുകൊണ്ടു് വിനിമയത്തോതിൽ അവിടെ കൂടെക്കൂടെ ഏററച്ചുരുക്കം സംഭവിക്കാറുണ്ടു്. സാധാരണയായി നമ്മുടെ ഒരുറുപ്പികക്കു് അവിടെ ഒന്നര ദിർഹം അഥവാ 75 ഫിൽസ് വിലയുണ്ടായിരിക്കും. അവിടത്തെ 7½ ദീനാറിന്നു് നമ്മുടെ 100 ക. കിട്ടാൻ പ്രയാസമില്ല. ഉറുപ്പികകൊടുത്തു് ദീനാർ വാങ്ങുമ്പോഴും പ്രായേണ ഈ വിലതന്നെയാണു് വരിക.

ഗതാഗതത്തിന്നു ഇറാഖിൽ ബസ്സ് സർവ്വീസുകളും, ടാക്സി കാറുകളും, സുലഭങ്ങളാണു്. മോടിയിലും, സൌകര്യത്തിലും ബാഗ്ദാദിലെ ബസ്സുകൾ കൈറോവിലെ ബസ്സു

*3

കളോളം നല്ലവയല്ലെങ്കിലും, ബാഗ്ദാദിൽ ഏതവസരത്തിലും ആവശ്യാനുസരണം ബസ്സുകൾ ലഭിക്കാതിരിക്കുകയില്ല. കൂലി വളരെ മിതവുമാണു്. ബസ്സുകളിൽ ഒന്നാം ക്ലാസ്സും, രണ്ടാംക്ലാസ്സും ഉണ്ടു്. ചില റോഡുകളിൽ രണ്ടുതട്ടുള്ള ബസ്സുകളും ഓടിക്കൊണ്ടിരിക്കുന്നുണ്ടു്. ചില റോഡുകളിൽ ചെറിയ ചെറിയ സ്റ്റേഷനുകളുമുണ്ടു്. അവ ഗതാഗതസൗകര്യാർത്ഥം ഇറക്കപ്പെട്ടവയാണു്. ടാക്സി കാറുകൾ ബൈറൂത്തിലേയും, ദിംശിക്കിലേയും പോലെത്തന്നെ നിറപ്പകിട്ടുള്ളവയാണു്. നമ്പറുകൾ എഴുതിയിട്ടുള്ള പലകകൾ കറുപ്പുവർണ്ണത്തിലുള്ളവയാണു്: കൈറോവിലെ ബോർഡുകളെപ്പോലെ പലമാതിരി നിറങ്ങളും, നിറപ്പകിട്ടും കാണുകയില്ല. കൂലി കണക്കാക്കുന്ന മീറററും ബാഗ്ദാദിലെ ബസ്സുകളിൽ വെച്ചിട്ടില്ല. എഴുത്തുകൾ വളരെ വലുതായിരിക്കും. ബസ്സുകളുടെ ഗതാഗതമാർഗ്ഗം വളരെ നിയന്ത്രിതമായിരിക്കും. നിരത്തുകളും വളരെ സുഖകരമായവയാണു്. ഇരു ഭാഗങ്ങളിലും മരപ്പച്ചകൾ ധാരാളമുണ്ടു്. ശാരിഅ് ഇമാം അഅ്സം, ശാരിഅ് ശൈഖ് ഉമർ, ശാരിഅ്ശഅ്ദൂൻ എന്നിവ പ്രത്യേകിച്ചും കമനീയങ്ങളാണു്. ശാരിഅ്ശഅ്ദൂനിലെ "ഹൊഫാത്തുൽഫിർദൌസ്" ആ പേരിന്നു തികച്ചും അനുയോജ്യമായ ഒരു സുഖസ്ഥലമാകുന്നു. (സ്ഥിരാധിവാസസ്വർഗ്ഗം) ബൈറൂത്തിലെപ്പോലെ ഇറാഖിൽ അനവധി ബ്രാഞ്ച് തപാലാപ്പീസുകൾ കാണുകയില്ല. ദിമിശ്ക്കിലെപ്പോലെ സ്റ്റേഷനറിപ്പീടികകളിൽ തപാൽമുദ്രകൾ കൊടുക്കുന്ന പതിവും ബാഗ്ദാദിൽ അധികമില്ല. എങ്കിലും തപാൽസൌകര്യങ്ങൾ ധാരാളം ഉണ്ടു്. പോസ്റ്റാഫീസുകളും, ലററർബോക്സുകളും തിരഞ്ഞു ആളുകൾ അവിടെ ബുദ്ധിമുട്ടാറില്ല. പോസ്റ്റുകാർഡുകളും, കവറുകളും, എയർലററർ കവറുകളും പോസ്റ്റൽ ഉദ്യോഗസ്ഥ

ന്മാർതന്നെ നൽകുന്ന പതിവല്ല ഇറാഖിൽ ഉള്ളതു്. സ്റ്റാമ്പുകൾമാത്രമേ തപാൽ അധികൃതന്മാരുടെ പക്കൽ നിന്നു കിട്ടുകയുള്ളൂ. കടലാസുകളും, കവറുകളും വില്ക്കുന്ന കച്ചവടക്കാർ കോടതികളുടെ സമീപങ്ങളിൽ സ്റ്റാമ്പു വില്ക്കുന്ന വെണ്ടർമാരെപ്പോലെ എല്ലാ പോസ്റ്റാഫീസുകളുടെ അടുക്കലും ഉണ്ടായിരിക്കുന്നതാണ്.

അറബിരാജ്യങ്ങളുടെ കൂട്ടത്തിൽ ബ്രിട്ടീഷുകാരുടെ സ്വാധീനശക്തി ഏററവും ഒടുവിൽ അവസാനിച്ച ഒരു രാജ്യമാണ് ഇറാഖ്. അറബിലീഗും, അറബിരാഷ്ട്രങ്ങളും പാശ്ചാത്യചേരിയിൽനിന്നു് വിട്ടതെന്നു് കണ്ടതോടുകൂടി ബ്രിട്ടൻ അതിന്റെ ദൃഷ്ടി മുഴുവനും ഇറാഖിലേക്കു തിരിച്ചു തുടങ്ങിയിരുന്നു. ഇറാഖിലെ അധികൃതന്മാരെ സ്വാധീനതയിൽ വെച്ചുകൊണ്ടാണു് ബാഗ്ദാദ് ഉടമ്പടിക്ക് ബ്രിട്ടീഷുകാർ അടിത്തറപാകിയതു്. സോവിയററുറഷ്യക്കെതിരില്ലുള്ള ഒരു സൈനികക്കൂട്ടുകെട്ടാണ് ബാഗ്ദാദ് ഉടമ്പടി. പാക്കിസ്ഥാൻ, ഇറാൻ, ഇറാഖ്, തുർക്കി എന്നീ നാലു് മുസ്ലീംരാഷ്ട്രങ്ങളും ഇംഗ്ലണ്ടും ചേർന്നു ചെയ്തിട്ടുള്ള ഒരു സൈനിക കരാറാണ് അതു്. ഈ രാഷ്ട്രങ്ങൾക്കെല്ലാമൊരു മേധാവിയായ നിലക്കാണു ബ്രിട്ടൻ അതിൽഭാഗഭാക്കായിരിക്കുന്നതു്. ഇതര അറബിരാഷ്ട്രങ്ങൾ ബാഗ്ദാദ് ഉടമ്പടിയിൽ ചേർന്നിട്ടില്ല. അവർ ആ ഉടമ്പടിക്ക് എതിരുകാരുമാണ്. ബ്രിട്ടീഷ് ചേരിയിൽ അവസാനത്തെ ഇറാഖുമന്ത്രിയായിരുന്ന നൂരി സ്സയിദ്പാഷ തികച്ചുമൊരു ബ്രിട്ടീഷുപക്ഷക്കാരനായിരുന്നു. അദ്ദേഹത്തിനെതിരായി പല പ്രക്ഷോഭണങ്ങൾ അറബ് രാജ്യങ്ങളിൽ ഉണ്ടായിക്കൊണ്ടിരിക്കുകയും സൂയസ്സ് കനാൽ ദേശസാല്ക്കരണാനന്തരം ഈ പ്രക്ഷോഭണങ്ങൾ വളരെ വർദ്ധിച്ചിരിക്കയുംചെയ്തിരുന്നു. അദ്ദേഹം ആ പ്രക്ഷോഭണങ്ങളെയെല്ലാം മർദ്ദന നടപടികൾകൊണ്ടടക്കുക

യാണു് ചെയ്തിരുന്നതു്. സൂയസ്സുകുഴപ്പം തുടങ്ങിയതിനെത്തുടർന്നു ബ്രിട്ടീഷുകാർ ഇറാഖിന്നു അനവധി യുദ്ധസാമഗ്രികൾ ഇറക്കിക്കൊടുത്തിട്ടുമുണ്ടായിരുന്നു. എങ്കിലും ഫലം വിപരീതമായി കലാശിക്കുകയാണുണ്ടായതു്. 1958-ാം ജൂലായ് 14-ാംനു ഇറാഖിൽ സൈനിക വിപ്ലവമുണ്ടാവുകയും നൂരിസ്സയിദിനേയും മററും കൊന്നു മേജർജനറൽ അബ്ദുൽകരീം കാസിം ഭരണം പിടിച്ചടക്കുകയും ചെയ്തിരിക്കുന്നു. മുപ്പത്തഞ്ചു ദിനപത്രങ്ങൾ 1954 ആഗസ്റ്റിന്നുമുമ്പു് ഇറാഖിൽ നിന്നു പുറപ്പെട്ടിരുന്നു. ആഗസ്റ്റ് 4-ാംനുയാണു് നൂരിസ്സയിദ്പാഷ പ്രധാനമന്ത്രിയായിരുന്നതു്. ആഗസ്റ്റ് 28-ാംനു തന്നെ പ്രസ്സുകൾക്കും സംഘടനകൾക്കുമെതിരിൽ അദ്ദേഹം കർശനമായ ഒരുത്തരവു് പുറപ്പെടുവിച്ചിരുന്നു. തൽഫലമായി അവിടത്തെ രാഷ്ട്രീയസംഘടനകളുടെ പ്രവർത്തനങ്ങളെല്ലാം നിലച്ചുപോയിരുന്നു. 35 ദിനപത്രങ്ങളുണ്ടായിരുന്നതു് 8 മാത്രമായി ചുരുങ്ങിയിരുന്നു. അവയിലൊന്നായ 'ഇറാഖ് ടൈംസ്' ഒരു ഇംഗ്ലീഷ് ദിനപത്രമാണു്. അസ്സമാൻ, അശ്ശഅബ്, അൽബിലാദ്, അൽഅഖ്ബാർ, അൽഹവാദിസ്, അൽഹുർരിയ്യ, അൽയഖ്സ ഇവയെല്ലാം അറബിദിനപത്രങ്ങളാണു്. സെൻസർഷിപ്പ് കഠിനമായിരുന്നതിനാൽ എല്ലാ പത്രങ്ങളുടേയും സ്വഭാവവും നയവും മിക്കവാറും ഒന്നുതന്നെയായിരുന്നു. എങ്കിലും അവയിൽ ആദ്യംപറഞ്ഞ മൂന്നെണ്ണം താരതമ്യേന നല്ലവയാണു്. എന്നാൽ സാഹിത്യപരമായി ഒരറബിമാസികപോലും ഇറാഖിൽനിന്നു പുറപ്പെടുന്നില്ല. പറയത്തക്ക പ്രതിവാരപത്രങ്ങളും അവിടെയില്ല. ഇറാഖ്ടൈംസിന്റെ ആഫീസിൽനിന്നു അഖ്ബാറുൽഅ്ലം എന്ന പേരിൽ ഒരു അറബി മാസികയും പുറപ്പെടുന്നുണ്ടു്. അൽമജീഅ്, അൽഹയാത്തുൽ ഇറാഖിയ്യ എന്നിവ രണ്ടും വാരാന്തപ്പതിപ്പുകളാണു്. അവിടത്തെ വിജ്ഞാന

ഖിചിന്തനസമിതിയായ അൽമജ്മഉൽഇൽമിയ്യുൽഇറാഖി ആറാറു മാസം കൂടുമ്പോൾ ഓരോ പുസ്തകങ്ങൾ പുറപ്പെടുവിച്ചുവരുന്നു. പുരാതന ഗവേഷണസമിതി വകയായി സുമർ എന്നുപേരായ ഒരു മാസികയും ഇറാഖിൽനിന്നു പുറപ്പെടുന്നു.

സാഹിത്യവിഷയകമായി പ്രത്യേക മാസികകൾ ഒന്നുമില്ലെങ്കിൽകൂടി സാഹിത്യവിഷയങ്ങളിലും, കവിതയിലും ഇറാഖുകാർക്ക് അഭിരുചി ഉണ്ടാവാതിരിക്കുന്നില്ല. അത്തരക്കാരായ ഇറാഖുകാർ സാധാരണ എഴുതാറുള്ളത് ഈജിപ്റ്റിലെയും ബൈറൂത്തിലെയും പത്രങ്ങളിലാണ്. നാദിത്തഹ്‌ലിൽഖലം, നാദിർറദ്ദ്, നാദിൽജമാഅത്തിൽ അറബി എന്നീ സാഹിത്യവിജ്ഞാനസമിതികൾ വകയായും ചില പ്രവർത്തനങ്ങൾ നടക്കുന്നുണ്ട്. അവയ്ക്കും പ്രവർത്തനസ്വാതന്ത്ര്യം ചുരുക്കമായി മാത്രമേ ലഭിക്കുന്നുള്ളു. നാദിൽഇത്തിഹാദിന്നിസായി എന്നപേരിൽ സ്ത്രീകൾക്ക് ഒരു പ്രത്യേക സംഘടനയുണ്ട്. അതിന്റെ പ്രസിഡണ്ട് ആസിയാതൗഫീഖ്‌വഹബി ഒരിക്കൽ ഇന്ത്യയിൽ വന്നിട്ടുണ്ടായിരുന്നു. ഈ സമാജം സ്ത്രീജനപുരോഗമനത്തിനുവേണ്ടി പ്രവർത്തിക്കുന്നുവെന്നതിൽ സംശയമില്ല. അവക്ക് ഈ വിഷയത്തിൽ വിജയമുണ്ടായിക്കൊണ്ടിരിക്കുന്നുമുണ്ട്.

അൽമജ്മഉൽഇൽമിൽ ഇറാഖി എന്ന വിജ്ഞാനസമിതി 1947-ൽ സ്ഥാപിതമായതാണ്. അതും ചുരുങ്ങിയകാലംകൊണ്ട് ആശാവഹമായവിധത്തിൽ അഭിവൃദ്ധി പ്രാപിച്ചിരിക്കുന്നു. ദിമിശ്ഖിലെ അൽമജ്മഉൽഇൽമിയ്യിൽ അറബിയ്യുമായും കയറോവിലെ അൽമജ്മഉല്ലുഹവിയമായും ചേർന്ന് പ്രവർത്തിക്കുന്നതിൽ അതു വിജയിച്ചിരിക്കുന്നു. ഇപ്പോൾ ഈ മൂന്നു സംഘടനകളും ഒരേ സ്ഥാപന

മായിത്തീന്നിരിക്കയാണ്. പഴയ കയ്യെഴുത്ത് കൃതികൾ കണ്ടെത്തി പ്രസിദ്ധീകരിക്കുക, വിജ്ഞാനഗ്രന്ഥങ്ങൾ ഭാഷാന്തരീകരിച്ചു പ്രസിദ്ധപ്പെടുത്തുക, വിജ്ഞാനപ്രദങ്ങളായ പുതിയ കൃതികൾ നിമ്മിക്കുക ഇവയെല്ലാമാണ് പ്രസ്തുത സമിതി അതിന്റെ പ്രധാന പ്രവത്തനമായി അംഗീകരിച്ചിരിക്കുന്നതു്. കൂടാതെ ശാസ്ത്രീയപദങ്ങൾക്കു തജ്ജമകൾ കണ്ടുപിടിച്ചു പ്രചാരപ്പെടുത്തുവാനും ഈ സമിതി ഉത്സാഹിച്ചുവരുന്നു. സമിതിക്കു പ്രത്യേകമായിത്തന്നെ ഒരു പ്രസ്സുണ്ടു്. പതിനായിരം ഗ്രന്ഥങ്ങളുള്ള ഒരു ഗ്രന്ഥാലയവും സമിതി സ്ഥാപിച്ചിട്ടുണ്ടു്. അമൂല്യങ്ങളായ ചില കയ്യെഴുത്തുകൃതികൾ അവയിൽ ഉൾപ്പെട്ടിട്ടുള്ള വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്. ഈ ഗ്രന്ഥാലയസമിതിയംഗങ്ങൾക്കും സമിതിയുടെ ഗവേഷണസംരംഭങ്ങളിൽ ഏപ്പെട്ടിട്ടുള്ള ആളുകൾക്കും പ്രത്യേകമായി ഒരു ലൈബ്രറിയുണ്ടു്. ഇറാഖ് വിദ്യാഭ്യാസമന്ത്രിയുടെ കീഴിൽ ഒരു പൊതു ലൈബ്രറി ഇതിന്നുപുറമെത്തന്നെയുണ്ടു്. അതിൽ ഏകദേശം ഇരുപത്തയ്യായിരം ഗ്രന്ഥങ്ങളുണ്ടു്. ധമ്മസ്ഥാപനമന്ത്രിയുടെ കീഴിലുള്ളു മതപരമായ ലൈബ്രറിയിലെ കിതാബുകൾ ഇതിലുൾപ്പെടുകയില്ല, പുരാതന വസ്തുഗവേഷണസമിതിയുടെ കീഴിൽ നടത്തപ്പെടുന്ന ഗ്രന്ഥാലയത്തിൽ ഏകദേശം മുപ്പതിനായിരം ഗ്രന്ഥങ്ങളുണ്ടു്. അഞ്ഞൂറോളം കയ്യെഴുത്തുകൃതികൾ ഗ്രന്ഥാലയത്തിൽ പ്രത്യേകം ശേഖരിക്കപ്പെട്ടിരിക്കുന്നു. ഇവയെല്ലാററിനും പുറമെ പല പള്ളികളിലും കുത്തുബ്ഖാനകളുണ്ടു്. കാസിമിയ്യാ, ജാമിഅ്ഗൈലാനി, ജാമിഅ്ഗല്ലാനീ എന്നിവ അവയിൽവെച്ചു പ്രധാനങ്ങളാണ്.

വിജ്ഞാനപരമായും സാഹിത്യപരമായും ഇറാഖിൽ പ്രവത്തിച്ചുവരുന്ന ആളുകളുടെ പേരുകളും പ്രവത്തനങ്ങളും

വിശദമായി വിവരിക്കുവാൻ ഇവിടെ നിവ്വാഹമില്ല. ചില പ്രധാനികളെപ്പററിയും, അവരുടെ പ്രവൎത്തനങ്ങളെപ്പററിയും മാത്രം പറയാം. ഡോക്ടർ ജവാദ് അലി, അൽമജ്മഉൽഇൽമിയ്യിൽഇറാഖിയുടെ കാര്യദൎശിയാണ്. ഇസ്ലാമിനുമുമ്പുണ്ടായിരുന്ന അറബികളുടെ ചരിത്ര പരിജ്ഞാനത്തിൽ അദ്ദേഹത്തിനു പ്രത്യേകം കീൎത്തിസിദ്ധിച്ചിരിക്കുന്നു. അബ്ദുൽറസ്സാഖിൽഹസനിയെന്ന മറെറാരു മഹാൻ വിവിധ രാജസാമ്രാജ്യങ്ങളുടെ ചരിത്രങ്ങളിൽ നിപുണനാണ്. ഇറാഖിന്റെ ചരിത്രത്തിൽ അദ്ദേഹത്തിന് പ്രത്യേകിച്ചും നിപുണതയുണ്ട്. വളരെ സൂക്ഷ്മതയോടുകൂടിതന്നെ ഇറാഖ് ചരിത്രം അദ്ദേഹം എഴുതിയിരിക്കുന്നു. ഇത്ര വിശ്വാസയോഗ്യവും, വിശദവുമായ ഇറാഖ് ചരിത്രം ഇതിനുമുമ്പ് ആരും എഴുതിയിട്ടില്ല. ഇറാഖ്‌രാജ്യത്തിന്റെ ചരിത്രപരമായി അദ്ദേഹത്തിനു അനവധി കൃതികളുണ്ട്. താരീഖുൽവസാറാത്തിൽഇറാഖിയ്യ അവയിൽവെച്ചു സുപ്രസിദ്ധമാണ്. മുഹമ്മദ്‌ബഹ്ജത്തുൽഅഥരി എന്ന ആൾ കവിയും ഗദ്യമെഴുത്തുകാരനുമാണ്. കവികളിൽ മഹ്ദിൽജവാഹിരിയും, രിസ്സ്വാഫിയും ഗദ്യമെഴുത്തുകാരിൽ അബ്ദുൽമജീദ് ല്യന്ന്ഫിയും, മീർബസ്വരിയും പ്രസിദ്ധരാണ്. ദുന്നൽ അയ്യൂബ്, ജാഫർഖലീലി എന്നിവർ ആഖ്യായികാ കൎത്താക്കളും കഥാകൃത്തുക്കളുമാണ്. പത്രപ്രവൎത്തകന്മാരുടെ കൂട്ടത്തിൽ ഫൊയിൻബത്തിയെപ്പോലെ പ്രസിദ്ധനായി മററാരുമില്ല. സ്ത്രീകൾക്കും സാഹിത്യസേവനത്തിൽ പങ്കുണ്ട്. അവരുടെകൂട്ടത്തിൽ കവിതയെഴുത്തിൽ ഹനീഫ്‌നായിക്കും ഖതീനത്തുന്നയിബും ലേഖനമെഴുത്തിൽ ബഹ്ജാഅഹ്മദ്ഹാബും, നജ്മഹത്തഹീസഫ്‌വത്തും ആഖ്യായികകളും കഥകളുമെഴുതുന്നതിൽ മലീഹാസഹീനും, അമീൻബാക്കിയും സുപ്രസിദ്ധി നേടികഴിഞ്ഞിരിക്കുന്നു.

മററു അറബിപ്രദേശങ്ങളിലെപ്പോലെത്തന്നെ ഇറാഖിലും സംസാരഭാഷയൊന്നുവേറെയാണു്. എഴുത്തും വായനയും പഠിച്ചവർപോലും നല്ലഭാഷ സംസാരിക്കുവാൻ വിഷമിക്കുന്നു. മലബാറിലെ ഏററവും നല്ല അറബിസാഹിത്യകാരൻ ഇറാഖിലോ, കുവൈത്ത്, ബഹ്റീൻമുതലായ സ്ഥലങ്ങളിലോ ചെന്നാൽ ഭാഷ മനസ്സിലാവാതെ ബുദ്ധിമുട്ടും. നേരെമറിച്ച് ഇവിടെ വരാറുള്ള അറബികളുമായി സംസാരിച്ചു പരിചയിച്ചവർക്ക് ആ സക്കീട്ടുകൾ കൂടുതൽ വിജയകരമായിത്തീരുകയുംചെയ്യും. സാക്ഷാൽ അറബിസാഹിത്യവുമായി അറബികൾക്ക് ഇടക്കാലങ്ങളിൽ പിടിപെട്ട ബന്ധമില്ലായ്മയാണു് അതിന്നു കാരണമായതു്. ഫാരിസി, തുർക്കി, കുർദി എന്നീ ഭാഷകളിൽനിന്നെല്ലാം അറബിഭാഷയിൽ പദങ്ങൾ വന്നുകൂടിയിട്ടുണ്ടു്. എക്കോ, മക്കോ (ഉണ്ടു, ഇല്ല) എന്നിങ്ങിനെ അറബിഭാഷയുമായി ഒരു ബന്ധവുമില്ലാത്ത പല പദങ്ങളും അറബിയിൽ കടന്നുകൂടിയിരിക്കുന്നു. ഫാരിസിയിലെ ബലേ (ഉവ്വ്) ഹസ്ത് (ഉണ്ടു്) നീസ്ത് (ഇല്ല) എന്നിവ ഇറാഖുകാരുടെ സംസാരത്തിൽ സർവ്വസാധാരണമാണു്. അറബിഭാഷക്ക് ഫാരിസിയും, ഇറാൻ രാജ്യവുമായുണ്ടായ ബന്ധനിമിത്തവും പേർഷ്യൻ രാജധാനിക്കു അറബികൾ കീഴ്പ്പെട്ടിരുന്നതിനാലുളവായിരുന്ന പ്രത്യേക പരിതസ്ഥിതികളും ഇപ്പോഴും അവിടെ അവശേഷിക്കുന്നുവെന്നു ഇതിൽനിന്നെല്ലാം നാം മനസ്സിലാക്കേണ്ടതുള്ളു. ഭാഷയിലെന്നപോലെത്തന്നെ ആചാരനടപടികളിലും ആ പുരാതന പാർസിസംസ്കാരം അറബികളിൽ ധാരാളം കടന്നുകൂടിയിട്ടുണ്ടു്. ചില ആചാരവിശ്വാസങ്ങൾ . പുരാതന അറബിസംസ്കാരത്തിന്നു് ദോഷമായി പരിണമിച്ചിട്ടുമുണ്ടു്.

ഇറാഖിൽ ഈയിടെ മാത്രമാണ് ഒരു സർവ്വകലാശാല നിലവിൽവന്നതു്. കോളേജുകൾ മുമ്പുതന്നെ പല ഭാഗങ്ങളിലുമുണ്ടായിരുന്നു. കലകൾ, ശാസ്ത്രങ്ങൾ, നിയമം, ജോമട്രി, ഇഞ്ചിനീയറിങ്ങ്, കച്ചവടം, കൃഷി, വൈദ്യം ഇവയെല്ലാം കോളേജുകളിൽ പാഠ്യവിഷയങ്ങളാണ്. ഈ വിഷയങ്ങളിൽ പ്രത്യേക വ്യുല്പത്തിസഹിതം സർവ്വകലാശാലാ ബിരുദ്ദ് സമ്പാദിച്ചവർ അവിടെ ധാരാളമുണ്ട്.

നാഗരികതയിൽ ബാഗ്ദാദിന്നു് കയറോവിനോളം ഉയർച്ച ഇപ്പോൾ നിലവിലില്ല. പള്ളികളാലും, കാഴ്ചബംഗ്ലാവുകളാലും കൈറോ അലംകൃതമായിരിക്കുന്നതുപോലെ ബാഗ്ദാദിന്നു അലംകൃതമാകാൻ സാധിച്ചിട്ടില്ല. ഒരുകാലത്തു് ലോകത്തിൽവെച്ചേററവും അലംകൃതമായിരുന്ന ഈ പട്ടണത്തിൻെറ നിലപാടു് ഇന്നു് താണുപോയിരിക്കുന്നുവെന്നു് വ്യസനസമേതം സമ്മതിക്കേണ്ടിവന്നിരിക്കുന്നു. എങ്കിലും ഇസ്ലാമികചൈതന്യംകൊണ്ടും, പരിഷ്ക്കാരാഭിവൃദ്ധികൊണ്ടും കയറോവിനെ കഴിച്ചാൽ പിന്നെ പ്രഥമസ്ഥാനം ബഗ്ദാദിന്നുതന്നെയാണ്. അവിടുത്തെ പള്ളികൾക്കു് ആഭ്യന്തരമായ നന്മകൾ മാത്രമല്ല ഉള്ളതു്. അതിൻെറ ഉയർന്ന മിനാരങ്ങളും അവയുടെ ഭംഗിയേറിയ നിറപ്പകിട്ടുകളും വളരെ അകലെനിന്നു നോക്കിയാലും കാഴ്ചയ്ക്കു് ആനന്ദകരമാണ്.

സഹാബികളുടേയും വലിയാക്കളുടേയും ശ്മശാനങ്ങളോടെല്ലാം ഓരോ പള്ളികൂടി കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു. മിക്ക സ്ഥലങ്ങളിലും പള്ളികളുടെ അകത്തുതന്നെയാണ് അത്തരം സന്ദർശനസ്ഥലങ്ങളെല്ലാം സ്ഥിതി ചെയ്യുന്നതു്. കാഴ്ചബംഗ്ലാവുകളവിടെ അരഡസനോളമുണ്ട്. അൽമത്ഹഫുൽഇറാഖി അവയിൽവെച്ച് ഏററവും വലുതും പൊതുജനാകർഷകവുമായ കാഴ്ചബംഗ്ലാവാണ്. പുരാതനവസ്തുക്കളാണ് അവ

യിൽ കൂടുതൽ സംഭരിക്കപ്പെട്ടിരിക്കുന്നതു്. മത്ഹഫുൽ ആതാരിൽ അറബിയ്യാ എന്ന ബംഗ്ലാവിൽ പഴയ അറബി രാജധാനികളിലെയും പ്രസിദ്ധ നഗരങ്ങളിലെയും അനുഗ്രഹീതവസ്തുക്കൾ സംഭരിക്കപ്പെട്ടിരിക്കുന്നു. അവ നോക്കിക്കാണുന്നവൎക്കു പല അറിവുകളും സ്മരണകളും ഉണ്ടായിത്തീരുന്നതാണു്. മത്ഹഫുത്താരീഖി അബ്ബീഇൗ അവിടത്തെ ഒരു നിർജ്ജീവ ബംഗ്ലാവാണെന്നു പറയാം. അതിലും അനേകം അത്ഭുതവസ്തുക്കളുണ്ടു്. മത്ഹഫുൽ അസ്ലിഹഃ എന്ന കാഴ്ചബംഗ്ലാവു് പട്ടണത്തിന്റെ അടുത്തു സ്ഥിതിചെയ്യുന്നു. ആയുധങ്ങൾ സംഭരിച്ചുവെച്ചിട്ടുള്ള ആ കാഴ്ചബംഗ്ലാവു് പട്ടണത്തിൽനിന്നു അകലെ സ്ഥാപിച്ചിട്ടുള്ളതിൽ യുദ്ധവും രാജ്യനിവാസികളും തമ്മിൽ അകന്നിരിക്കണമെന്ന സൂചനകൂടി ഉണ്ടെന്നു തോന്നും. മത്ഹഫുൽ അസ്യാർ എന്ന പേരിൽ മറ്റൊരു കാഴ്ചബംഗ്ലാവുള്ളതിൽ പല കാലങ്ങളിലായി ചില നഗരക്കാരും, കക്ഷികളും ധരിച്ചിരുന്ന വസ്ത്രങ്ങൾ ശേഖരിച്ചുവെച്ചിരിക്കുന്നു. ചില ആളുകളുടെയും പ്രതിമകൾ നിർമ്മിച്ചു് അവരെ വസ്ത്രങ്ങൾ ധരിപ്പിച്ചു് നിർത്തിയിട്ടുള്ളതു് കൌതുകകരമായ ഒരു കാഴ്ചയാണു്. ഈ കാഴ്ചബംഗ്ലാവിന്റെ മേലെത്തട്ടിൽ ഫൈസൽരാജാവു് ഒന്നാമന്റെ ശൈശവംമുതൽ മരണംവരെ അദ്ദേഹം ഉപയോഗിച്ചിട്ടുണ്ടായിരുന്ന സാമാനങ്ങളെല്ലാം ശേഖരിച്ചുവെച്ചിട്ടുണ്ടു്. ഖസ്ർ അബ്ബാസിയ്യും ബാഗ്ദാദിലെ ഒരു കാഴ്ചബംഗ്ലാവായി വിചാരിക്കപ്പെട്ടുവരുന്നു. ഇതിനുപുറമെ ബാഗ്ദാദിൽ മദ്രസ്സാമുസ്തൻസിർ എന്ന പേരിൽ സ്ഥിതിചെയ്യുന്ന വിദ്യാലയത്തെ പഴയ ചരിത്രവസ്തുക്കളിൽ ഒരു പ്രധാന ഭാഗമായി അംഗീകരിച്ചിട്ടുണ്ടു്. സൂഖുൽ ഗസൽമിനാരം ബാഗ്ദാദിലെ ഏററവും പുരാതനമായ ഗോപുരമാണു്.

സന്ദർശനസ്ഥലങ്ങൾ കയറോവിലേക്കാൾ അധികമുള്ളത് ബാഗ്ദാദിലാണ്. ബസറയിൽനിന്ന പതിനഞ്ചു നാഴിക അകലെ സുബൈറുബ്നു അവാമിന്റെ ശ്മശാനം സ്ഥിതിചെയ്യുന്നു. ആ സ്ഥലത്തിനിപ്പോൾ സുബൈർ എന്നുതന്നെയാണ് പേർ പറയുന്നത്. അവിടേക്കു പോകുന്ന വഴിയിൽ ഹസ്രത്ത് തൽഹത്തിന്റെ ഖബറും സ്ഥിതിചെയ്യുന്നു. സുബൈറിൽ ഒരു പള്ളിയുടെ ഉള്ളിലായിട്ടാണ് സുബൈറുബ്നു അവാമിന്റെ ഖബർ സ്ഥിതിചെയ്യുന്നത്. അവിടെനിന്ന കുറച്ചകലെ ജനവാസസ്ഥലം കഴിഞ്ഞാൽ ഹസ്രത്ത് ഹസൻ ബസരിയുടെ ഖബർ കാണാം. ഹസ്രത്ത് റാബി ആ ബസരിയ്യാ ബസറയിലാണ് കാലഗതിപ്രാപിച്ചിരുന്നതെങ്കിൽകൂടി അവരുടെ ശ്മശാനസ്ഥലം ആർക്കും അറിഞ്ഞുകൂടാ. ഹസൻബസരിയുടെ മസാറിന്ന വളരെ അകലെയായി പ്രസിദ്ധ സഹാബിയായിരുന്ന ഹസ്രത്ത് അനസിന്റെ ഖബറുണ്ട്.

ബാഗ്ദാദിൽ ഹസ്രത്ത് യൂശഅ് നബിയുടെയും ഹസ്രത്ത് മുഹ്യിദ്ദീൻ അബ്ദുൽഖാദിർ ജീലാനിയുടെയും ശൈഖ് കർഖിയുടെയും, ശൈഖ് ജുനൈദ് ബാഗ്ദാദിയുടെയും ശൈഖ് ശിബ്‌ലി, ശൈഖ് ഉമർ, ഇമാം അബൂഹനീഫ, ഇമാം അബൂയൂസുഫ്, ഇമാം അഹ്മദുബ്നുഹമ്പൽ, ഇമാം ഗസ്സാലി എന്നിവരുടെയും ശ്മശാനസ്ഥലങ്ങൾ സന്ദർശകന്മാരെ ഹഠാദാകർഷിക്കുമാറ് ഇക്കാലത്തും അവശേഷിച്ചിരിക്കുന്നു. ശാഹിമഖ്ബറയിലാണ് ശാഹ് ഫൈസൽ, അവ്വൽ, ശാഹ് ഗാസി എന്നിവരുടെ ഖബറുകൾ സ്ഥിതിചെയ്യുന്നത്. ഭംഗിയും ശില്പവ്യുല്പത്തിയും പ്രകടമാകുന്ന ഒരു പുതിയ ശ്മശാനമാണിത്. ബാഗ്ദാദിനെകഴിച്ചാൽപിന്നെ ഇറാഖിൽ പ്രധാനവും പ്രസ്താവയോഗ്യവുമായ സ്ഥലങ്ങൾ താഴെ പറയുന്നവയാണ്.

1. കാസിമിയാ:—ഇവിടെ ഇമാംകാസിമിൻെറയും ഇമാം മുഹമ്മദ് തകിയ്യിൻെറയും ശ്മശാനസ്ഥലങ്ങളുണ്ട്. സ്വർണ്ണവർണ്ണത്തോടുകൂടിയ അവയുടെ ഗോപുരങ്ങൾ വളരെ ഭംഗിയേറിയവയാണു്.

2. കർബ്ബലാ:—ഹസ്രത്ത് ഇമാം ഹുസയിൻെറയും, ഹസ്രത്ത് അബ്ബാസു, ഹസ്രത്ത് ഹർറു് എന്നിവരുടെയും ശ്മശാനങ്ങൾ ഇവിടെയാണു്. ഖൈമത്തു അഹ്‌ലി ബൈത്ത് എന്നപേരിൽ അവിടെ ഒരു പ്രസിദ്ധ സ്ഥലമുണ്ട്. ഇവിടെയാണ് ഇമാം ഹുസൈനും, അഹ്‌ല്യബൈത്തും ആഗതരായി തമ്പടിച്ചിരുന്നതെന്നു വിശ്വസിക്കപ്പെടുന്നു.

3. നജഫ്:— ഇമാംഅലിയുടെ ശ്മശാനം ഇവിടെ സ്ഥിതിചെയ്യുന്നു. അതിൻെറ ഒരു ഭാഗത്തു് ഹസ്രത്ത് ആദമിൻെറയും മറെറാരു ഭാഗത്ത് ഹസ്രത്ത് നൂഹിൻെറയും ഖബറുകളുള്ളതായും അല്പമകലെയായി ശ്മശാനംപോലെ കാണപ്പെടുന്ന ഒരു പള്ളിയിൽ ഹസ്രത്ത് ഹൂദിൻെറയും ഖബറുകളുള്ളതായും ആളുകൾ വിശ്വസിക്കുന്നുണ്ടു്.

ബഗ്ദാദിൽനിന്നു നജഫിലേക്കു് പോകുന്നവഴിയിലാണ് കൂഫ സ്ഥിതിചെയ്യുന്നതു്. ഹസ്രത്ത് അലി രക്തസാക്ഷിയായ പള്ളി അവിടെ ഇപ്പോഴും സ്ഥിതിചെയ്യുന്നു. ആ പള്ളിയുടെ അടുത്തായി ഹാനിബ്നുഉർവയുടെയും മുസ്ലിമിബ്നു അഖീലിൻെറയും ഖബറുകളുണ്ടു്. അല്പം മുമ്പോട്ടുപോയാൽ നിരത്തിൻെറ വലഭാഗത്തു് ഒരു ചെറിയ ഖബർ കാണാം, അതു് ഹസ്രത്ത് ഖിസറിൻെറ "മഖാർ" ആയി ഗണിക്കപ്പെടുന്നു. എങ്കിലും ഖബർ എന്ന പേർ പറയാതെ മഖാർ എന്നു മാത്രമേ സൂക്ഷ്മതയുള്ള ആളുകൾ അതിനെപ്പററി പറയാറുള്ളൂ. ഹസ്രത്ത് ഇമാം ഹുസ

യിൻെറ ശിരസ്സ് ഖബറടക്കംചെയ്ത സ്ഥലത്തെപ്പററിയെന്നപോലെ ഹസ്രത്ത് ഖിസറിൻെറ മസാറിനെപ്പററിയും ആളുകളുടെ ഇടയിൽ അനവധി അഭിപ്രായങ്ങളുണ്ട്. കുറച്ചുകൂടി മുമ്പോട്ടുചെന്നാൽ ദുൽകിഫ്ലി രാജ്യം കാണാം. ആ നാട്ടുകാർ അതിന്ന ചഗൽ എന്നാണത്രെ പേർപറയുന്നതു്. ദുൽകിഫ്ലി നബിയുടെ ശ്മശാനം അവിടെയാണു്. അദ്ദേഹത്തിൻെറ ഖബറിന്നുമീതെ അബ്രാനി ഭാഷയിൽ ചില എഴുത്തുകളുള്ളതുകൊണ്ടു് അതു് ജൂതന്മാർ എഴുതിയതാണെന്നു് ജനങ്ങൾ വിശ്വസിക്കുന്നു. ദുൽകിഫ്ലിനബിയുമായി ജൂതന്മാർക്കു് കൂടുതൽ ബന്ധമുണ്ടായിരുന്നതായി ഈ ലിഖിതം തെളിയിക്കുന്നു. അവിടെനിന്നും ഹില്ലാ എന്ന ഗ്രാമം കഴിഞ്ഞു മുമ്പോട്ടുചെന്നാൽ ഫുറാത്ത് (യൂഫ്രട്ടീസ്) നദീതീരത്തു് ഒരു തോട്ടത്തിലുള്ള ഒരു ചെറിയ ശ്മശാനത്തിൽ ഹസ്രത്ത് അയ്യൂബ് നബിയുടെ ഖബറുള്ളതായി ജനങ്ങൾ പറഞ്ഞുവരുന്നു. അതിന്നരികെ രണ്ടു കിണറുകളുള്ളതിൽ ഒന്നു അയ്യൂബ്നബിയുടേതും മറേറതു് അദ്ദേഹത്തിൻെറ പത്നിയുടേതുമായി ആളുകൾ വിശ്വസിക്കുന്നു. അവയിലെ വെള്ളം ത്വക്ക്രോഗങ്ങൾ മാററുവാൻ പററിയതാണെന്നും അവർ വിശ്വസിക്കുന്നുണ്ടു്. വ്യാഴാഴ്ച ദിവസങ്ങളിൽ പ്രത്യേകിച്ചും കുളിയ്ക്കാനായി ഒരു വലിയ ജനക്കൂട്ടം അവിടെ സമ്മേളിക്കാറുണ്ടു്. ഹില്ലാഗ്രാമത്തിൽ നിന്നു മുമ്പോട്ടു കടന്നാൽ പഴയ ഹാബീൽപട്ടണം കാണാം. അതിപ്പോൾ ശൂന്യപ്രദേശമാണു്. ഭൂഗർഭഗവേഷകന്മാർ അവിടെ കൊത്തികിളച്ച് പലതും കണ്ടുപിടിച്ചുവരുന്നു. അവിടെയൊരു പഴയ ബംഗ്ലാവിൻെറ അവശിഷ്ടമുള്ളതിൻ്റെ രൂപങ്ങളും, ചിത്രങ്ങളുമാണ് അധികമുള്ളതു്. ഒരു പഴയ കിണററിൻെറ അടയാളവും അവിടെ കാണാം. അതും ഇടിഞ്ഞുപൊളിഞ്ഞു കിടക്കുകയാണ്. ഹാറൂത്തിൻെറയും,

മാറൂത്തിന്റെയും കിണർ അതായിരുന്നുവത്രെ. ഒരു സ്ത്രീയെ കീഴടക്കിവെച്ചിരുന്ന ജന്തുവായി വിശ്വസിക്കപ്പെടുന്ന ബാബിൽ സിംഹത്തിന്റെ പ്രതിമയും അവിടെ വെച്ചിരിക്കുന്നു. മിസ്റിൽ അബുൽഹൌലിന്നുള്ള അതേ സ്ഥാനം ഇറാഖിൽ ഈ പ്രതിമക്കുണ്ടു്. ജനങ്ങൾ അതിനെപ്പററി അത്ഭുതകരങ്ങളായ കഥകൾ പറഞ്ഞുവരുന്നു.

4. സാമറാ:—ബഗ്ദാദിൽനിന്നു് മൂസലിലേക്കുള്ള വഴിയിൽ നാലാമത്തെ അബ്ബാസിയാ രാജധാനിയായിരുന്ന സാമറാ പട്ടണം സ്ഥിതിചെയ്യുന്നു. മുഅ്തസിംബില്ലാ എന്ന കലീഫയാണു് അതിനെ അബ്ബാസിയാ തലസ്ഥാനമാക്കിയതു്. 46 കൊല്ലക്കാലം അവിടെയായിരുന്നു അബ്ബാസികളുടെ സിംഹാസനം. അവരുടെ ഭരണകാലത്തെ ചില അവശിഷ്ടങ്ങൾ അവിടെ ഇപ്പോഴും കാണാവുന്നതാണു്. മൽവിയഃ എന്ന പേരായ രാജകീയ പള്ളിയുടെ മിനാരം അതിൽ വെച്ചു പ്രധാനമായതാണു്. ഇമാം അലിൽഹാദി, ഇമാം ഹസൻ അസ്കരി എന്നിവരുടെ ഖബറുകളും അവിടെയാണു്. അവിടെനിന്നു് സ്വല്പം അകലെ മഹ്ദിയുടെ വാസസ്ഥലമായി പറഞ്ഞുവരുന്ന ഒരു പൊത്തുണ്ടു്. അതിൽ ഒരു മാളവുമുണ്ടു്. അതിന്റെ ഉള്ളിൽ ഇമാംമഹ്ദി മറഞ്ഞിരിക്കുന്നുവെന്നു ചിലർ വിശ്വസിക്കുന്നു.

5. മൂസൽ:—ഹസ്രത്തു് ശീതു് നബിയുടേയും, ഹസ്രത്തു് യൂനുസുനബിയുടേയും ഹസ്രത്തു് ദാനിയാൽ നബിയുടേയും ഖബറുകൾ മൂസലിലാണത്രെ. സുൽത്താൻ നൂറുദ്ദീൻസങ്കി എടുപ്പിച്ച ഒരു പള്ളിയും മൂസലിലുണ്ടു്. അതിനടുത്തു് ഒരു പുരാതന മിനാരവും കാണാം. മിനാരം അല്പമൊന്നു ചരിഞ്ഞിട്ടുള്ളതുകൊണ്ടു് അൽമിനാറത്തുൽ ഹദ്ബാ (ചെരിഞ്ഞ മിനാരം) എന്നു് ആളുകൾ അതിന്നു പേർ പറയുന്നു.

നബിക്കു വാനാരോഹണമുണ്ടായപ്പോൾ സവാരി ആ വഴിക്കു് പറന്നപ്പോൾ ബഹുമാനാൎത്ഥം അതു് കുനിഞ്ഞു എന്നു പറയുന്നവരുമുണ്ടു്. അപ്പോൾ സുൽത്താൻ നൂറുദ്ദീന്റെ പള്ളിക്കു മുമ്പും മുനാരം അവിടെ ഉണ്ടായിരുന്നിരിക്കണം.

6. സൽമാൻചാക്കു്:—ഹസ്രത്തു് സൽമാനുൽ ഫാരിസിയുടെ ശ്മശാനസ്ഥലമാണത്രെ അതു്. അദ്ദേഹത്തിന്റെ ശ്മശാനം ബൈത്തുൽ മുഖദ്ദസിയാണെന്നു് ജോർഡാനിനെപ്പററി എഴുതിയ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടു്. അതിന്നടുത്തു് ഹസ്രത്തു് അബ്ദുല്ലാ ഹിബ്നു് ജാബിരിൽ അൻസാരിയുടെ ഖബറുള്ളതായും പറയപ്പെടുന്നു. അതിന്നല്പമകലെയാണു് കിസ്രാ രാജാവിന്റെ ശ്രുതിപ്പെട്ട കോട്ട നിന്നിരുന്നതു്. അതിന്റെ ചില അവശിഷ്ടങ്ങൾ മാത്രമേ ഇപ്പോഴുള്ളു. അതു് 37 മീററർ ഉയരത്തിലും 25 മീററർ അകലത്തിലും നില്ക്കുന്നു. ലോകത്തിൽവെച്ചു് ഏററവും വലിയ കോട്ടയായിരുന്നുവത്രെ അതു്. നബിയുടെ മൌലൂദുകളിൽ കിസ്രായുടെ ഏഴു ഗോപുരങ്ങൾ പൊളിഞ്ഞു വീണതായി പറയപ്പെടുന്നതു് ഈ കോട്ടയുടെ ഗോപുരങ്ങളെപ്പററിയാണെന്നു് അഭിപ്രായപ്പെടുന്നവർ ഇക്കാലത്തും ധാരാളമുണ്ടു്.

---

# ജോർഡാൻ (ഉർദ്ദുന്ന്)

തുർക്കി സുൽത്താന്റെ കീഴിൽ ഹിജാസിൽ വൈസ്രായിയായിരുന്ന ശരീഫ് ഹുസയിന്റെ സന്തതികളായ ഹാശിമിയാ സ്വരൂപത്തിന്റെ രാജകീയഭരണമാണ് ഉർദ്ദുന്ന് എന്ന അറബിൽ പേർ പറയുന്ന ജോർഡാനിൽ ഇപ്പോൾ നടപ്പിലിരിക്കുന്നതു്. അതിന്റെ വടക്കുകിഴക്കായി ഇറാഖും, തെക്കുകിഴക്കായി സുഊദി അറബ്യയും, പടിഞ്ഞാറുഭാഗത്തു ഇസ്രായീൽ രാഷ്ട്രവും, വടക്കുഭാഗത്തു് ശാമും സ്ഥിതി ചെയ്യുന്നു. ജോർഡാന്റെ വിസ്തീർണ്ണം മുപ്പത്തേഴായിരം ചതുരശ്ര നാഴികയാണ്. ബൽഖാഅ്, അജലൂൻ, കർക്ക്, മആൻ, ഖുദ്സ്, നാബലുസ്, അത്തഫ്‌ലീൽ ഇങ്ങിനെ ഏഴു സംസ്ഥാനങ്ങളായി ഈ രാജ്യം വിഭജിക്കപ്പെട്ടിരിക്കുന്നു. 1952-ലെ കാനേഷുമാരിപ്രകാരം അവിടെ പതിനാറുലക്ഷം ജനങ്ങളുണ്ടു്. അവരിൽ 88 ശതമാനം മുസ്ലിംകളാണ്. ഭൂരിപക്ഷം സുന്നികളുമാണ്. ജോർഡാന്റെ തലസ്ഥാനം അമ്മാൻ (Oman) ആകുന്നു. ദിമിശ്ഖിൽ നിന്നു് അമ്മാനിലേക്കു 284 കിലോമീറ്റർ ദൂരമുണ്ട്. അ

ഡാൻ രാജ്യം മരുഭൂമിയും മലമ്പ്രദേശവുമാണെങ്കിൽക്കൂടി രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലും വളരെ നല്ല റോഡുകൾ നിർമ്മിച്ചിട്ടുണ്ട്. ബൈറൂത്തിൽനിന്ന് ദിമിശ്ഖിലേക്കുള്ള റോഡിന്റെ ഇരുവശങ്ങളിലുമുള്ള മരുപ്പച്ച ഇവിടെ കാണുകയില്ല. എങ്കിലും ഗതാഗതത്തിന്ന വേണ്ടുവോളം സൌകര്യമുണ്ട്. ദിമിശ്ഖിൽനിന്ന അമ്മാനിലേക്ക് വിമാനസർവ്വീസ്സും നടപ്പിൽ വരുത്തിയിരിക്കുന്നു. ബസ്സ് സർവ്വീസ്സ് ദിനംപ്രതിയുണ്ട്. ആഴ്ചയിൽ മൂന്നു തവണ തീവണ്ടിയും ഓടുന്നു. ബസ്സുകളിലോ കാറുകളിലോ യാത്രചെയ്യുകയാണെങ്കിൽ അഞ്ച് മണിക്കൂറുകൊണ്ട് ദിമിശ്ഖിൽനിന്നു അമ്മാനിലെത്താം.

മററു അറബിരാജ്യങ്ങളെപ്പോലെ ജോർഡാനും (ഉർദ്ദുന്ന്) ഉസ്മാനിയാ തുർക്കി സാമ്രാജ്യത്തിന്റെ കീഴിലായിരുന്നുവെന്നു പറഞ്ഞുവല്ലോ. അക്കാലത്ത് ദിമിശ്ഖ് തലസ്ഥാനമായിക്കൊണ്ടുള്ള ശാമിന്റെ ഒരു ഭാഗമായിട്ടാണ് ജോർഡാൻ ഭരിക്കപ്പെട്ടിരുന്നതു്. ഒന്നാം ലോകമഹായുദ്ധകാലത്ത് ബ്രിട്ടനും, ഫ്രാൻസും തമ്മിൽ നടന്നിട്ടുണ്ടായിരുന്ന രഹസ്യകരാറു പ്രകാരം ശാം സംസ്ഥാനം മുഴുവനും ഫ്രാൻസിന്നുള്ളതായിരുന്നു. എങ്കിലും യുദ്ധാനന്തരം ഉണ്ടായ സാൻറിയോ കോൺഫ്രൻസിൽവെച്ച് പാശ്ചാത്യ വൻകോയ്മകൾ ജോർഡാൻപ്രദേശത്തെ ബ്രിട്ടന്റെ കീഴിലാക്കിക്കൊടുക്കുകയാണ് ഉണ്ടായതു്. യുദ്ധത്തിൽ പാശ്ചാത്യശക്തികളെ സഹായിച്ച ആളും മക്കാശരീഫിന്റെ രണ്ടാമത്തെ പുത്രനുമായിരുന്ന അമീർ അബ്ദുല്ലയെ അവർക്ക് മറക്കാൻ പാടുണ്ടായിരുന്നില്ല. തന്നിമിത്തം 1921-ൽ ബ്രിട്ടീഷുകാർ അദ്ദേഹത്തിനെ തങ്ങളുടെ മേല്ക്കോയ്മയിൻകീഴിൽ ടാൻ

സ്ജോർഡാനിൽ (കിഴക്കെ അർദ്ദുന്നിൽ) മാത്രം ഭരണാധി കാരിയാക്കി. ഇന്നത്തെ ജോർഡാൻ മുഴുവനും ആ ഭരണ ത്തിൽ ഉൾപ്പെട്ടിരുന്നില്ല. ജോർഡാൻ (അർദ്ദുന്ന്) പുഴ യുടെ കിഴക്കേക്കരയിൽ അല്പസ്ഥലംമാത്രമാണ് അന്ന അബ്ദുല്ലയെ 'ഭരമേല്പിച്ചിരുന്നതു്'. 1948-ൽ ഫലസ്തീ നിൽനിന്നു ബ്രിട്ടീഷ്മണ്ഡേററധികാരം അവസാനിച്ചതി ന്നുശേഷം അതിന്റെ ഒരു ഭാഗമായിരുന്ന ബൈത്തുൽമുഖദ്ദ സുൾപ്പെടെയുള്ള പ്രദേശങ്ങൾകൂടി കൂട്ടിച്ചേർത്തുകൊണ്ടാണ് കൂടുതൽ വിസ്തൃതമായ ഇപ്പോഴത്തെ ജോർഡാൻ രാജ്യം സ്ഥാപിച്ചതു്. ജോർഡാനിലെ ആഭ്യന്തര കാര്യങ്ങളിൽ മാത്രം ആ രാജ്യത്തിനു സ്വാതന്ത്ര്യം വിട്ടുകൊടുത്തുകൊ ണ്ടാണ് 1923 മെയ് 15-ാംനു ബ്രിട്ടീഷുഗവമെണ്ട് അബ്ദു ല്ലയെ അമീറാക്കിക്കൊണ്ട് പ്രഖ്യാപനംചെയ്തതു്. അതിൽ പിന്നെ ബ്രിട്ടനും അമീർ അബ്ദുല്ലയുംതമ്മിൽ ഒപ്പിട്ട കരാ റുപ്രകാരം അമീർ അബ്ദുല്ലാ ആ പദവിയിൽനിന്ന് രാജാ വായി ഉയർത്തപ്പെടുകയുംചെയ്തു. എങ്കിലും നാട്ടിന്റെ സാമ്പത്തികവും സൈനികവുമായ സകല അധികാരങ്ങളും ബ്രിട്ടന്റെ അധീനത്തിൽതന്നെയായിരുന്നു. തനി ബ്രിട്ടീ ഷുകാരനായ ഗ്ലബ്ബ്പാഷയുടെ കീഴിൽ അറബിലീജിയൻ (ലജനത്തുൽ അറബിയ്യഃ) എന്ന പേരിൽ ഒരു പട്ടാളം ജോർഡാനിൽ സ്ഥിരമായിത്തന്നെ ഉണ്ടായിരുന്നു. ആക യാൽ ബ്രിട്ടൻ ഉയർത്തുമ്പോൾ ഉയരാനും താഴ്ത്തുമ്പോൾ താഴാനുമല്ലാതെ അബ്ദുല്ലാരാജാവിന്നു ശക്തിയുണ്ടായിരു ന്നില്ല.

മുമ്പു നടന്നിട്ടുണ്ടായിരുന്ന അന്താരാഷ്ട്രകരാറുപ്രകാരം 1948-ൽ ഫലസ്തീനിൽനിന്നു ബ്രിട്ടൻ പിന്മാറി, ഫലസ്തീ നിനെ തികച്ചുമൊരു ജൂതരാഷ്ട്രമാക്കാൻ പാശ്ചാത്യശക്തി

കൾ ഒന്നാം ലോകമഹായുദ്ധകാലത്തുതന്നെ രഹസ്യമായി ഒരു പദ്ധതി ആവിഷ്കരിച്ചിട്ടുണ്ടായിരുന്നു. അവർ ലോകത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും ജൂതന്മാരെ അവിടെ കുടിയേറിപ്പാർപ്പിച്ചു. ബ്രിട്ടീഷ് മാൻഡേറ്റവസാനിച്ചപ്പോഴേക്കു പത്തു ലക്ഷത്തോളം ജൂതന്മാർ അവിടെ ഇരിപ്പിടം ഉറപ്പിച്ചുകഴിഞ്ഞിട്ടുണ്ടായിരുന്നു. ആ ജൂതന്മാർ ബ്രിട്ടൻ പിന്മാറിയ അതേ അവസരത്തിൽതന്നെ "ഇസ്രായിൽ" എന്ന പുതിയ നാമധേയത്തിൽ ഫലസ്തീനിൽ ഒരു ജൂതപ്രജായത്തരാഷ്ട്രം സ്ഥാപിച്ചു. ഒന്നാമതായി അമേരിക്കയും അനന്തരം ഇതര രാഷ്ട്രങ്ങളും ഇസ്രായീലിനെ നിയമാനുസൃതമായ ഒരു ഗവണ്മെണ്ടായി അംഗീകരിച്ചു. എങ്കിലും അറബിരാഷ്ട്രങ്ങൾ അതിനെ അംഗീകരിച്ചില്ല. അവർ അറബിലീഗിന്റെ തീർപ്പുപ്രകാരം ഫലസ്തീനിൽ സൈനികനടപടിക്കു സന്നദ്ധരായി. 1949 ൽ അറബികൾ യുദ്ധംചെയ്തു ജയിക്കാറായിരുന്നു. ജൂതന്മാർക്ക് എതിർത്തുനില്ക്കാനുണ്ടായിരുന്ന ശക്തി കേവലം ക്ഷയിച്ചിരുന്നു. എങ്കിലും പെട്ടെന്നു ഐക്യരാഷ്ട്രസഭ ഫലസ്തീൻകാര്യത്തിലിടപെട്ടുകളഞ്ഞു. അവർ ഇരുകൂട്ടർക്കും യുദ്ധം നിർത്താൻ കർശനമായ താക്കീതുനല്കി. അതോടുകൂടി അറബി ലിജിയൻപട്ടാളത്തിന്റെ ബ്രിട്ടീഷ്മേധാവിയായിരുന്ന ഗ്ലബ്ബ് പാഷാ ചില കുതന്ത്രങ്ങൾ പ്രയോഗിച്ചുകൊണ്ടു ഇസ്രായിൽക്കാരെ സഹായിക്കുകയുംചെയ്തു. അങ്ങിനെ ഇസ്രായില്യർ വിജയിക്കാനും പത്തു ലക്ഷം അറബികൾ സ്വരാജ്യത്തുനിന്നു പുറംതള്ളപ്പെട്ട് നാടും വീടുമില്ലാതെ അഭയാർത്ഥികളായിത്തീരാനും സംഗതിയായി. ഐക്യരാഷ്ട്രസഭ യുദ്ധവിരാമരേഖ നിർണ്ണയിച്ചു മുൾക്കമ്പികൾകൊണ്ട് അതിരിടുകയും അതു രക്ഷിക്കേണ്ടതിന്നു ഐക്യരാഷ്ട്രസഭയുടെ അന്താരാഷ്ട്രഭടന്മാരെ ഫലസ്തീനിൽ നിയമിക്കുകയുംചെയ്തു.

അറബികൾ പിടിച്ചെടുത്തുകഴിഞ്ഞിട്ടുണ്ടായിരുന്ന ബൈത്തുൽ മുഖദ്ദസ് പരിസരങ്ങൾമാത്രം അബ്ദുല്ലാരാജാവിൻെറ കീഴിൽ ജോർഡാനോട്ട് ചേൎക്കപ്പെട്ടു.

1949-ൽ ഫലസ്തീനിൽ നടന്ന ആ യുദ്ധത്തിൻെറ അനുഭവംകൊണ്ടു അബ്ദുല്ലാരാജാവിൻെറ അവശതയും, അറബ് ലിജിയൻ പട്ടാളക്കാരെക്കൊണ്ടുള്ള ആപത്തും അറബികൾക്കു കണ്ടറിയാൻ അവസരം ലഭിച്ചു. എങ്കിലും ഒരു വിപ്ലവത്തിന്നു നേതൃത്വം നല്കത്തക്ക മനക്കരുത്ത് അബ്ദുല്ലാരാജാവിന്നുണ്ടായിരുന്നില്ല. അദ്ദേഹം അറബിലീജിയൻ പട്ടാളനായകനായിരുന്ന ഗ്ലബ്ബ്പാഷയുടെകയ്യിൽ കേവലമൊരു കളിപ്പാവയായിരുന്നു. അവസാനം 1955-ൽ വിപ്ലവകാരികൾ അബ്ദുല്ലാരാജാവിനെ വധിച്ചു മകനായ ഇപ്പോഴത്തെ ഹുസയിൻരാജാവിനെ അധികാരത്തിലിരുത്തി. ഗ്ലബ്ബ്പാഷ വിപ്ലവകാരികളുടെനേൎക്ക് അതിക്രൂരങ്ങളായ മൎദ്ദനങ്ങളഴിച്ചുവിട്ടു. എങ്കിലും സ്വാതന്ത്ര്യേച്ഛുക്കളായ അറബികളെ ഒതുക്കുവാൻ സാധിച്ചില്ല. അറബികളുടെ പ്രക്ഷോഭണമൊതുക്കുവാൻ പട്ടാളക്കാൎക്കുപോലും അവസാനം സാധിക്കാതെവന്നു. അങ്ങിനെ 1956-ൽ ഹുസയിൻരാജാവ് ഗ്ലബ്ബ്പാഷയെ ഉദ്യോഗത്തിൽനിന്നു നീക്കി. ഗ്ലബ്ബ് നാടുവിട്ടതോടുകൂടി ജോർഡാന്ന് ഒരു നവജീവൻതന്നെ കൈവന്നു. 1956 ഒടുവിൽ അവിടെനടന്ന തിരഞ്ഞെടുപ്പിൽ ബ്രിട്ടീഷനുകൂലികൾ തോററു പാപ്പരായി. അങ്ങിനെ സാമ്രാജ്യത്വത്തോടെതിൎക്കുന്നകാര്യത്തിൽ ഈജിപ്റ്റിൻെറയും ശാമിൻേറയും സഊദി അറബിൻേറയും കൂടെ നിന്നുകൊണ്ടു എത്ര വമ്പിച്ച ത്യാഗം ചെയ്യുന്നതിന്നും ജോർഡാൻരാജാവും ജനങ്ങളും സന്നദ്ധരായിരുന്നു. ബ്രിട്ടീഷ്ഗവൎമ്മെണ്ടിൽനിന്നു ജോർഡാന്ന് 80 ലക്ഷം പവൻവീതം സഹായധനം ലഭിച്ചിരുന്നതു്

ഹുസയിൻരാജാവു തീരെ വേണ്ടെന്നുവെച്ചു. തൽസ്ഥാനത്തു് മിസിറിന്റേയും സുഊദി അറബിന്റേയും സഹായം സ്വീകരിക്കാൻ സന്നദ്ധനായിരിക്കുകയായിരുന്നു. 1958 ൽ ഇറാഖിൽ വിപ്ലവമുണ്ടായതിനെത്തുടർന്നു ബ്രിട്ടീഷ്പട്ടാളം പിന്നേയും ജോർഡാനിൽ ചെന്നിറങ്ങിയെങ്കിലും ഐക്യരാഷ്ട്രസഭയുടെ നിർബ്ബന്ധംനിമിത്തം ഒഴിഞ്ഞുപോകേണ്ടിവന്നു. എങ്കിലും ഐക്യഅറബിറിപ്പബ്ലിക്കിൽ അതു ചേർന്നിട്ടില്ല. സ്വാതന്ത്ര്യേച്ഛുക്കളായ സകല ജനസമുദായങ്ങളുടേയും വിശ്വാസബഹുമാനങ്ങൾക്കു ജോർഡാൻരാജാവു് അക്കാലത്തു് പാത്രീഭവിച്ചിട്ടുമുണ്ടായിരുന്നു. മുസ്ലിംലോകത്തിന്റെ മൂന്നാമത്തെ "ഹറമാ"യ (പുണ്യസ്ഥലമായ) ബൈത്തുൽ മുഖദ്ദസ് (ജെറൂശലേം) അദ്ദേഹത്തിന്റെ അധീനത്തിലായതിനാൽ ലോകമുസ്ലിംകൾക്കു് അദ്ദേഹത്തിനെ പ്രത്യേകിച്ചു മറക്കാൻ സാധിച്ചിരുന്നില്ല. സൂയസ്സ്കനാൽ ദേശസാല്ക്കരണവും തുടർന്നുണ്ടായ ആംഗ്ലോ-ഫ്രഞ്ച് പട്ടാളക്കാരുടേയും ഇസ്രായീലിന്റേയും ആക്രമണവും നിമിത്തം ജോർഡാനിൽനിന്നു് ബ്രിട്ടീഷ്സാമ്രാജ്യത്വം കേവലം പരാജയപ്പെട്ടതായിത്തന്നെ ലോകമുസ്ലിംകൾ സമാധാനിച്ചിരുന്നു. എങ്കിലും ഇപ്പോഴത്തെ അനൈക്യംകൊണ്ടു മുസ്ലിംകൾ ഭയപ്പെടുകയാണ്.

ഫത്സ്, ദീനാർ എന്നിവയാണു് ജോർഡാനിലെ നാണയങ്ങൾ. ആയിരം ഫത്സ് ഒരു ദീനാറാണ്. 1-5-10-20 50-100 എന്നിങ്ങിനെ വിലവരുന്ന പ്രത്യേകനാണയങ്ങളെല്ലാം ജോർഡാനിൽ നടപ്പിൽവന്നിരിക്കുന്നു. 500 ഫത്സ് (അര ദീനാർ), ഒരു ദീനാർ, അഞ്ചുദീനാർ, പത്തു ദീനാർ, ഇരുപത്തഞ്ചുദീനാർ, അമ്പതുദീനാർ ഇവയെല്ലാം അവിടെ നോട്ടുകളുമുണ്ടു്. ജോർഡാനിലെ നാണയങ്ങൾ വളരെ ഘനമുള്ളവയും നോട്ടുകൾ കേടുവരാത്തവയുമാണ്.

അഞ്ചുഫത്സ് കൂടിയ നാണയത്തിന്ന് "ഫറങ്ക്" എന്നും പത്തുഫത്സിന്ന ഖിർശ് എന്നും ഇതുപോലത്തന്നെ അഞ്ചു ഫത്സിന്ന ചിലപ്പോൾ ഷില്ലിങ്ങ് എന്നും പത്തുഫത്സിന്ന് "ലിറഃ" എന്നും അവിടെ പേർ പറയാറുണ്ട്. ജോർഡാനിലെ ഒരു ദീനാർ മററുസ്ഥലങ്ങളിലെ പവനുകൾക്ക തുല്യമായതാണ്. സ്വർണ്ണവും സ്വർണ്ണനാണയങ്ങളും ഇറക്കുന്നതിന്നും കൊണ്ടുപോകുന്നതിന്നും അവിടെയും നിയന്ത്രണമില്ല. തൻനിമിത്തം സ്വർണ്ണത്തിന്ന ഉറച്ച നിലവാരം ജോർഡാനിൽ ഒരു കാലത്തും നിലനില്ക്കാറില്ല.

ജോർഡാനിൽ ഗതാഗതത്തിന്നുള്ള മാർഗ്ഗം ബസ്സ് സർവ്വീസ്സുകളും ടാക്സികാറുകളുമാകുന്നു. അമ്മാനിൽനിന്നും മആനിലേക്ക തീവണ്ടിഗതാഗതമുണ്ട്. അമ്മാനും ബൈത്തുൽ മുഖദ്ദസിന്നുമിടയിലും അഖബക്കും ബടാക്കുമിടയിലും വിമാനസർവ്വീസ്സുകളുമുണ്ട്. ജോർഡാനിലെ ബസ്സുസർവ്വീസ്സുകളെല്ലാം വളരെ വ്യവസ്ഥിതങ്ങളാണ്. ബസ്സുകളെല്ലാം വേഗത്തിൽ ഓടുന്നവയായതോടുകൂടി കൂലി വളരെ മിതവുമാണ്. പല പ്രധാന കേന്ദ്രങ്ങൾക്കിടയിലും ബസ്സുസർവ്വീസുകൾക്ക പുറമെ ടാക്സി കാറുകളും ധാരാളം ഓടിക്കൊണ്ടിരിക്കുന്നു. അമ്മാനും ബൈത്തുൽമുഖദ്ദിസിന്നുമിടയിൽ പടാകമ്പനിയുടെവക ബസ്സ് സർവ്വീസ്സുകൾ ക്രമീകരണത്തോടും കൃത്യസമയങ്ങളിലുമായി ഗതാഗതം ചെയ്യുന്നു.

തപാൽസൗകര്യങ്ങളും അവിടെ ധാരാളമുണ്ട്. പോസ്റ്റാഫീസുകൾ അടുത്തടുത്തായിത്തന്നെ ധാരാളമുണ്ട്. എയർസർവ്വീസുകൾ വഴിയായി കത്തുകളയക്കാനും ജോർഡാനിൽ വളരെ സൗകര്യമുണ്ട്. ചാർജ്ജ് വളരെ ചുരുക്കവുമാണ്.

ജോർഡാനിൽ വത്തമാനപത്രങ്ങൾ വളരെ ചുരുക്കമാണ്. നാലു ദിനപത്രങ്ങൾ മാത്രമേ അവിടെനിന്നും പുറപ്പെടുന്നുള്ളൂ. അമ്മാനിൽനിന്ന അൽഉർദ്ദുന്നും, ഫലസ്തീനിൽനിന്ന "അദ്ദിഫാഹ്", ബൈത്തുൽമുഖദ്ദസിൽ നിന്ന "അൽജിഹാദ്" പുറപ്പെടുന്നു. "തസ്'രീഹ" എന്നത് ആകൃതിയിൽ ദിനപത്രമാണെങ്കിലും വാസ്തവത്തിൻ ഒരു വാരികമാത്രമാണ്. "ഫൗലൽആലം" എന്നപേരിൽ മറെറാരു വാരികയുമുണ്ട്. "അൽബിലാദ്" എന്നപേരിൽ ഫലസ്തീനിൽനിന്ന ഒരു വാരിക ആരംഭിച്ചിട്ടുണ്ട്. അത് തിങ്കളാഴ്ചതോറുമാണ് പുറപ്പെടുന്നത്. ദിനപത്രങ്ങളുടെ കൂട്ടത്തിൽ "അദ്ദിഫാഹ്" കൂടുതൽനല്ലതായി വിചാരിക്കപ്പെടുന്നു. അൽജിഹാദിന്നും ഈയിടെയായി പൊതുജനസ്വീകരണം വദ്ധിച്ചിരിക്കുന്നു.

തലസ്ഥാനനഗരമായ അമ്മാനിൽ ഒരു കാഴ്ചബംഗ്ലാവ് സ്ഥാപിച്ചിട്ടുണ്ട്. എങ്കിലുമതു പ്രാരംഭഘട്ടത്തെ തരണം ചെയ്തുകഴിഞ്ഞിട്ടില്ല. പക്ഷെ അതു ശേഖരിച്ചിടത്തോളം സാധനങ്ങൾ അമൂല്യങ്ങളാണെന്നുള്ളതിൽ സംശയമില്ല. പുരാതന വസ്തുക്കളെസംബന്ധിച്ച ഒരു ഗവേഷണാലയവും അമ്മാനിലുണ്ട്. ബൈത്തുൽമുഖദ്ദസിൽ രണ്ടു കാഴ്ചബംഗ്ലാവുകളുണ്ട്. "മത്ത്ഹഫുൽ ആതാരിൽ ഫലസ്തീനിയ്യി" എന്നാണ് ഒന്നിൻെറ പേർ (Palestene Archoelogical Museum) രണ്ടാമത്തേതിന്ന അൽ മത്ത്ഹഫ് എന്നുമാത്രം പേർ പറയുന്നുണ്ട്. ആദ്യത്തേതിന്നു വലിയ കെട്ടിടങ്ങൾ പണിതിട്ടുണ്ട്. വളരെയധികം വിലപ്പിടിച്ച സാധനങ്ങൾ അതിൽ ശേഖരിക്കപ്പെട്ടിട്ടുണ്ട്. അനേകം പുരാതന നാണയങ്ങളും പലമാതിരി പഴയ വസ്ത്രങ്ങളും പാത്രങ്ങളും കാഴ്ചബംഗ്ലാവിൽ ശേഖരിച്ചുവെച്ചിട്ടുണ്ട്.

ജോർഡാനിൽ സർവ്വകലാശാല ഇതുവരെ ഉണ്ടായിട്ടില്ല. ഡിഗ്രികൾ നല്കിവരുന്ന കോളേജുകളും ആ നാട്ടിലില്ല. ഗവമ്മെണ്ടുവകയും നാട്ടുകാരുടെ വകയുമായി സ്വദേശീയരും വിദേശീയരും അദ്ധ്യാപനം നടത്തിവരുന്ന ഏതാനും പാഠശാലകൾ അവിടെ നടത്തപ്പെട്ടുവരുന്നുണ്ടെങ്കിലും അവയിലൊന്നുംതന്നെ ഹൈസ്ക്കൂളുകളുടെ നിലവാരത്തിൽനിന്നുയർന്ന പാഠപദ്ധതികളില്ല. ഇപ്പോഴുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളുടെ കൂട്ടത്തിൽ "കല്ലിയ്യത്തുൽഇൽമിയ്യത്തുൽ ഇസ്ലാമിയ്യ" എന്ന പാഠശാലയുടെ പേർ പ്രത്യേകം പ്രസ്താവ്യമാണ്. അവിടത്തെ "അൽജംഇയ്യത്തുസ്സഖാഫത്തുൽ ഇസ്ലാമിയ്യ" എന്ന സംഘത്തിൻെറ പരിശ്രമംകൊണ്ടാണ് ഈ വിദ്യാലയം നിലവിൽവന്നതു്. അതു 1947-ൽമാത്രം തുറക്കപ്പെട്ടതുമാണ്. എങ്കിലും ഈ ചുരുങ്ങിയ കാലത്തിന്നിടയിൽതന്നെ അതു് എടുപ്പിലും പഠിപ്പിലും അത്ഭുതകരമായ വിധത്തിൽ അഭിവൃദ്ധി പ്രാപിച്ചിരിക്കുന്നു. അതിൻെറ കെട്ടിടം വളരെ മോടിയേറിയതാണ്. ലൗകികവും മതപരവുമായ വിഷയങ്ങളെ പരസ്പരം ഇണക്കിക്കൊണ്ടുള്ള ഒരു പഠനസമ്പ്രദായം നടപ്പിൽകൊണ്ടുവരാൻ പ്രസ്തുത സമിതി അത്യദ്ധ്വാനം ചെയ്തുവരുന്നുണ്ട്. ആ സ്ഥാപനം ഇന്ത്യയുമായി താരതമ്യപ്പെടുത്തുമ്പോൾ അവിടത്തെ ജാമിഅ മില്ലിയ്യയാണെന്നും ദേവ്ബന്ത് നദ്വത്തുൽഉലമായുടെ ദാറുൽഉലൂമാണെന്നും പറയാവുന്നതാണ്.

അമ്മാനിൽ പബ്ലിക്‌ലൈബ്രറികൾ അധികമില്ല. ജെറുശലേമിലെ മസ്ജിദുൽഅഖ്സാ പള്ളിക്കെട്ടിടത്തിൽ ഒരു ചെറിയ ഗ്രന്ഥാലയമുള്ളതു അവിടത്തെ ഒരു പബ്ലിക്ക് ലൈബ്രറിയായി വിചാരിക്കത്തക്കതാണ്. "അൽമക്തബത്തുൽ ഖാദിലിയ്യ" എന്ന പേരിൽ വേറെ ഒരു ചെറിയ ഗ്രന്ഥാലയംകൂടി അമ്മാനിലുണ്ടെങ്കിലും ആ സ്ഥാപനം പൊതു

ജനങ്ങൾക്ക് ഉപകാരപ്രദമായിട്ടല്ല സ്ഥിതിചെയ്യുന്നത്. പിന്നെ ഒരു ഗ്രന്ഥാലയമുള്ളത് ബൈത്തുൽമുഖദ്ദിസിലെ മേല്പറഞ്ഞ കാഴ്ചബംഗ്ലാവിന്റെ ഉള്ളിലാണ്. അതിൽ ലോകചരിത്രത്തിന്റെ വലിയ വലിയ ഭണ്ഡാരങ്ങളുമുണ്ട്. എങ്കിലും അതു ചെന്നുകാണാൻ അധികൃതന്മാരുടെ അനുവാദം വാങ്ങണമെന്ന പ്രത്യേകം നിർബ്ബന്ധമുള്ളതുകൊണ്ട് അതും സാധാരണക്കാർക്ക് ഉപയോഗപ്രദമാകുന്നില്ല.

അമ്മാനിൽ മൂന്നു വിജ്ഞാനസംഘടനകളുണ്ട്. 1. അർറാബിത്തത്തുൽഫിക്'രിയ്യഃ 2. അൻമുന്തദൽഅറബി 3. നാദിത്തആവുമിസ്സഖാഫിയ്യി. ഇവയെല്ലാം വിനോദങ്ങൾക്കാണ് കൂടുതൽ പ്രാധാന്യം നല്കുന്നത്. സാഹിത്യത്തിനും വിജ്ഞാനത്തിനുമായി ഇവ പ്രവർത്തിക്കാറു വളരെ ചുരുക്കമാണ്. ഒന്നാമതു പറഞ്ഞ അർറാബിത്തത്തുൽഫിക്'രിയ്യഃ അതേപേരിൽ ഒരു മാസിക പുറപ്പെടുവിച്ചിരുന്നുവെങ്കിലും ബ്രിട്ടീഷ്കാരുടെ ഹിതപ്രകാരം അവിടെ ഭരണം നടത്തിവന്ന ഗവർമ്മേണ്ട് അതിന്റെ കർശനമായ പ്രസ്സ് നിയമപ്രകാരം ആ മാസികയുടെ പ്രസിദ്ധീകരണം തടഞ്ഞുകളഞ്ഞു. ആ പ്രസ്സാക്ടിന്റെ കർശനം നിമിത്തം ജോർഡാനിലെ സ്വതന്ത്ര എഴുത്തുകാരെല്ലാവരും ഈജിപ്തിൽനിന്നോ ലുബ്'നാനിൽനിന്നോ പുറപ്പെടുന്ന പത്രങ്ങളിലാണ് എഴുതിവന്നിരുന്നത്. എന്നാൽ ലുബ്'നാനിനെപ്പോലെയോ ഈജിപ്തിനെപ്പോലെയോ ജോർഡാൻ ഗവർമ്മേണ്ട പത്രങ്ങൾക്കും എഴുത്തുകാർക്കും സ്വാതന്ത്ര്യം നൽകാതിരുന്നിട്ടും ജോർഡാനിൽ അനവധി എഴുത്തുകാർ ഉണ്ടായിത്തീർന്നു. അനേകം പുസ്തകങ്ങളും ജോർഡാൻകാർ എഴുതിയിട്ടുണ്ട്. അവിടത്തെ ഗ്രന്ഥനിർമ്മാതാക്കളുടെകൂട്ടത്തിൽ ഖുദ്രവിത്തുഖാൻ, മൂസാഇസ്ഹാഖ്ഹുസ്സയിൻ എന്നിവരും ലേഖനമെഴുത്തുകാരിൽ അബ്ദുൽഹലീംഅബ്ബാസും കഥാകൃത്തുക്കളിൽ ഈസന്നാഉരി, മുഹമ്മദ് അബ്ബീര

ഷിബ്ബുൽ ആമിരി ഇവരും, കവികളിൽ എയ്യനിഫരീദ് മുഹമ്മദ് ശരീഖി എന്നിവരും പ്രത്യേകം കീർത്തിപ്പെട്ടവരാണ്, ഇവരുടെയെല്ലാം കൃതികളും ജോർദാനിൽ ധാരാളം പ്രചാരപ്പെട്ടിരിക്കുന്നു, "ഫത്താത്തുമ്മിൽ ഫലസ്തീൻ" എന്നപേരിൽ അബ്ദുൽഹലീംഅബ്ബാസ് എന്ന ആൾ ഫലസ്തീനിൽനിന്നു ഒരു നോവൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. പ്രസ്തുത നോവൽ തദ്വിഷയകമായി ഫലസ്തീനിൽനിന്നു ആദ്യമായി പുറത്തുവന്ന കൃതിയാണ്. വനിതാസാഹിത്യം ജോർദാനിലും വളരെ ചൃതക്കമാണ്. ഫ്ദ്വാത്തുഖാൻ ജോർഡാനിലെ ഒരു പ്രധാന നഗരമായ നാബ്ലസ്കാരിയാണ്. അവർ ജോർഡാനിൽ ഒരു പ്രസിദ്ധ എഴുത്തുകാരിയായി പേരെടുത്തിരിക്കുന്നു, അവരെക്കഴിച്ചാൽ പിന്നെ അവിടെ പ്രസിദ്ധിയുള്ള എഴുത്തുകാരി സമീറ്റ്യാമുൽഹിസാകുന്നു. അവരുടെ പേരിൽ അന്നശീദത്തുൽഖായിയ്യ, ഖുർബാൻ എന്നിങ്ങനെ രണ്ടു സമാഹാരഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. നോവലെഴുത്തുകാരിൽ സുപ്രസിദ്ധി നേടിയ ആൾ നജ്‌വാഖയവയാണ്. ആബിർസബീൽ എന്നപേരിൽ അവരുടെ കവിതകളും പുറത്തുവന്നിരിക്കുന്നു.

അറബിരാജ്യങ്ങളിൽ കമ്യൂണിസം പടർന്നുപിടിച്ചതായി പാശ്ചാത്യ വൻകോയ്മകൾ പറയുന്നുണ്ടെങ്കിലും അതു മിക്കവാറും പ്രചാരവേലയാണ്. അമേരിക്കൻപാർട്ടിയിലും റഷ്യൻചേരിയിലും ചേരാതെ നിഷ്പക്ഷനില അനുവർത്തിക്കുവാനാണ് മിക്ക അറബിരാജ്യങ്ങളും ഇഷ്ടപ്പെടുന്നതു. ജോർഡാനിലെ സ്ഥിതിയും ഇതുതന്നെയാണ്. എന്നാൽ ജോർഡാനിലും കമ്യൂണിസ്റ്റഭിപ്രായക്കാർ തീരെ ഇല്ലെന്നു പറഞ്ഞുകൂടാ. 1954 ൽ കമ്യൂണിസം പ്രചരിപ്പിക്കുവാനായി അവിടെ ഒരു പാർട്ടി നിലവിൽവന്നു. എങ്കിലും ആ പാർട്ടിക്ക് അവിടത്തെ ഭരണത്തിൽ നാളിതുവരെ യാതൊരു

പക്ഷം ലഭിച്ചിട്ടില്ല. കൂടാതെ അൽബഅസുൽ അറബിയ്യിൽ ഇശ്തിറാകിയ്യി, അൽഹിസ്ബുശ്ശുയൂഈ (കമ്യൂണിസ്റ്റ് കക്ഷി) എന്നീ രണ്ടു സംഘടനകൾ അവിടെ കമ്യൂണിസ്റ്റാദർശം പ്രചരിപ്പിച്ചുവരുന്നുണ്ട്. അൽഹിസ്ബുത്തഹ്‌രീരിൽ ഇസ്ലാമിയ്യി എന്ന പേരിൽ ഒരു മതരാഷ്ട്രപാർട്ടിയും അവിടെ പ്രവർത്തിച്ചുവരുന്നുണ്ട്. എങ്കിലും അവർ അധികാരസ്ഥന്മാരെ ഭയപ്പെടുന്നതുകൊണ്ട് അണ്ടർഗ്രൗണ്ടിലാണ് പ്രവർത്തിച്ചുവരുന്നത്. അവർക്ക് വിപ്ലവത്തിനു ശേഷം അവിടെ തീരെ പ്രശസ്തിയില്ല. വിപ്ലവത്തിനു മുമ്പു രഹസ്യമായി അവർ ചെയ്തുവന്ന സേവനങ്ങൾ പരസ്യമായി പ്രവർത്തിക്കാൻ സ്വാതന്ത്ര്യമുണ്ടായിരുന്ന സംഘടനകളെയെല്ലാം അതിശയിച്ചിട്ടുണ്ടായിരുന്നു. ഹിസ്ബുത്തഹ്‌രീരിൽ ഇസ്ലാമിയ്യിന്റെ ലക്ഷ്യം ഇസ്ലാമീകരണം സ്ഥാപിക്കുകയാണ്. ജോർഡാനിലും മറ്റെല്ലാ അറബീ രാജ്യങ്ങളിലും ആ സംഘടനയുടെ ഇപ്പോഴത്തെ നേതാവു താഖിയ്യുദ്ദീനിന്നബ്ഹാനി എന്ന ആളാണ്. അദ്ദേഹം ദിമിശ്ഖിൽ ഇരുന്നുകൊണ്ടു നിസാമുൽഹു ക്മിഫിൽ ഇസ്ലാം, നിസാമുൽ ഇജ്തിമാഉഫിൽഇസ്ലാം എന്നിങ്ങനെ അനേകം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കൃതികൾ പരിശോധിക്കുന്നതായാൽ അറബിരാജ്യങ്ങളിലെ മൌദൂദിയാണ് അദ്ദേഹമെന്നു തോന്നും.

വിപ്ലവത്തിനു മുമ്പ് സാമ്പത്തികമായും, സൈനികമായും ബ്രിട്ടീഷ്‌സഹായംകൊണ്ടാണ് ജോർഡാൻ നിലനിന്നിരുന്നത്. സന്ദർശകന്മാരിൽനിന്നുണ്ടാകുന്ന വരുമാനമല്ലാതെ ജോർഡാൻഗവൺമെണ്ടിനു പറയത്തക്ക യാതൊരു വരുമാനവുമുണ്ടായിരുന്നുമില്ല. ജോർഡാന്റെ അധീനത്തിലുള്ള ഫലസ്തീനിലെ ബൈത്തുൽമുഖദ്ദിസ് പള്ളി സന്ദർശിക്കാനാ

യി അവിടെ ധാരാളം ആളുകൾ ചെന്നുകൊണ്ടിരിക്കുക പതിവാണ്. മുസ്ലിംകൾ, ക്രിസ്ത്യാനികൾ, ജൂതന്മാർ എന്നീ മൂന്ന് സമുദായക്കാർക്കും പുണ്യസ്ഥലമാണ് ബൈത്തുൽമുഖദ്ദീസ്. അവിടെയും പരിസരങ്ങളിലുമായി ഈ മൂന്നു സമുദായക്കാർക്കും അനേകം സന്ദർശനസ്ഥലങ്ങൾ വേറെയുമുണ്ട്. അവ വിശദമായി വിവരിക്കാൻ ഇവിടെ സ്ഥലംപോരാ. പ്രധാനമായവമാത്രം വിവരിക്കാം:—

1. മസ്ജിദ് അഖ്സാ:—ഇത് മുസ്ലിംകളുടെ ഒന്നാമത്തെ ഖിബ്‌ലയും മൂന്നാമത്തെ ഹറമുമാണ്. മുസ്ലിംകൾക്കു മക്കയിലെ കഅബയെ അഭിമുഖീകരിച്ചു നമസ്കരിക്കാൻ ഖുർആൻകല്പന വരുന്നതിനുമുമ്പ് ബൈത്തുൽമുഖദ്ദസിലെ ഈ പള്ളിയെയാണ് നമസ്കാരത്തിൽ അവർ ഖിബ്‌ലയായി അഭിമുഖീകരിച്ചിരുന്നത്. തന്നിമിത്തം ഈ പള്ളിയെ തങ്ങളുടെ ഒന്നാമത്തെ ഖിബ്‌ലയായി മുസ്ലിംകൾ പരിഗണിക്കുന്നു. മക്കയിലെ മസ്ജിദുൽഹറാംപള്ളിയും, മദീനയിലെ മസ്ജിദുന്നബവി പള്ളിയും കഴിച്ചാൽ മുസ്ലിംകൾ ഏററവും പരിശുദ്ധസ്ഥലമായി വിശ്വസിക്കുന്നത് ഈ പള്ളിയെയാണ്. മസ്ജിദുൽ അഖ്സായുടെ മദ്ധ്യഭാഗത്തു "സഖറത്തുല്ലാഹി" എന്നു പേർപറയുന്ന ഒരു പ്രത്യേകസ്ഥലമുണ്ട്. ആ പാറക്കല്ലിന്മേൽനിന്നാണ് നബിക്കു വാനാരോഹണമുണ്ടായതെന്നും ഹസ്രത്ത് ഇബ്രാഹീം നബിക്ക് സ്വപുത്രനായ ഇസ്മായിലിനെ ദൈവമാർഗ്ഗത്തിൽ ബലിയർപ്പിക്കാൻ ദിവ്യകല്പനയുണ്ടായപ്പോൾ അതു നിർവ്വഹിക്കപ്പെട്ടതു അവിടെ വെച്ചാണെന്നും ഇബ്രാഹീംനബി ഇസ്മായിൽനബിയെ അറുക്കാനായി കിടത്തിയിരുന്നതു് അതേപാറക്കല്ലിന്മേലായിരുന്നുവെന്നും പാറക്കല്ലിന്റെ ഒരു മൂലയിൽ നബിയുടെ കേശവും ഹസ്രത്ത് ഹംസയുടെ ഖഡ്ഗവുമുണ്ടെന്നും ജനങ്ങൾ വിശ്വസിക്കുന്നു. എന്നാൽ ആ സ്ഥലം റജബ് 27 ന്

മാത്രം സന്ദർശിക്കാനേ സാധാരണക്കാർക്ക് അനുവാദം ലഭിക്കാറുള്ളൂ. അഖ്റത്തുല്ലായുടെ തെക്കുഭാഗത്തു മസ്ജിദ് അഖ്സാകെട്ടിടം സ്ഥിതിചെയ്യുന്നു. അതിന്റെ ഒരു മൂലയിലാണത്രെ ഹസ്രത്ത് സുലൈമാൻനബിയുടെ ഖബർ. മസ്ജിദ് അഖ്സായുടെ പടിഞ്ഞാറെവാതിലിന്നരികെ പ്രസിദ്ധ ഇന്ത്യൻമുസ്ലിംനേതാവായിരുന്ന മൌലാനാമുഹമ്മദലിയുടെ ഖബറുമുണ്ട്.

2. കനീസഃ—മസ്ജിദ് അഖ്സായിൽനിന്നു അല്പം അകലെ ക്രിസ്ത്യാനികളുടെ ഒരു പള്ളിയുണ്ട്. ക്രിസ്തീയപള്ളിക്കു പറയാറുള്ള കനീസഃ എന്ന പേർതന്നെയാണ് അറബികളും പറയുന്നതു്. മുസ്ലിംകൾക്കു പരിശുദ്ധ മദീനയെന്നപോലെ ക്രിസ്ത്യാനികൾക്കു ആ പള്ളി വളരെ പ്രധാനമായതാണ്. അവിടെവെച്ചു ഹസ്രത്ത് ഈശാനബിയെ കുരിശിച്ചുവെന്നും ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. അതിന്റെ ഒരു ഭാഗത്തു് അദ്ദേഹത്തിന്റെ ശവം മറവുചെയ്യപ്പെട്ടുവെന്നും അവിടെനിന്നുതന്നെ അദ്ദേഹം ഉയിർത്തെഴുന്നേല്പിക്കപ്പെട്ടുമെന്നും അവർ വിശ്വസിക്കുന്നു.

3. സൈത്തൂൻമല:—ഇതിന്നു ''തൂരുമല'' എന്നും പേർ പറയുന്നു. ഹസ്രത്ത് സൽമാൻഫാരിസിയുടെ ഖബർ അവിടെയാണ്. ഹസ്രത്ത് ഈസാനബി അവിടെനിന്നു വാനാരോഹണം ചെയ്തുവെന്നു ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു.

4. ബൈത്ത്ലഹം:--ബൈത്തുൽമുഖദ്ദസിൽനിന്ന് പതിനേഴു കിലോമീറ്റർ അകലെയാണ് ഈ സ്ഥലം സ്ഥിതിചെയ്യുന്നതു്. ഹസ്രത്ത് ദാവൂദ്നബിയുടെയും ഹസ്രത്ത് ഈശാനബിയുടെയും ജനനസ്ഥലം അതാകുന്നു. അവിടെ

കനീസത്തുൽമഹ്ദ് (Church of Nativity) എന്ന സ്ഥലത്തു ഈശാനബി ഭൂജാതനായെന്നും, മർയംബീബി അവിടെ വെച്ചു ശിശുവിന്നു മുലകൊടുത്തുവെന്നും പറയപ്പെടുന്നു.

5. അൽഖലീൽ:—ഇതു ബൈത്ത്ലഹമിന്നു തെക്ക് 27 കിലോമീററർ ദൂരമുള്ള ഒരു രാജ്യമാണ്. ലോകത്തിലെ പുരാതനരാജ്യങ്ങളിലൊന്നായിട്ടാണ് ആ പ്രദേശത്തെ ആളുകൾ വിചാരിച്ചുവരുന്നത്. അവിടെ ഹറം എന്ന പേരുള്ള ഒരു വലിയ പള്ളിയുണ്ട്. അതിന്നുള്ളിൽ ഹസ്രത്ത് ഇബ്റാഹിമിൻെറയും അദ്ദേഹത്തിൻെറ പത്നിയായിരുന്ന ഹസ്രത്ത് സാറാബീബിയുടേയും, ഹസ്രത്ത് ഇസ്ഹാഖ് നബിയുടേയും ഇസ്ഹാഖ് നബിയുടെ പത്നി രിഫ്ഖയുടെയും, ഹസ്രത്ത് യഅഖൂബ് നബിയുടേയും അദ്ദേഹത്തിൻെറ പത്നിയായിരുന്ന ലീഖയുടേയും ഖബറുകളിരിക്കുന്നു. അതിൽ മഖാമുൽഅബിയാ എന്ന പേർ പറയപ്പെടുന്ന ഒരു പ്രധാനസ്ഥലത്തെ, വലപോലെയുള്ള ഒരു സാധനംകൊണ്ടു ചുററുപാടും മറച്ചു അതിന്നുള്ളിൽ വിളക്കു കത്തിച്ചുവെക്കുന്നു. അതിന്നല്പം അകലെയായി നബിതിരുമേനിയുടെ പാദം പതിഞ്ഞിട്ടുള്ള ഒരു സ്ഥലമുള്ളതായും ആളുകൾ വിശ്വസിച്ചുവരുന്നുണ്ട്. ഖലീലിലേക്കു പോകുന്ന വഴിയിൽ അതിന്നിപ്പുറമായി ഇടതുഭാഗത്ത് ഒരു മലകാണാം, അതിലാണത്രെ ഹസ്രത്ത് യൂനസ് നബിയുടെ ഖബർ.

6. ബിഅ്റുയഅ്ഖൂബ്:—ബൈത്തുൽ മുഖദ്ദസിന്നു വടക്കു 64 കിലോമീററർ അകലെയുള്ള ബിർയഅ്ഖൂബ് എന്ന ഒരു മലമേലാണ് ഹസ്രത്ത് യൂസഫ് നബിയുടെ ഖബർ

7. അരിമാ:—അമ്മാനിൽനിന്നു ബൈത്തുൽ മുഖദ്ദസിലേക്കു പോകുന്നവഴിയിൽ അസീസിൻെറ ഖബറുണ്ട്.

അതിനെത്തുടന്നാണു് ലോകത്തിലെ ഏററവും പുരാതന രാജ്യങ്ങളിലൊന്നായ "അരീമാ" സ്ഥിതിചെയ്യുന്നതു്: ഈ ചെറുഗ്രാമം സമുദ്രപ്പരപ്പിൽനിന്നു 853 ഫീററ് താഴ്ന്നാണിരിക്കുന്നതു്. ഈ കഴിഞ്ഞ പ്രദേശത്തു് ഹസ്രത്ത് മൂസാനബിയുടെ ഖബർ സ്ഥിതിചെയ്യുന്നു. ഇതിന്നല്പം അകലെയായി നിർജ്ജീവസമുദ്രം (Dead See) എന്നു പേർ പറയുന്ന ഒരു തടാകമുണ്ടു്. അതു സമുദ്രപ്പരപ്പിൽനിന്നു 1292 അടി താഴെയാണിരിക്കുന്നതു്.

എന്നാൽ മുസ്ലിംകൾക്കു വിശ്വാസപരമായും സാംസ്കാരികമായും ഈ പ്രാധാന്യങ്ങളെല്ലാമുള്ള ഈ രാജ്യവും ഒന്നാം ലോകമഹായുദ്ധാനന്തരം ബ്രിട്ടിഷ് സാമ്രാജ്യത്വത്തിന്റെ കുത്സിതപ്രവൃത്തികൾക്കു് ഇരയായിപ്പോയിരുന്നു. സാമ്പത്തികമായും സൈനികമായും അതു ബ്രിട്ടന്റെ കീഴിലായിരുന്നു. എങ്കിലും അടുത്ത രണ്ടുമൂന്നു സംവത്സരങ്ങൾക്കിടയിലായി ജോർഡാനിൽ നടന്ന പരിവർത്തനങ്ങൾ അത്ഭുതാവഹങ്ങളാണു്. ഈയിടെ (1956 ഒക്ടോബർ 29-ാംനു-) ഇസ്രായിൽക്കാരും ആംഗ്ലോ ഫ്രഞ്ചു് പട്ടാളക്കാരും ഈജിപ്തിന്റെ നേരെ നടത്തിയ ക്രൂരമായ ആക്രമണത്തെത്തുടന്നു് ജോർഡാൻ ഗവമ്മെണ്ടു് ബ്രിട്ടനുമായുള്ള എല്ലാ കൂട്ടുകെട്ടുകളും അവസാനിപ്പിച്ചു. ബ്രിട്ടൻ നല്കിവന്ന വമ്പിച്ച സാമ്പത്തികസഹായം ഉപേക്ഷിച്ചുകൊണ്ടു് അതിന്നുപകരം ഈജിപ്തിന്റെയും സുഊദി അറബിന്റെയും സാമ്പത്തികസഹായം സ്വീകരിക്കാൻ ജോർഡാൻ രാജാവും ഗവമ്മെണ്ടും തീരുമാനിച്ചിരിക്കുന്നു. ജോർഡാനിലെ ഹുസയിൻരാജാവും മന്ത്രിമാരും എടുത്ത ഈ തീരുമാനങ്ങളെ അടുത്ത അവസരത്തിൽ തിരഞ്ഞെടുക്കപ്പെട്ട ജോർഡാൻ പാർലിമെണ്ടു് പരിപൂർണ്ണമായ ഐക്യത്തോടുകൂടി ശരിവെക്കുകയുംചെയ്തു. ബ്രിട്ടനുമായുള്ള എല്ലാ ബന്ധ

ങ്ങളും അവസാനിപ്പിക്കുവാനും അയൽപക്കക്കാരായ അറബിരാഷ്ട്രങ്ങളുമായി ബന്ധം ശക്തിപ്പെടുത്തുവാനും സാമ്പത്തികസഹായം അറബിരാജ്യങ്ങളിൽനിന്നുതന്നെ സമ്പാദിക്കുവാനുമാണ് പാർലിമെണ്ട് തീർച്ചപ്പെടുത്തിയിട്ടുള്ളത്. ബ്രിട്ടീഷ്പട്ടാളം അകാരണമായി ഈജിപ്റ്റിൽ ആക്രമണം നടത്തിയ കാരണത്താൽ ജോർഡാൻഗവമ്മെണ്ടിന്റെ സമ്മതംവാങ്ങിയിട്ടല്ലാതെ ജോർഡാനിലെ വിമാനത്താവളങ്ങളിൽ ഇറങ്ങരുതെന്നും, വലിയ വിമാനങ്ങൾ ജോർഡാനിൽക്കൂടി കടന്നുപോകാൻ പാടില്ലെന്നും ബ്രിട്ടന് ആ ചെറുരാജ്യം മുന്നറിയിപ്പു നൽകിക്കഴിഞ്ഞിരിക്കുകയാണ്.

ബ്രിട്ടനും ജോർഡാനുംതമ്മിലുണ്ടായിരുന്ന സഖ്യബന്ധത്തിനു കാൽനൂറ്റാണ്ടുകാലത്തെ പഴക്കമുണ്ട്. എങ്കിലും 1946-ൽ നടന്നതും 1948 ൽ പുതുക്കിയതുമായ ആംഗ്ലോ-ജോർഡാൻ ഉടമ്പടിപ്രകാരം അവതമ്മിലുണ്ടായിത്തീർന്നിരുന്ന ബന്ധം മറ്റെല്ലാ അറബിരാജ്യങ്ങളെയും കവച്ചുവെച്ചിരുന്നു. ജോർഡാനിനെ ആയുധമാക്കിക്കൊണ്ടു എല്ലാ അറബിരാഷ്ട്രങ്ങളേയും അടിമത്തത്തിൽ നിറുത്താമെന്നു ബ്രിട്ടനും, ബ്രിട്ടന്റെ പിൻബലംകൊണ്ടു എല്ലാ അറബിരാഷ്ട്രങ്ങളുടെയും മേധാവിയായിക്കളയാമെന്നു ജോർഡാനിലെ നാട്ടുവാഴിയായിരുന്ന അബ്ദുല്ലാരാജാവും ആഹങ്കരിക്കുന്നതിനിടവരുത്തിയിരുന്ന പ്രസ്തുത കരാറിന്റെ വിശദവിവരം ഇവിടെ ചേർക്കുന്നതു പ്രത്യേകം രസാവഹമായിരിക്കും. ഉടമ്പടിയുടെ വിവരങ്ങൾ വകുപ്പുവകുപ്പായി താഴെ ചേർക്കുന്നു:—

1. ജോർഡാൻ ഒരു സ്വതന്ത്രരാജ്യമായിരിക്കുമെന്നും ഇരുരാജ്യങ്ങളുടെയുമിടയിൽ സമാധാനവും സഖ്യവും തുടർന്നുപോകുന്നതാണെന്നും ബ്രിട്ടൻ സമ്മതിക്കുന്നു. (വിദേശനയ

ത്തെസ്സംബന്ധിച്ചിടത്തോളം ബ്രിട്ടന്റെ അഭിപ്രായങ്ങൾ ആരാഞ്ഞറിഞ്ഞ് അംഗീകരിച്ചുകൊള്ളുന്നതാണെന്ന് ഇതേ വകുപ്പിൽതന്നെ ജോർഡാനെക്കൊണ്ടു ബ്രിട്ടൻ സമ്മതിപ്പിച്ചിട്ടുണ്ടായിരുന്നു. കൂടാതെ പരസ്പരദോഷകരമായ യാതൊരുവിദേശനയവും ഇരുകക്ഷികളും അനുവർത്തിക്കുന്നതല്ലെന്നും ഇതേവകുപ്പിൽ ഇരുകൂട്ടരും സമ്മതിച്ചിട്ടുണ്ടായിരുന്നു.)

2. ഇരുഗവമ്മെണ്ടുകളും തമ്മിൽ മൈത്രീബന്ധംസ്ഥാപിക്കുന്നതാണ്.

3. വിദേശീയമായ വല്ല ആക്രമണവുമുണ്ടായാൽ ഇതിലെ 5-ാംവകുപ്പുപ്രകാരം രാജ്യരക്ഷക്കുവേണ്ടുന്ന നടപടികൾ അനുവർത്തിക്കുവാൻ ജോർഡാൻ രാജാവ് ബാദ്ധ്യസ്ഥനായിരിക്കുന്നതാണ്.

4. മൂന്നാമതൊരു കക്ഷിയുമായി വല്ല തർക്കവും നേരിടുന്നതായാൽ ഐക്യരാഷ്ട്രസഭയുടെ നിബന്ധനകളുമായി യോജിച്ചവിധത്തിലുള്ള സമാധാനമാർഗ്ഗം ഇരുകക്ഷികളും പരസ്പരം ആലോചിച്ച് അംഗീകരിക്കേണ്ടതാണ്.

5. ജോർഡാനിനേയോ ബ്രിട്ടനേയോ ആരെങ്കിലും ആക്രമിക്കുകയാണെങ്കിൽ പരസ്പരമുള്ള ഉത്തരവാദിത്വത്തെ മുൻനിർത്തി പ്രവർത്തിക്കാനും ആക്രമിക്കപ്പെടുന്ന രാജ്യത്തെ ഉടനടി സഹായിക്കാനും ആപല്ക്കരങ്ങളായ ഘട്ടങ്ങളിൽ പരസ്പരം കൂടിയാലോചന നടത്തി ഫലപ്രദമായ മാർഗ്ഗം അനുവർത്തിക്കുവാനും ഇരുകക്ഷികൾക്കും ബാദ്ധ്യതയുണ്ട്.

6. 5-ാം വകുപ്പിൽ പറഞ്ഞ വ്യവസ്ഥപ്രകാരമുള്ള പ്രവർത്തനങ്ങളിൽ വഴിയെ വരുന്ന വകുപ്പുകൾ നിർണ്ണയിക്കുന്ന ഉത്തരവാദിത്വങ്ങൾ രണ്ടുകൂട്ടരും അംഗീകരിക്കണം.

7. ജോർഡാൻ സൈന്യത്തിന്റെ ആഫീസ്സർമാരോ പ്ര

ത്യേകവിദഗ്ദ്ധന്മാരോ വേണ്ടിവന്നാൽ അവരെ അയച്ചുകൊടുക്കാനും ആവശ്യമായ സാങ്കേതികസഹായങ്ങൾ നല്കാനും ബ്രിട്ടന്നു ചുമതലയുണ്ടായിരിക്കുന്നതാണു്.

8. (എ) ബ്രിട്ടന്നു് വിദേശങ്ങളുമായി ഉണ്ടായിരിക്കുന്ന എല്ലാ ഉത്തരവാദിത്വങ്ങളും ജോർഡാനും ഉണ്ടായിരിക്കുന്നതാണു്.

(ബി) ജോർഡാൻരാജ്യം ബ്രിട്ടന്റെ മാൻഡേററിൻ കീഴിലാണെന്നുള്ള നിലക്കു ബ്രിട്ടൻ മററു രാഷ്ട്രങ്ങളുമായി ചെയ്യുന്ന കരാറുകളും സഖ്യങ്ങളും ബ്രിട്ടൻ അനുവർത്തിയിമ്പോഴെല്ലാം ജോർഡാൻ സഹകരിക്കണം.

9. (ജോർഡാനിൽ കച്ചവടം സംബന്ധമായി മുമ്പുണ്ടായിരുന്ന എല്ലാ പ്രത്യേകാനുകൂല്യങ്ങളും മേലിലും ബ്രിട്ടീഷുഗവണ്മെണ്ടിന്നു ഉണ്ടായിരിക്കുമെന്നു ജോർഡാൻ സമ്മതിച്ചിരിക്കുന്നു.)

10. (കച്ചവടസംബന്ധമായി ബ്രിട്ടന്നുണ്ടായിരിക്കുന്ന അധികാരാവകാശങ്ങളുടെ കാലാവധി ഈ കരാറു നിലനില്ക്കുന്ന കാലത്തോളമാണെന്നും ഈ വകുപ്പു് പ്രസ്താവിച്ചിരിക്കുന്നു.)

11. ഈ കരാറു് 1928 ഫിബ്രുവരി 20-ാംനു-ത്തേയും 1934 ജൂൺ 2-ാംനു-ത്തേയും 1941 ജൂലായ് 19-ാംനു-ത്തേയും ഉടമ്പടികളിലെ താല്പര്യങ്ങളെയെല്ലാം ഉൾക്കൊള്ളുന്നുണ്ടു്.

12. ഐക്യരാഷ്ട്രസഭയുടെ നിശ്ചയങ്ങളും മററു അന്താരാഷ്ട്ര നിബന്ധനകളും അതാതു രാജ്യങ്ങൾക്കു ചുമത്തുന്ന യാതൊരു ഉത്തരവാദിത്വത്തേയും ഈ ഉടമ്പടി ദുർബ്ബലപ്പെടുത്തുന്നതല്ല.

13. ഈ ഉടമ്പടിയുടെ കാലം 25 കൊല്ലമാണ്. ഇരുകക്ഷികളും ഒപ്പുവെക്കുന്നതോടുകൂടിത്തന്നെ ഉടമ്പടി നടപ്പിൽ വരുന്നതുമാണ്. 25 കൊല്ലം കഴിഞ്ഞാൽ ഒരു കൊല്ലം മുൻകൂട്ടി നോട്ടീസ്സുകൊടുത്താൽ മാത്രമേ ഈ കരാറു ദുർബ്ബലപ്പെടുത്താൻ ഇരുകൂട്ടക്കും അനുവാദമുണ്ടാകുകയുള്ളു.

ജോർഡാനിൽ ഏതവസരത്തിലും ആയുധസേനയെ നിറുത്തുന്നതിന്നു ഈ ഉടമ്പടിപ്രകാരം ബ്രിട്ടന്നു അനുവാദം ലഭിച്ചു. സൈന്യത്തിന്നു സ്ഥലംകൊടുക്കാനും എടുപ്പുകൾ നിൎമ്മിച്ചുകൊടുക്കാനും ജോർഡാന്നു ബാദ്ധ്യതയുണ്ടായിരുന്നു. സൈന്യത്തിന്നു വേണ്ടുന്ന സാമാനങ്ങൾ എത്തിച്ചുകൊടുക്കുക തുടങ്ങിയ എല്ലാ ചുമതലകളും ജോർഡാൻഗവൎമ്മെണ്ട് ഏറെറടുത്തിട്ടുണ്ടായിരുന്നു. റേഡിയോമുഖേന വാൎത്താവിതരണംചെയ്യുവാനും ബ്രിട്ടന്നു അധികാരംസിദ്ധിച്ചിരുന്നു. ആകയാൽ ബ്രിട്ടീഷുകാർ നേരിട്ടു ഭരിച്ചിരുന്ന കാലത്തെപ്പോലെതന്നെ ജോർഡാനിലെ എല്ലാ കാര്യങ്ങളും അമീർ അബ്ദുല്ലയുടെ ഭരണത്തിൽ ബ്രിട്ടന്റെ അധീനത്തിൽതന്നെയായിരുന്നു: ബ്രിട്ടീഷുപട്ടാളത്തിന്റെ എല്ലാവിധ സ്ഥാവരജംഗമസ്വത്തുക്കളും നികുതിയിൽനിന്നു ഒഴിവായിരിക്കമെന്നും സാധാരണ ടാക്സുകളിൽനിന്നെല്ലാം ബ്രിട്ടീഷുകാർ സ്വതന്ത്രരായിരിക്കമെന്നും പ്രസ്തുത ഉടമ്പടിയുടെ ഫലമായി ജോർഡാൻ സമ്മതിച്ചിട്ടുണ്ടായിരുന്നു. ജോർഡാൻപട്ടാളത്തിന്റെ ആഫീസർമാർ ഇംഗ്ലീഷുകാരായിരിക്കമെന്നതു പ്രസ്തുത കരാറിൽ അനുവദിക്കപ്പെട്ട ഒരു പ്രത്യേകവ്യവസ്ഥയായിരുന്നു. പട്ടാളക്കാൎക്ക പരിശീലനം നൽകുന്നതിന്നും അവരെ ആയുധസമ്പന്നരാക്കുന്നതിന്നുമുള്ള ചുമതല ബ്രിട്ടൻ ഏററിട്ടുമുണ്ടായിരുന്നു.

ഈ വ്യവസ്ഥകളും അവപ്രകാരമുള്ള നടപടിക്രമങ്ങളുമടങ്ങിയ കരാറിൽ ബ്രിട്ടനും ജോർഡാനും ഒന്നാമതായി ഒ

പ്പുവെച്ചിരുന്നതു 1946ലാണു്. 1948ൽ അന്താരാഷ്ട്രകരാറുകൾ പ്രകാരം അറബിപ്രദേശങ്ങളിൽനിന്നു ബ്രിട്ടീഷ്മാണ്ടേററധികാരം പിൻവലിക്കേണ്ടതായ കാലമായപ്പോൾ കരാറു ഭേദപ്പെടുത്തിക്കിട്ടണമെന്നു ജോർഡാൻഅധികൃതന്മാർ ആവശ്യപ്പെടാതിരുന്നില്ല. ജോർഡാൻ പ്രധാനമന്ത്രിയായിരുന്ന തെഫീക്ക്പാഷാ അബ്ദുൽഹുദായും, വിദേശമന്ത്രിയായിരുന്ന ഫൌഡിപാഷയും 1948 ജനുവരി 25-ംനു ലണ്ടനിൽ പോയി സംഭാഷണം നടത്തിയിട്ടുണ്ടായിരുന്നു. കരാറു പുതുക്കുന്നതിന്നു ബ്രിട്ടീഷ്അധികൃതന്മാർ വേഗം സമ്മതിച്ചുവെങ്കിലും 1946ലെ കരാറിന്റെ അടിസ്ഥാനത്തിൽത്തന്നെയാണു് അന്നും കരാറെഴുതപ്പെട്ടതു്. രാജ്യരക്ഷാപരമായി ഇരുരാജ്യങ്ങളുടെയും പ്രതിനിധികളുൾപ്പെട്ട ഒരു സൈനികബോർഡു് ഉണ്ടായിരിക്കണമെന്നും ബോർഡിൽ രണ്ടു രാജ്യങ്ങൾക്കും തുല്യപ്രാതിനിധ്യമുണ്ടായിരിക്കണമെന്നുമുള്ള ഒരു വകുപ്പുകൂടി പുതുക്കിയ കരാറിൽ ഉൾപ്പെടുത്തിയിട്ടുണ്ടായിരുന്നു. കൂടാതെ അമ്മാനിൽ ഒരു വിമാനസൈന്യത്തെ നിറുത്തേണ്ടതാണെന്നുള്ള ഒരു വ്യവസ്ഥകൂടി പുതിയ കരാറിൽ ഉൾപ്പെടുത്തുവാൻ ബ്രിട്ടന്നു സന്ദർഭം ലഭിക്കുകയും ചെയ്തു. എന്നാൽ കരാറിന്റെ കാലത്തെ സംബന്ധിച്ചുമാത്രം അല്പമൊരു വ്യത്യാസമുണ്ടായിരുന്നുവെന്നതു ശരിയാണു്. ഇരുപതുകൊല്ലമാണു് 1948ലെ കരാറിൽ കാലാവധി നിശ്ചയിച്ചിരുന്നതു്. പതിനഞ്ചുകൊല്ലം കഴിഞ്ഞാൽത്തന്നെ കരാറിനെപ്പററി പുനരാലോചന ചെയ്യാമെന്നും പ്രസ്തുത കരാറിൽ പറഞ്ഞിട്ടുണ്ടു്.

1946ലെ കരാറു വാസ്തവത്തിൽ ജോർഡാനിൽനിന്നു് ബ്രിട്ടീഷ്മാണ്ടേററവസാനിപ്പിക്കുകയെന്ന അടിസ്ഥാനത്തിലായിരുന്നുവെങ്കിലും ഫലത്തിൽ അതു വിപരീതമായാണു്

പരിണമിച്ചിരുന്നതു്. ജോർഡാനിൽ എവിടെവേണമെങ്കിലും സൈന്യങ്ങളെ ഇറക്കുവാൻ ബ്രിട്ടനു അധികാരമുണ്ടായിരിക്കുമെന്നു അതിൽ സമ്മതിച്ചിട്ടുണ്ടായിരുന്നു. 1948ലെ പുതുക്കിയ കരാറുപ്രകാരം ആ അധികാരത്തെ അല്പമൊന്നു് നിയന്ത്രിച്ചിട്ടുണ്ടായിരുന്നു. ചില പ്രത്യേകസ്ഥലങ്ങളിൽ മാത്രമേ ബ്രിട്ടിഷ്പട്ടാളക്കാർക്കു് ഇറങ്ങാൻപാടുള്ളുവെന്നു് അതു വ്യവസ്ഥപ്പെടുത്തി; 1948ലെ പുതുക്കിയ കരാറിൽ ഒപ്പുവെച്ചതിനെത്തുടർന്നു ജോർഡാൻവിദേശമന്ത്രി ചെയ്ത പ്രസ്താവനയിൽ 1946ലെ ആംഗ്ലോ-ജോർഡാൻഉടമ്പടി അറബിലീഗും ജോർഡാനും തമ്മിലുണ്ടായിരിക്കേണ്ടുന്നായ ബന്ധത്തിന്നു പ്രതിബന്ധമായിരിക്കുന്നതുകൊണ്ടു് അതു് ഭേദപ്പെടുത്തേണ്ടിവന്നതാണെന്നാണു് പറഞ്ഞിരുന്നതു്. ഈ ഉടമ്പടിപ്രകാരം 1954വരെയും ബ്രിട്ടീഷുകാർ തങ്ങളുടെ എല്ലാ അഭിഷ്ടങ്ങളും ജോർഡാനിൽ അനുഭവിച്ചുവന്നു.

1954 നവമ്പർ 7-ാംനു ജോർഡാൻപ്രധാനമന്ത്രിയായിരുന്ന തൌഫീക് അബ്ദുള്ള പാർല്ലിമെണ്ടിൽ ചെയ്ത പ്രസംഗത്തിൽനിന്നു ജോർഡാന്റെ നയത്തിൽ കാര്യമായ മാററം സംഭവിച്ചതായി ലോകം മനസ്സിലാക്കി. മാറിയ ലോകസ്ഥിതിയേയും പ്രത്യേകിച്ചു ഈജിപ്റ്റിലുണ്ടായ മാററത്തെയും പരിഗണിച്ചു ആംഗ്ലോ-ജോർഡാൻ ഉടമ്പടിയിൽ മാററംവരുത്തേണ്ടതത്യാവശ്യമാണെന്നു ആ പ്രസംഗത്തിൽ അദ്ദേഹം തുറന്നുപറഞ്ഞു. അക്കൊല്ലത്തെ ഡിസമ്പറിൽ ബ്രിട്ടനും ജോർഡാനുമായി കൂടിയാലോചന നടന്നു. സൈനികകരാറു പിൻവലിക്കാൻ സമയമായിട്ടില്ലെന്നും സൈനികമായി ജോർഡാന്നു സ്വയംപര്യാപ്തി ലഭിക്കുന്നതുവരെയും സാമ്പത്തികസഹായം വർദ്ധിപ്പിക്കണമെന്നുമുള്ള അടിസ്ഥാനത്തിൽ ഒരു പുതിയ സാമ്പത്തികകരാറിന്നു കളമൊരുക്ക

വാൻ ആ സംഭാഷണങ്ങൾ സഹായകമായി. കൊല്ലത്തിൽ 80 ലക്ഷം പവൻ ജോർഡാന്നു് ബ്രിട്ടീഷ്ഗവമ്മെണ്ട് സഹായധനം നൽകുന്നതാണെന്നു് ആ കരാറിൽ ബ്രിട്ടൻ ഉറപ്പുനൽകി. സൈനികകരാറു പിൻവലിക്കാൻ കാലമായിട്ടില്ലെന്നു 1955-ൽ ഒരു പ്രത്യേകവിജ്ഞാപനം ജോർഡാൻതന്നെ പ്രഖ്യാപിക്കുകയും ചെയ്തു. ആകയാൽ ആ കരാറും ജോർഡാന്റെ മോചനത്തിന്നു തടസ്സമായി പരിണമിക്കുകയാണു് ചെയ്തതു്. അതുകൊണ്ട് സ്വാതന്ത്ര്യപ്രേമികളായ ജോർഡാൻ നിവാസികൾ ആ പ്രഖ്യാപനത്തെ കഠിനമായി പ്രതിഷേധിച്ചു. ജോർഡാന്റെ അകത്തും പുറത്തും വമ്പിച്ച പ്രക്ഷോഭങ്ങളുണ്ടായി. അറബി ലീജിയൻപട്ടാളത്തലവനായിരുന്ന ഗ്ലബ്ബ്പാഷയുടെ അധീനത്തിലാണ് അധികകാലമായി ജോർഡാന്റെ അധികാരം വാസ്തവത്തിൽ സ്ഥിതിചെയ്തിരുന്നതു്. അദ്ദേഹം ജോർഡാനിൽ മർദ്ദനങ്ങൾ അഴിച്ചുവിട്ടെങ്കിലും നാട്ടുകാർ അടങ്ങുകയുണ്ടായില്ല. അവസാനം ഗ്ലബ്ബ്പാഷയെ ഉദ്യോഗത്തിൽനിന്നു പിരിച്ചുവിടാനും നിലവിലുണ്ടായിരുന്ന പാർല്ലിമെണ്ട് പിരിച്ചുവിട്ടുകൊണ്ടു് പുതിയ തിരഞ്ഞെടുപ്പു പ്രഖ്യാപിക്കുവാനും ജോർഡാൻഭരണകർത്താവായ ഹുസ്സയിൻരാജാവും അധികൃതന്മാരും സമ്മതിച്ചു. അതോടുകൂടി ജോർഡാനിൽ സമാധാനം നിലവിൽവരികയും ആ രാജ്യം പുരോഗമനേച്ഛുക്കളായ അറബിരാഷ്ട്രങ്ങളുമായി യോജിച്ചു വർത്തിച്ചു തുടങ്ങുകയും ചെയ്തു. അധികം താമസിയാതെതന്നെ ഈജിപ്റ്റും സിറിയയും തമ്മിൽ നടന്ന സൈനികകരാറിൽ ആ രാജ്യവും ഭാഗഭാക്കായിരുന്നു. പാശ്ചാത്യാധിപത്യം നിലനിറുത്താനായിക്കൊണ്ടു് ബ്രിട്ടീഷുകാർ ഉണ്ടാക്കിയ ബഗ്ദാദുടമ്പടിയിൽ ജോർഡാൻ ചേർന്നില്ലെന്നുമാത്രമല്ല, ആംഗ്ലോ-ഫ്രഞ്ച് പട്ടാളം ഈജിപ്റ്റിൽ നടത്തിയ ആക്രമണത്തെത്തുടർന്നു ഇംഗ്ലെ

ണ്ടുമായുണ്ടായിരുന്ന എല്ലാ ബന്ധങ്ങളേയും ജോർഡാൻ വലിച്ചെറിയുകയും ചെയ്തിട്ടുണ്ടായിരുന്നു, ബ്രിട്ടനുമായുണ്ടായിരുന്ന തന്ത്രബന്ധംപോലും ജോർഡാൻ അക്കാലത്തു വിടുത്തിക്കളഞ്ഞിരുന്നു. ഇടന്നുണ്ടായ പുതിയ പാർല്ലിമെണ്ട് തിരഞ്ഞെടുപ്പിൽ ബ്രിട്ടീഷ് വിരുദ്ധകക്ഷി പൂർണ്ണമായി വിജയിച്ചതിനാൽ പുതിയ പാർല്ലിമെണ്ട് ഹുസ്സയിൻരാജാവും മന്ത്രിമാരും ആംഗ്ലോ-ഫ്രഞ്ച് കക്ഷിക്കെതിരായെടുത്ത എല്ലാ നടപടികളെയും അനുകൂലിച്ചുകൊണ്ട് തീർപ്പുകൾ പാസ്സാക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. ജോർഡാനിൽ ദേശീയവിപ്ലവം പരിപൂർണ്ണമായും വിജയിച്ചുവെന്ന് ഇപ്പോൾ പറയാറായിട്ടില്ല. ഐക്യഅറബി റിപ്പബ്ലിക്കുമായി ഹുസ്സയിൻരാജാവിന്നു മുമ്പുണ്ടായിരുന്ന യോജിപ്പ് ഇപ്പോൾ നിലവിലില്ല. നാസിറും ഹുസയിൻരാജാവും തമ്മിൽ നടക്കുന്ന നേതൃത്വവടംവലി എങ്ങിനെ അവസാനിക്കുമെന്നു ഇപ്പോൾ പറയാവുന്നതല്ല.

# 4. ലുബ്നാൻ

യൂറോപ്പ് ഏഷ്യാ വൻകരകൾക്കിടയിലുള്ള വൻസമുദ്രത്തിലെ അതിപ്രധാനഭാഗമായ റോമക്കടലിൻെറ കിഴക്കേ കടലോരത്തു സ്ഥിതിചെയ്യുന്ന ഒരു ചെറിയ പ്രജായത്ത രാഷ്ട്രമാണ് ലുബ്നാൻ. ലുബ്നാൻ എന്ന വാക്കിനു മല എന്നാണർത്ഥം. അതിൻെറ വടക്കുകിഴക്കേ അതിർത്തിയായിട്ടാണ് ശാം (സിറിയ) എന്ന പേരിൽത്തന്നെ ഇന്നും അവശേഷിച്ചിരിക്കുന്ന മറെറാരു പ്രജായത്തരാഷ്ട്രം സ്ഥിതിചെയ്യുന്നതു്. ഇസ്രായിൽരാഷ്ട്രം ലുബ്നാൻെറ തെക്കേ അതിർത്തിയായിട്ടാണിരിക്കുന്നതു്. ലുബ്നാൻെറ വിസ്തീർണ്ണം 3977 ചതുരശ്ര നാഴികയാണ്. ഭരണസൗകര്യാർത്ഥം അഞ്ചു സംസ്ഥാനങ്ങളായി ലുബ്നാൻരാജ്യം വിഭജിക്കപ്പെട്ടിരിക്കുന്നു. ബൈറൂത്ത്, ബിഖാഅ്, ശിമാലിലുബ്നാൻ, ജനൂബിലുബ്നാൻ, ജബലുലുബ്നാൻ ഇവയാണ് ആ അഞ്ചു സംസ്ഥാനങ്ങൾ. ഇവയുടെ തലസ്ഥാനങ്ങൾ യഥാക്രമം ബൈറൂത്ത്, സഹലഃ, താറാബുലസ്, സൈദാ, ബഇൗദഃ ഇവയാണ്. ഓരോ സംസ്ഥാനഭരണാധിപന്മാർ ഇവ ഓരോന്നിനെയും ഭരിക്കുന്നു.

1932-നുശേഷം 1952 വരെ ലെബ്നനിൽ കാനേഷുമാരി എടുത്തിട്ടുണ്ടായിരുന്നില്ല. 1952-ൽ ഒരു കണക്കെടുക്കലുണ്ടായെങ്കിലും അതിൽ ധാരാളം പിഴവുകൾ വന്നിട്ടുണ്ടെന്നാണ് പറയപ്പെടുന്നതു്. ഗവമെണ്ടുതന്നെ എടുത്തിട്ടുള്ള 1952-ലെ കണക്കുപ്രകാരം ലെബ്നാനിലെ മൊത്തം ജനസംഖ്യ 13,20,000 ആകുന്നു. അവരിൽ 2,47,000 ആളുകൾ തലസ്ഥാനമായ ബൈറൂത്ത് പട്ടണത്തിൽ അധിവസിക്കുന്നവരാണ്. ജനസംഖ്യയിൽ ക്രിസ്ത്യാനികൾ എത്രയാണെന്നും, മുസ്ലിംകൾ എത്രയുണ്ടെന്നുമുള്ള കാര്യത്തിൽ ഖണ്ഡിതമായ കണക്കില്ല. ഗവമെണ്ട് കണക്കുപ്രകാരം 53 ശതമാനവും ക്രിസ്ത്യാനികളാണ്. ബാക്കിയുള്ളവരിൽ 40 ശതമാനം സാധാരണ മുസ്ലിംകളും 6½ ശതമാനം ദ്രൂസി മുസ്ലിംകളുമാണ്. അര ശതമാനം മാത്രമാണ് യഹൂദികൾ. മുസ്ലിംകളിൽതന്നെ ഉൾപ്പെട്ടവരും പൌരോഹിത്യത്തിൽ വിശ്വസിക്കുന്നവരുമായ ഒരുതരം ആത്മീയവാദികളാണ് ദ്രൂസികൾ. മുസ്ലിംകൾക്കു ലെബനാനിൽ ഭൂരിപക്ഷമുണ്ടെന്നും, ഫ്രഞ്ചുകാരായ അധികൃതന്മാർ ആ പരമാർത്ഥം മറച്ചുവെച്ചുകളഞ്ഞതാണെന്നും ലെബ്നാനിൽ പ്രബലമായ ജനസംസാരമുണ്ട്. ഇസ്രായിൽ രാഷ്ട്രമെന്നപോലെ മദ്ധ്യധരണ്യാഴിയുടെ ആ പ്രധാനതീരത്തു ഒരു ക്രൈസ്തവരാഷ്ട്രംകൂടി ഉണ്ടായിരുന്നാലതു സാമ്രാജ്യതാപരമായ ആവശ്യങ്ങൾക്ക് അവസരോചിതം ഉപയുക്തമായിരിക്കൊള്ളുമെന്നു ഫ്രഞ്ചധികൃതന്മാർ പ്രതീക്ഷിച്ചിരിക്കുമെന്നതിൽ സംശയമില്ല. ലെബ്നാനിലെ ഭരണഘടന എല്ലാ സമ്പ്രദായക്കാർക്കും അവിടെ തുല്യാവകാശം തന്നെയാണ് അനുവദിച്ചിരിക്കുന്നതു്. എങ്കിലും ഒരു ക്രിസ്ത്യാനിയെയാണ് പ്രസിഡണ്ടാക്കേണ്ടതെന്നുള്ളതു് അവിടെ സർവ്വസമ്മതമായ ഒരാചാരമായിരിക്കുന്നു. ലെബ്നാനിനെ ഒരു ക്രൈസ്തവരാഷ്ട്രമാക്കി നിലനിർത്തുവാനുള്ള ശ്ര

വാഞ്ഛ അവിടെ നമുക്കു പ്രകടമായിക്കാണാം. ക്രിസ്ത്യാനികൾക്കുണ്ടെന്നു വിചാരിക്കുന്ന ഭൂരിപക്ഷം ഒരുപക്ഷെ ന്യൂനപക്ഷമായി രൂപാന്തരപ്പെട്ടുപോയെങ്കിലോ എന്നു ശങ്കിച്ചിട്ടാണത്രെ ശരിയായ ഒരു കാനേഷുമാരി എടുക്കുന്നതിന്നു അധികൃതന്മാർ മടികാണിക്കുന്നതു്. എന്തെങ്കിലുമൊരുകാലത്തു ക്രിസ്ത്യാനികളും മുസ്ലീംകളും തമ്മിൽ ഒരു സാമുദായിക സംഘട്ടനമുണ്ടായാൽ, തങ്ങൾക്കു് അവിടെ പിന്നെയും സാമ്രാജ്യത്വശക്തി ചെലുത്താൻ അവസരം ലഭിക്കുമെന്നു് ഫ്രഞ്ചുകാരും അവരുടെ സഖാക്കളായ ബ്രിട്ടീഷുകാരും വിശ്വസിക്കുന്നുണ്ടായിരിക്കും. എന്നാൽ അവിടെ പ്രസിഡണ്ടു് സ്ഥാനങ്ങൾ ക്രിസ്ത്യാനിയാണു് വഹിക്കാറെങ്കിലും പ്രധാനമന്ത്രിയായി അവർ ഒരു മുസ്ലീമിനെയാണു് പതിവായി നിയമിക്കുന്നതു്. ഇസ്രായിൽരാഷ്ട്രത്തോടു് ക്രിസ്ത്യാനികൾക്കു് മുസ്ലീംകളെക്കാൾ വിരോധവുമാണു്. ഇസ്രായിലിനെ എതിർക്കുന്ന കാര്യത്തിൽ ക്രിസ്ത്യാനികൾ യാതൊരുവിധ ഉപേക്ഷയും കാണിക്കാറില്ല.

മററു അറബിരാജ്യങ്ങളെപ്പോലെ ലുബ്നാനും ഉസ്മാനിയാതുർക്കിയുടെ കീഴിലായിരുന്നു. 1864 മുതല്ക്കു് ലുബ്നാൻ മലംപ്രദേശങ്ങളിൽ ഫ്രഞ്ചുകാർ പ്രവേശിച്ചുതുടങ്ങി. എങ്കിലും ഭരണാധികാരം തുർക്കിയുടെ അധീനത്തിൽത്തന്നെയായിരുന്നു. സാറിസ്റ്റ്റഷ്യയെ ഭയപ്പെട്ടിരുന്നതുകൊണ്ടു് തുർക്കി അക്കാലങ്ങളിലും ആംഗ്ലോ-ഫ്രഞ്ചുകൂട്ടുകെട്ടിലാണു് നിന്നിരുന്നതു്. അതുകൊണ്ടാണു് ഫ്രഞ്ചുകാരുടെ പ്രവേശനത്തിലും കൈകടത്തലിലും തുർക്കിക്കു് ആശങ്ക ഉളവാകാതിരുന്നതു്. രാജ്യനിവാസികൾക്കു് തുർക്കിയുടെ മേധാവിത്വം കൊണ്ടു് ദോഷം നേരിട്ടിരുന്നുമില്ല. ഈ പരിതഃസ്ഥിതിയിലാണു് 1914ൽ ഒന്നാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടതു്. തുർക്കി പെട്ടെന്നു ജർമ്മനിയുടെ ഭാഗത്തു് യുദ്ധത്തിൽ

ചേർന്നതോടുകൂടി ഫ്രാൻസും ഇംഗ്ലണ്ടും അറബിരാജ്യങ്ങൾ പങ്കിട്ടെടുക്കാൻ ഗൂഢാലോചന തുടങ്ങി. അറബിനേതാക്കന്മാരിൽ പലരെയും ഓരോന്നു പറഞ്ഞു വ്യാമോഹിപ്പിച്ചുകൊണ്ട് ആംഗ്ലോ ഫ്രഞ്ചുകാർ അവരെ സ്വപക്ഷത്തു ചേർക്കുകയും തുർക്കിക്കെതിരിൽ പ്രവർത്തിക്കാൻ അവരെ പ്രേരിപ്പിക്കുകയും ചെയ്തു. ജർമ്മനിയോടുകൂടിത്തന്നെ തുർക്കിയും യുദ്ധത്തിൽ തോററു. അറബിനേതാക്കന്മാരുടെ ആനുകൂല്യമുണ്ടായിരുന്നതുകൊണ്ട് ഓരോ അറബിപ്രദേശത്തും സ്വാധീനതയും ശക്തിയും ചെലുത്തുവാൻ സങ്കലിതക്ക് പ്രയാസം നേരിട്ടില്ല. ലുബ്നാനും ഫലസ്തീനുമെല്ലാം അന്ന് "സിറിയാ" (ശാം) എന്ന നാമധേയത്തിൽ തുർക്കിസുൽത്താന്റെ കീഴിൽ ഭരിക്കപ്പെട്ടുവന്നിരുന്ന സംസ്ഥാനത്തിലാണുൾപ്പെട്ടിരുന്നത്. ആംഗ്ലോ ഫ്രഞ്ചുകാർ പരസ്പരഗൂഢാലോചനവഴിയായി തീർപ്പെടുത്തിയിട്ടുണ്ടായിരുന്ന വിഭജനപ്രകാരം സിറിയ മുഴുവനും ഫ്രാൻസിനാണ് കിട്ടിയിരുന്നത്. ഭിന്നിപ്പിച്ചും വിഭജിപ്പിച്ചും രാഷ്ട്രങ്ങളെയും സമുദായങ്ങളെയും ബലഹീനമാക്കുന്ന കാര്യത്തിൽ ഇംഗ്ലീഷുകാരെപ്പോലെതന്നെ ഫ്രഞ്ചുകാരും വളരെ മിടുക്കന്മാരാണ്. ക്രിസ്തീയഭൂരിപക്ഷം സൃഷ്ടിക്കാനുള്ള സാദ്ധ്യത കണ്ട് ലുബ്നാനിനെ അവർ സുശക്തവും സുരക്ഷിതവുമായ സിറിയയിൽനിന്ന് പിരിച്ചുനിറുത്തി "ലുബ്നാൻ കബീർ" എന്ന പേരിൽ ഒരു പുതിയ രാഷ്ട്രമാക്കി. 1920ലാണ് ഈ പുതിയ രാഷ്ട്രനിർമ്മാണമുണ്ടായത്. ലുബ്നാൻപർവ്വതപ്രദേശത്തിനു പുറമെ തറാബുലുസ്സാമെന്ന പേർ പറയുന്ന ത്രിപ്പോളിയെയും (Tripoli) ബൈറൂത്തിനെയും (Berut) സൈദാ (Sidou) സ്വർ (Tyre) എന്നിവയെയും ഈ മഹാലുബ്നാനോട് അവർ കൂട്ടിച്ചേർത്തു.

1926ൽ ഫ്രാൻസ് അതിനു പുത്രികാരാജ്യപദവി നല്കി. എങ്കിലും അന്താരാഷ്ട്രപ്രാധാന്യമുള്ള രാജ്യമായതിനാൽ ലബനാൻരാജ്യത്തെ ഫ്രാൻസിന്റെ ആധിപത്യമേധാവിത്വത്തിൽ വിട്ടുകൊടുക്കുന്നതു ഇതരവൻകോയ്മകൾക്കു സമ്മതമായില്ല. തന്നിമിത്തം 1941ൽ ലബനാനിനെ പൂർണ്ണസ്വാതന്ത്ര്യമുള്ള ഒരു സ്റ്റേറ്റാക്കുവാൻ സമ്മതിച്ചുകൊണ്ടുള്ള ഒരു പ്രഖ്യാപനത്തിനു ഫ്രഞ്ച്ഗവർമ്മേണ്ട് നിർബ്ബന്ധിതമായി. അങ്ങിനെ 1946ഡിസമ്പർ 31-ാംനു ലബനാനിനെ പരിപൂർണ്ണമായ അധികാരങ്ങളുള്ള ഒരു ജനാധിപത്യരാഷ്ട്രമാക്കി ഉപേക്ഷിച്ചുകൊണ്ട് ഫ്രഞ്ചുകാർ അവിടെനിന്നു വിട്ടുപോയി. ലബനാൻ അതിന്റെ ഭരണഘടനപ്രകാരം കേവലമൊരു ലൗകികരാഷ്ട്രമാണ്. ഗവർമ്മേണ്ട് ഒരു മതത്തിലും അധിഷ്ഠാപിതമായിരിക്കുന്നതല്ലെന്ന് ലബനാൻഭരണഘടന പ്രഖ്യാപിച്ചിരിക്കുന്നു. എങ്കിലും മേൽപ്രസ്താവിച്ചപ്രകാരം ഒരു സ്വദേശിക്രിസ്ത്യാനി പ്രസിഡണ്ടായിരിക്കുമെന്നതു ലബനാനിൽ സർവ്വസമ്മതമായ ഒരു നടപടിക്രമമായി ഇതുവരെ അനുഷ്ഠിക്കപ്പെട്ടുവന്നിട്ടുണ്ട്. അതുപോലെതന്നെ പ്രധാനമന്ത്രി, ഒരു സുന്നിമുസ്ലീമായിരിക്കുന്നതും പാർലിമെണ്ട്നേതാവായ സ്പീക്കർ ഒരു ഷിയായായിരിക്കുന്നതും ആ ജനാധിപത്യത്തിലെ സർവ്വസ്വീകാര്യമായിത്തീർന്നിട്ടുള്ള ഒരു നടപടിക്രമമാണ്. സ്തുത്യർഹമായ ആ നടപടിക്രമം ഭരണഘടനക്കു വിധേയമായി ഉണ്ടായതല്ലെന്നുള്ളതു ലബനാൻജനതക്കു അഭിമാനകരമായി സ്ഥിതിചെയ്യുന്നു.

എന്നാൽ ലബനാനിലെ ആചാരനടപടികളെല്ലാം അചിരേണ പാശ്ചാത്യീകരിക്കപ്പെട്ടുപോയിരിക്കുന്നുവെന്നു സമ്മതിക്കാതെ കഴികയില്ല. അറബിസമ്പ്രദായത്തിലുള്ള പുരാതനവസ്ത്രധാരണവും മററും ഇക്കാലത്തു ലബനാനിൽ വളരെ ചുരുങ്ങിയിരിക്കുന്നു. പഴയ സമ്പ്രദായം ഇപ്പോഴും

കൈവിടാതിരിക്കുന്നതു വൃദ്ധകളായ ചില അറബിസ്ത്രീകൾ മാത്രമാണു്. അവർ നാമമാത്രമായിട്ടെങ്കിലും മുഖത്തു മുഖമൂടി ധരിക്കുന്നു. ദിമിശ്ഖിലും ലുബ്നാനിലും മുഖമൂടി ധരിക്കുന്നതു ഇന്നൊരു ആചാരം മാത്രമാണു്. ലുബ്നാനിൽ യുവതികൾ അതു കേവലം കൈവെടിഞ്ഞുകളഞ്ഞിരിക്കുന്നുവെന്ന വ്യത്യാസം മാത്രമാണുള്ളതു്. ലുബ്നാനിലെ പഴമക്കാർ മുഖമൂടി ധരിച്ചിരുന്നാൽതന്നെ അവരുടെ മുഖങ്ങൾ എല്ലാവർക്കും കാണാം. ഇങ്ങിനെയൊരു ആചാരമെങ്കിലും പഴമക്കാരുടെയിടയിലുള്ളതുകൊണ്ടു് അവരെ ക്രിസ്ത്യസ്ത്രീകളിൽനിന്നു തിരിച്ചറിയാൻ അതൊരടയാളമായി ഉപകാരപ്പെടുന്നു. മററു യാതൊരുവിധത്തിലും ക്രിസ്തീയവനിതകളിൽനിന്നു മുസ്ലിംസ്ത്രീകളെ തിരിച്ചറിയാൻ കഴിയുകയില്ല. ക്രിസ്തീയസ്ത്രീകൾ കുരിശടയാളവും മുസ്ലിംവനിതകൾ ഖുർആൻ ഗ്രന്ഥരൂപവും ഹൈക്കലുകൾപോലെ നേരിയ നൂൽച്ചരടുകളിൽ കോർത്തു കണ്ഠങ്ങളിൽ കെട്ടിത്തൂക്കിയിരുന്ന സമ്പ്രദായവും ലുബ്നാനിൽ പരസ്പരം തിരിച്ചറിയാൻ ഉപകാരപ്പെട്ടിരുന്നു. എന്നാൽ ഈ ആചാരവും അവരിപ്പോൾ പഴഞ്ചനാക്കി തള്ളിക്കളഞ്ഞിരിക്കുകയാണു്.

ലുബ്നാനിലെ നാണയവ്യവസ്ഥ ഇതര അറബിരാജ്യങ്ങളുടേതിൽനിന്നു വ്യത്യസ്തമല്ല. എങ്കിലും ലുബ്നാനിൽ അറബിരാജ്യങ്ങളിൽ സർവ്വസാധാരണമായ ഖിർശിൻെറ പേർ ഖിർശ് എന്നോ ഗിർശ് എന്നോ എന്നു തിരിച്ചറിയുന്നതിന്നു് അവിടത്തെ ഗവർമ്മേണ്ടിന്നുപോലും പ്രയാസമായിരിക്കുകയാണു്. ചില നാണയങ്ങളിന്മേൽ ഖിർശ് എന്നും വേറെ ചിലതിന്മേൽ ഗിർശി എന്നും പേർകാണാം. നൂറുഖിർശ് കൂടിയ "ലിറ" എന്നു ഒരു നാണയവും അവിടെയുണ്ടു്. കൂടാതെ അഞ്ചുഖിർശ്, പത്തുഖിർശ്, ഇരുപ

അഞ്ചുഖിർശ്, അമ്പതുഖിർശ് എന്നീ കണക്കുകൾ പ്രകാരമുള്ള നാണയങ്ങളും നോട്ടുകളും അവിടെ പ്രചാരത്തിലുണ്ട്. നാണയങ്ങൾ അലൂമിനിയം ചെമ്പുണ്ടാക്കപ്പെട്ടവയായതുകൊണ്ട് അവ വളരെ ഘനംകുറഞ്ഞവയാണ്. നോട്ടുകൾ പ്രായേണ ഭംഗിയുള്ളവയല്ല. സ്വർണ്ണം, കയററി അയക്കുന്നതിനും ഇറക്കുമതിചെയ്യുന്നതിനും ലുബ്നാനിൽ നിയന്ത്രണമില്ല. അതുകൊണ്ട് സ്വർണ്ണത്തിന്റെ വിലയും അന്യനാണയങ്ങളുടെ വിനിമയതോതും ദിനംപ്രതി വ്യത്യാസപ്പെട്ടിരിക്കും. നമ്മുടെ ഒരുറുപ്പികക്ക് ലുബ്നാനിൽ ഏകദേശം അറുപത്താറു ഖിർശ് വിലയുണ്ടായിരിക്കും. എന്നുവെച്ചാൽ നമ്മുടെ കാലണയെക്കാൾ അല്പം മാത്രം വിലകുറഞ്ഞ ഒരു നാണയമാണ് ഖിർശ്. എങ്കിലും ലുബ്നാനിൽ അഞ്ചു ഖിർശ് വിലകൂടിയ നാണയം അവിടെ നടക്കുന്ന നാണയങ്ങളിൽ താഴെപടിയിലുള്ളതാണ്. അതിലും ചെറിയ നാണയത്തിന് അവിടെ ആവശ്യം നേരിടാറുമില്ല. നമ്മുടെനാട്ടിൽ പൈക്ക പിരിപെട്ടിരിക്കുന്ന അതേ വിലക്കുറവ് ലുബ്നാനിൽ ഖിർശിന്നും നേരിട്ടതായി വിചാരിക്കാം. ലുബ്നാനിൽ നിത്യോപയോഗസാധനങ്ങൾക്ക കയറോവിലേക്കാൾ വില അധികമാണ്. ചില സാധനങ്ങൾക്ക കയറോവിനെ അപേക്ഷിച്ചു ഒന്നര ഇരട്ടി വില കൂടിയിരിക്കും.

ബൈറൂത്ത് ഒരു തുറമുഖമാണെങ്കിലും ഒരു ചെറിയ പട്ടണമാണ്. കയറോവുമായി താരതമ്യപ്പെടുത്തുമ്പോൾ ഏററവും ചെറിയ ഒരു പട്ടണമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. അവിടത്തെ തെരുവുകളാണ് അതൊരു ചെറിയ പട്ടണമാണെന്ന പരമാർത്ഥം തെളിയിക്കുന്നത്. തെരുവുകൾ വളരെ ഇടുങ്ങിയവയാണ്. മലഞ്ചെരിവിലും സമുദ്രക്കരയിലു

മാണല്ലോ പട്ടണം സ്ഥിതിചെയ്യുന്നതു്. അതുകൊണ്ടു് റോഡുകളും എടുപ്പുകളുമെല്ലാം സ്വാഭാവികമായിത്തന്നെ ഉയർന്നും താണുമാണിരിക്കുന്നതു്. എങ്കിലും ബൈറൂത്ത് പട്ടണം അനേകം സന്ദർശകന്മാരെ ആകർഷിക്കുന്നുവെങ്കിൽ സംശയമില്ല. സുഖപ്രദമായ പ്രദേശമാണെന്നുള്ളതു് അതിന്നു കാരണവുമാണു്. അധികം സന്ദർശകന്മാരും വിശ്രമാർത്ഥമാണു് ബൈറൂത്തിൽ ചെല്ലുന്നതു്. പുറത്തുനിന്നു് ചെല്ലുന്ന സന്ദർശകന്മാരെപ്പോലെ തന്നെ ലുബ്നാൻനിവാസികളും സുഖലോലുപന്മാരാണു്. അസംഖ്യം ക്ലബ്ബുകളും കളിസ്ഥലങ്ങളും ലുബ്നാനിലുണ്ടു്. ബൈറൂത്തൊഴിച്ചുള്ള ചെറു നഗരങ്ങളും ഇതിൽനിന്നു വ്യത്യസ്തങ്ങളല്ല. ബൈറൂത്തിന്നടുത്തുള്ള ജലസമൃദ്ധവും പച്ചയായി കാണപ്പെടുന്നവയുമായ മലമ്പ്രദേശങ്ങൾ അവയുടെ മോടിയിലും ജനനിബിഡതയിലും ബൈറൂത്ത്പട്ടണത്തെ കവച്ചുവെക്കാറാണു് പതിവ്. എല്ലായിടങ്ങളിലും വലിയ വലിയ ഹോട്ടലുകളും ആനന്ദമന്ദിരങ്ങളുമുണ്ടായിരിക്കും. ഗതാഗതത്തിന്നു ട്രാംവണ്ടികൾ ധാരാളമുണ്ടു്. ട്രാംവണ്ടികൾക്കു ഒന്നു പോകാനും മറ്റേതു വരാനുമായി ഈരണ്ടു് ലൈനുകൾ മിക്കറോഡുകളിലുംകാണാം. ഇതിന്നു പുറമെ പ്രൈവറ്റുകാറുകളും കുതിരവണ്ടികളും ബൈറൂത്തിൽ ഇഷ്ടാനുസരണം ലഭിക്കും. ആകയാൽ എല്ലാററിന്നും പററിയ സുഖപ്രദമായ ഒരു ഭൂവിഭാഗമാണു് ലുബ്നാനെന്നു നിസ്സംശയം പറയാം.

വിദ്യാഭ്യാസപരമായി വളരെ അഭിവൃദ്ധിപ്രാപിച്ചിട്ടുള്ള രാജ്യമാണു് ലുബ്നാൻ. അവിടെ അമ്പതു ശതമാനം ആളുകളും അക്ഷരാഭ്യാസം സിദ്ധിച്ചിട്ടുള്ളവരാണു്. ബൈറൂത്ത്പട്ടണത്തിൽ 90 ശതമാനം ആളുകൾക്കു എഴുത്തും വായനയും അറിയാം. നല്ല അറബിഭാഷ അറിയുന്ന

വർ അവിടെ ധാരളമുണ്ടെങ്കിൽക്കൂടി ലുബ്‌നാൻകാരുടെ സാധാരണ സംസാരത്തിൽ ഫ്രഞ്ച്ഭാഷ ധാരാളം കലർന്നിരിക്കും. ഈജിപ്തിൽ സംസാരിക്കുന്ന അറബിഭാഷ ലുബ്‌നാൻകാർക്ക് മനസ്സിലാകുമെങ്കിൽക്കൂടി ഇരു രാജ്യങ്ങളിലും പ്രചാരത്തിലിരിക്കുന്ന ഗ്രാമ്യങ്ങളായ സംസാരശൈലികൾ പരസ്പരം വ്യത്യാസപ്പെട്ടാണിരിക്കുന്നത്.

വിദേശീയരും സ്വദേശീയരുമായി ലുബ്‌നാനിൽ ധാരാളം സ്കൂളുകൾ നടത്തിവരുന്നുണ്ട്. അമേരിക്കക്കും, ഫ്രാൻസിനും അവിടെ ഓരോ പ്രധാന സർവ്വകലാശാലകളുണ്ട്. അവ പശ്ചിമേഷ്യയിലെ മേത്തരം സർവ്വകലാശാലകളിൽ ഉൾപ്പെട്ടവയാണ്. ഇപ്പോൾ ഗവൺമെണ്ടുവകയായി ഒരു പ്രത്യേക യൂനിവേഴ്സിററികൂടി ലുബ്‌നാനിൽ സ്ഥാപിതമായിട്ടുണ്ട്. എങ്കിലും അതിന്നിപ്പോൾ ഒരു ട്രൈനിങ്ങ് കോളേജിൻെറ നില മാത്രമേ ഉണ്ടായിട്ടുള്ളു. ലുബ്‌നാനിൽ പ്രസിദ്ധങ്ങളായ രണ്ടു ഗ്രന്ഥാലയങ്ങളുണ്ട്. ഒന്നു ഗവൺമെണ്ടുവക പബ്ലിക് ലൈബ്രറിയും, മറേറത് ഫ്രഞ്ച് യൂനിവേഴ്സിററിവക പൌരസ്ത്യഗ്രന്ഥാലയവുമാണ്. ഈ രണ്ട് ഗ്രന്ഥാലയങ്ങളും വിലപിടിച്ച ഭണ്ഡാരങ്ങൾകൊണ്ടും കയ്യെഴുത്തുകൃതികൾകൊണ്ടും ലോകപ്രസിദ്ധങ്ങളായിട്ടുള്ളവയാണ്. അമേരിക്കൻ യൂനിവേഴ്സിററിവകയായുള്ള ലൈബ്രറിയും വളരെ നല്ലതാണ്. അതു സർവ്വകലാശാലാവിദ്യാർത്ഥികൾക്കും അദ്ധ്യാപകന്മാർക്കും മാത്രമായി നടത്തപ്പെടുന്ന ഒരു ലൈബ്രറിയാണ്.

അമേരിക്കൻ യൂനിവേഴ്സിററിവകയായി ഒന്നും ലുബ്‌നാൻ ഗവൺമെണ്ടുവകയായി ഒന്നും ഇങ്ങിനെ രണ്ടു പ്രധാന കാഴ്ചബംഗ്ലാവുകളും ലുബ്‌നാനിലുണ്ട്. ഇവ രണ്ടിലുമായി അമൂല്യങ്ങളും അത്ഭുതകരങ്ങളുമായ അനേകം വസ്തുക്കൾ

ശേഖരിച്ചിരിക്കുന്നു. ഈ രണ്ടു് ബംഗ്ലാവുകൾക്കു പുറമെ ലബ്നാൻ പൊതുജനങ്ങൾ മറെറാരു കാഴ്ചബംഗ്ലാവുകൂടി ലബ്നാനിൽ സ്ഥാപിച്ചിട്ടുണ്ടു്. അതു ദിനംപ്രതി അഭിവൃദ്ധിപ്പെട്ടുവരികയാണു്. പൊതുജനങ്ങളുടെ വകയായ ആ കാഴ്ചബംഗ്ലാവു് മററ രണ്ടിനേക്കാളും സന്ദർശകന്മാരെ ആകർഷിക്കുന്നു. അതിലും അനവധി അത്ഭുതവസ്തുക്കൾ സംഭരിക്കപ്പെട്ടിരിക്കുന്നു. പൊതുജനങ്ങൾക്കു് ഈ സ്ഥാപനത്തോടു കൂടുതൽ ബഹുമാനവുമുണ്ടു്. ആകപ്പാടെ ലബ്നാൻ നിവാസികൾ പുരോഗമനേച്ഛുക്കളാണെന്നുള്ളതിൽ സംശയമില്ല. ആ ചെറുരാജ്യത്തുനിന്നു 43 ദിനപത്രങ്ങൾ പുറപ്പെടുന്നുണ്ടു്. അക്ഷരാഭ്യാസവും ലബ്നാനിൽ മററു അറബ്യരാജ്യങ്ങളെ അപേക്ഷിച്ചു കൂടുതലാണു്. ദിനപത്രങ്ങളിൽ 33 എണ്ണം അറബിയും, 5 അർമ്മന്യനും, 4 ഫ്രഞ്ചും ഒന്നുമാത്രം ഇംഗ്ലീഷുമാണു്. മിക്കപത്രങ്ങളിലും വർത്തമാനങ്ങൾ ചുരുക്കവും പരസ്യങ്ങൾ അധികവുമാണു്. അറബിപത്രങ്ങളുടെ കൂട്ടത്തിൽ "അൽ ഹയാത്തു്, അൽ ജരീദഃ, അദ്ദിയാർ" എന്നിവയും, ഫ്രഞ്ചു പത്രങ്ങളിൽ "ലോറിയാനം, (Loricut) ലുസപായിറും" (Lussir) ഏക ഇംഗ്ലീഷുപത്രമായ 'സ്റ്റാറും' പ്രത്യേകം പ്രസിദ്ധിയുള്ളവയാണു്. അൽ ഹയാത്തു് എന്ന അറബിപത്രം ഈജിപ്പിലെ അൽഅഹ്റാമിനെ കഴിച്ചാൽപിന്നെ അറബിരാജ്യങ്ങളിൽ ഏററവും മതിപ്പുള്ളതാകുന്നു. ഈ ദിനപത്രങ്ങൾക്കുപുറമെ അനവധി പ്രതിവാരപത്രങ്ങളും മാസികകളും വേറെയുമുണ്ടു്. പ്രതിവാരപത്രങ്ങളിൽ അൽഖിയാദും, അൽ മജാലിസും അധികം ശ്രുതിപ്പെട്ടവയാണു്. മാസികകളുടെ കൂട്ടത്തിൽ അൽഅദീബും, അൽആദാബും, അസ്സഖാഫത്തുൽവതനിയ്യയും പ്രത്യേകം കീർത്തിപ്പെട്ടിരിക്കുന്നു. അസ്സഖാഫത്തുൽവതനി

ഷ്യയിൽ റഷ്യയേയും ചൈനയേയും സംബന്ധിച്ച ലേഖനങ്ങൾ കൂടുതലായി ഉണ്ടായിരിക്കും. അൽമശ്‌രിഖ് ഫ്രഞ്ച് യൂനിവേഴ്സിററിയേയും, അൽഅബ്ഹാസ് അമേരിക്കൻ യൂനിവേഴ്സിററിയേയും പ്രതിനിധീകരിക്കുന്നു. എന്നാൽ ലുബ്നാനിൽ പത്രങ്ങൾ അധികമുണ്ടെങ്കിലും അവക്കു വില കൂടുതലാണു്. 8 പേജ് പത്രങ്ങൾ 6 ണക്കും, 6 പേജ് പത്രങ്ങൾ 4 ണക്കും അവിടെ വിററുവരുന്നു.

ഈ പത്രങ്ങളെല്ലാം ഉള്ളതിനു പുറമെ അനേകം പ്രസിദ്ധീകരണാലയങ്ങളും ലുബ്നാനിലുണ്ടു്. അവ ഉപകാരപ്രദങ്ങളായ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടു് സാഹിത്യസേവനം ചെയ്തുവരുന്നു. പല ഭാഷകളിലുമുള്ള നല്ല നല്ല പുസ്തകങ്ങൾ ആ പ്രസാധകന്മാർ അറബിൽ വിവർത്തനംചെയ്തു പ്രസിദ്ധപ്പെടുത്തുന്നു. അതോടുകൂടി അനേകം പഴയ അറബിഗ്രന്ഥങ്ങളും അവർ പ്രസിദ്ധീകരിക്കുന്നുണ്ടു്. ദാറുൽഇൽമിൽ മലായിൻ, മക്തബഃസാദിർ, ദാറുൽ ഫിക്ർ എന്നിവ പ്രസാധകസ്ഥാപനങ്ങളിൽവെച്ചു പ്രധാനപ്പെട്ടവയാണു്. ലിസാനുൽ അറബ്, മുഅ്ജമുൽ ബുൽദാൻ, യതീമത്തുദ്ദഹർ, ഇബ്നു അതീറിന്റെ അൽകാമിൽ, അൽഅഗാനി എന്നീ കൃതികളും മററു പ്രധാന ഗ്രന്ഥങ്ങളുമെല്ലാം അവ വേഗംവേഗം പ്രസിദ്ധപ്പെടുത്തിവിടുന്നു. ഈ കൃതികളുടെയെല്ലാം അനേകം ഭാഗങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ടു്.

പ്രസിദ്ധ സാഹിത്യകാരനായ ഡോക്ടർ താഹാഹുസയിൻ അറബിസാഹിത്യത്തിന്റെ ശുശ്രൂഷയും നേതൃത്വവും ലുബ്നാനിലേക്കു നീങ്ങിയിരിക്കുന്നുവെന്നു അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ താഹാഹുസയിന്റെ അഭിപ്രായം പക്ഷം പരിഗണനാർഹമായി തോന്നിയില്ലെന്നും വരാം.

എങ്കിലും അൽമനാർ പത്രാധിപരായിരുന്ന അസ്സയ്യിദ് മുഹമ്മദ് റശീദ്‌രിസായും, അൽ ഹിലാൽ സ്ഥാപകനായ ജൂർജിസൈദാനും, അൽഅഹ്റാം സ്ഥാപകന്മാരായ സലീം, ബശാറഃ എന്നിവരും ലുബ്നാൻകാരാണെന്നുള്ള വസ്തുത ആലോചിക്കുമ്പോൾ അറബിസാഹിത്യം ലുബ്നാനിലേക്കു നീങ്ങിയെന്നല്ല, നേരെമറിച്ചു ലുബ്നാനിലേക്കു മടങ്ങിപ്പോയി എന്നാണ് പറയേണ്ടതു്. ഏതായാലും ലുബ്നാനിനെപ്പോലെ അറബിഭാഷാസേവനത്തിലേർപ്പെട്ടിട്ടുള്ള മറ്റൊരു അറബിരാജ്യവും ഇന്നു നിലവിലില്ലെന്നു നിസ്സംശയം പറയാം. അൽമൌസൂഅത്തുൽ അറബിയ്യഃ എന്ന പേരിൽ ഒരു ഇൻസൈക്ലോപീഡിയാസംക്ഷേപം പുറപ്പെടുവിക്കാനുള്ള ഭാഗ്യവും ലുബ്നാനു മാത്രമേ ഉണ്ടായിട്ടുള്ളൂ. 1955ൽ പ്രസിദ്ധീകരിക്കപ്പെട്ട ഈ മഹാഗ്രന്ഥത്തെപ്പറ്റി "അറബിരാജ്യത്തു് പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ഒരു പാരീസ് ഇൻസയിക്ലോപീഡിയാ" എന്നാണ് ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നതു്. ഇതുകൂടാതെ അൽമുഅജം എന്ന പേരിൽ അബ്ദുല്ലാഹിൽ അലായലി ഒരു വലിയ അറബി ഇൻസൈക്ലോപീഡിയാ എഴുതിവരുന്നുണ്ടു്. അതിന്റെ നാലു ഭാഗങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടുകഴിഞ്ഞിട്ടുമുണ്ടു്.

ലുബ്നാനിലെ പത്രലേഖകന്മാരുടെ കൂട്ടത്തിൽ മാത്രമല്ല, ഗ്രന്ഥരചകന്മാരിലും വെച്ചു ശ്രുതിപ്പെട്ടവരാണ് മീഖായിൽ നയീമഃ, മാറൂൻ അബ്ബൂദ്, ഉമർഫാറൂഖ് എന്നിവർ. കഥയെഴുത്തുകാരിൽ സഈദ്‌തഖിയുദ്ദീൻ, സഹൽ ഉവൈസ് എന്നിവർ പ്രസിദ്ധരാണ്. ആദ്യത്തെയാൾ ലുബ്നാനിലെ ശ്രുതിപ്പെട്ട നാടകകർത്താവും. ഒടുവിൽ പറഞ്ഞയാൾ ആഖ്യായികകർത്താവുമാണ്. കവികളിൽവെച്ചു പ്രസിദ്ധിനേടിയവർ ബശാറത്തുൽഖൌരിയും,

സയീദ് അഖല്വം, ബലാഹ് ലഹ് ക്കിയും, യൂസുഫ് ഫദ്ലൂദ്ദ മാണ്.

ഇവരുടെയെല്ലാം ദീവാനുകൾ (കവിതാസമാഹാരങ്ങൾ) പ്രത്യേകഗ്രന്ഥങ്ങളായിപ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ബശാറത്തുൽഖൌരി, അൽഅഖ്തലുസ്സഗീർ എന്ന പേരിലാണ് പ്രസിദ്ധനായിരിക്കുന്നത്. അൽഹവാമുസ്സബാബ് എന്ന പേരിലാണ് അദ്ദേഹത്തിന്റെ കവിതകൾ സമാഹരിക്കപ്പെട്ടിരിക്കുന്നത്. പത്രപ്രവർത്തകന്മാരുടെ കൂട്ടത്തിൽ ''അൽഹയാത്തി''ലെ കാമിൽ മുർഖയും, ''അന്നഹാറി''ലെ ഗസ്സാൻതവീനിയും, ''അൽജരീദ''യിലെ നസ്രുൽമാലൂഫും, ''ബൈറൂത്തുൽമസാറി''ലെ അബ്ദുല്ലാ ഹിൽമാശ്റൂഖും കൂടുതൽ കീർത്തി പ്രാപിച്ചവരാണ്. ഒരു പഴയ പത്രപ്രവർത്തകനായ മുഹ്യിദ്ദീനിൽ ഹസൂൽ, ല്യബ്നാനിൽ പ്രസിദ്ധീകരണമന്ത്രിയായി, ഭരണകാര്യങ്ങളിലും പങ്കാളിയായിരുന്നിട്ടുണ്ട്. സ്ത്രീകൾക്കു പ്രത്യേകമായി സൌത്തുൽ മർഅത്ത് എന്ന പേരിൽ ഒരു മാസിക ല്യബ്നാനിൽനിന്നു പുറപ്പെടുന്നുണ്ട്. അതു മാത്രമാണ് അവിടെ വനിതാസാഹിത്യത്തിൽ ശ്രദ്ധിക്കുന്ന ഏകപ്രസിദ്ധീകരണം. അതിലെ ഭാഷയും കവിതകളും സാഹിത്യവിഷയകമായി വളരെ പിന്നോക്കവുമാണ്. എന്നാൽ വനിതകൾക്കായി അവിടെ പ്രത്യേകപ്രസിദ്ധീകരണമില്ലെങ്കിൽക്കൂടി സ്സാളയാ അയ്യൂബ്, അംയലിഹാരിസ് ഇബ്റാഹിം എന്നീ വനിതകൾ അവിടെ ലേഖനവൃത്തിയിൽ പ്രസിദ്ധിനേടിയവരാണ്. നോവലെഴുത്തിൽ സുബൈറാഇസാം കീർത്തിപ്പെട്ട ഒരു വനിതയാകുന്നു. ഫദവീതുഖാൻ, ജോർഡാനിലെ നാബലസ് നഗരക്കാരിയാണെങ്കിലും, ല്യബ്നാനിൽചെന്നു താമസിച്ചു അവിടെ ഒരു നല്ല കവയിത്രിയായി പേരെടുത്തിരിക്കുന്നു.

പത്രങ്ങളെപ്പോലെതന്നെ ല്യബനാനിൽ രാഷ്ട്രീയപാർട്ടികളും വളരെ അധികമുണ്ട്. എങ്കിലും അവക്കു പാർലി

മെണ്ടിൽ പ്രാതിനിധ്യമില്ല. രാഷ്ട്രീയസംഘടനകളെ പ്രത്യേകം പ്രതിനിധീകരിക്കുന്ന പത്രങ്ങളും ചുരുക്കമാണ്. മതപ്രതിപത്തിയിൽ ലബ്നാൻമുസ്ലിംകൾ വളരെ പിന്നോക്കമാണ്. വിദേശീയരായ ക്രസ്തീയമിഷ്യനറിമാർ അവിടെ മതപ്രചരണമേഖലകൾ ഊർജ്ജിതമായി നടത്തിവരുന്നു. ബൈറൂത്തിൽനിന്നു പുറത്തുകടന്നാൽ കരിശ്ശു നാട്ടിയിട്ടില്ലാത്ത ഒരൊററ മലയോ കുന്നോ കാണാൻ പ്രയാസമാണ്. ബൈറൂത്തിലും, ശറാബത്സിലും ചില പഴയ മുസ്ലിംപള്ളികളുടെ മിനാരങ്ങൾ കാണാം. മററുസ്ഥലങ്ങളിൽ പള്ളികളും ചുരുക്കമാണ്. ബൈറൂത്തിലെ "ജാമിഅ് ഉമറിൽ കബീർ" എന്ന പള്ളി അവിടുത്തെ ഏററവും വലിയ മുസ്ലിംദേവാലയമാകുന്നു.

ഇറാഖിൽ നടന്ന 1958ലെ വിപ്ലവകാലത്തു ജോർഡാനിൽ ബ്രിട്ടീഷ്പട്ടാളം പ്രവേശിച്ചതുപോലെ ലബ്നാനിൽ അമേരിക്കൻസേനയും പ്രവേശിച്ചിട്ടുണ്ടായിരുന്നു. ഇറാഖിനെത്തുടന്നു അവിടങ്ങളിലും വിപ്ലവം വരുന്നതു തടുക്കുകയായിരുന്നു ആ സാമ്രാജ്യത്വരാജ്യങ്ങളുടെ ഉദ്ദേശം. എങ്കിലും ഐക്യരാഷ്ട്രസഭയുടെ നിർബ്ബന്ധംകൊണ്ടും ലോകപൊതുജനാഭിപ്രായത്തിൻെറ സമ്മർദ്ദംകൊണ്ടും അമേരിക്കൻപട്ടാളവും ഒഴിഞ്ഞുപോകേണ്ടിവന്നു. ലബ്നാനു ജോർഡാനെക്കാൾ ഐക്യഅറബ് റിപ്പബ്ലിക്ക്ഭാഗത്തേക്ക് ആനുകൂല്യമുണ്ടെന്നു കാണുന്നതു സന്തോഷകരവുമാണ്.

---

# ശാം (സിറിയ)

റോമക്കടലിൻെറ കിഴക്കേക്കരയിൽ സ്ഥിതിചെയ്യുന്ന തന്ത്രപ്രധാനമായ ഒരു രാജ്യമാണ് ശാം. സൂരിയാ അല്ലെങ്കിൽ സിറിയാ എന്നും ഇതിനു പേരുണ്ട്. ഇതിൻെറ തലസ്ഥാനമായ ദിമിശ്ഖിനെ (ഡാമസ്കസ്) തലസ്ഥാനമാക്കിക്കൊണ്ട് ഒരു നൂററാണ്ടുകാലം രാജ്യഭരിച്ച അമവിയ്യാക്കൾ അക്കാലത്ത് ലോകത്തിലെക്കവെച്ചു മികച്ച ശക്തിയായിരുന്നു. ആഫ്രിക്കയിലും ഏഷ്യയിലും യൂറോപ്പിലും അധികാരവും സ്വാധീനശക്തിയും ചെലുത്താൻ ദിമിശ്ഖ് രാജധാനിക്കു അക്കാലത്ത് അനന്യസാധാരണമായ ശക്തിയുണ്ടായിരുന്നു. പശ്ചിമേഷ്യയിൽ അധികാരമുറപ്പിക്കുന്നതിനു ഈജിപ്തിനെപ്പോലെത്തന്നെ ശാമിനും കഴിവുണ്ടെന്ന് പാശ്ചാത്യകോയ്മകൾ മനസ്സിലാക്കിയതുകൊണ്ട് ഒന്നാംലോകമഹായുദ്ധാനന്തരം ശാമിനെ അവർ വിവിധഖണ്ഡങ്ങളാക്കി ഓരോന്നിനേയും തങ്ങളുടെ സഹായകാംക്ഷികളാക്കിത്തീർത്തുകളഞ്ഞു. എന്നാൽ ആ പരമാർത്ഥം ഉറങ്ങിക്കിടന്നിരുന്ന അറബിരാഷ്ട്രങ്ങൾ വളരെ വൈകിയിട്ടെങ്കിലും മനസ്സിലാ

ക്കിക്കാണുന്നതു സന്തോഷകരമാണു്. ശാമും മിസറും കൈവശത്തിലായിരുന്ന കാലത്തു് ഏഷ്യയിലും ആഫ്രിക്കയിലും മുസ്ലീംകളെ കീഴടക്കി ഭരിക്കുവാൻ യൂറോപ്യൻകോയ്മകൾക്കു സാധിച്ചിരുന്നില്ല. അവിടങ്ങളിൽ പാശ്ചാത്യർ സ്വാധീനത ചെലുത്തിയതുമുതല്ക്കുമാത്രമാണു് ഏഷ്യയിലും ആഫ്രിക്കയിലും കോടിക്കണക്കിലുള്ള ആളുകൾ ആപത്തിലകപ്പെട്ടതു്.

മദ്ധ്യപൌരസ്ത്യദേശമെന്നു പാശ്ചാത്യവൻകോയ്മകൾ പേർ പറയുന്ന പ്രദേശങ്ങളുടെ മർമ്മസ്ഥാനങ്ങളാണു് ശാമും മിസ്രും. അവിടങ്ങളിൽനിന്നു പലപ്പോഴായുണ്ടായ ഉടമ്പടികൾപ്രകാരം അടർന്നുപോയ ബ്രിട്ടനും ഫ്രാൻസും വീണ്ടും അവിടെ പററിക്കൂടുവാൻ ഇപ്പോൾ പാടുപെടുന്നു. ബ്രിട്ടനും ഫ്രാൻസിനും ഒററക്കു് ആ കാര്യം സാധിക്കുകയില്ലെന്നു കണ്ടപ്പോൾ അവരുടെസ്ഥാനത്തു സ്ഥലംപിടിക്കാൻ അമേരിക്ക മുമ്പോട്ടുവരുന്നു. എന്നാൽ ഭൂലോകകവാടങ്ങളായ പ്രസ്തുതസ്ഥാനങ്ങളിൽ ഏതെങ്കിലുമൊരുവിധത്തിൽ ഒരു പഴുതു കിട്ടിയാൽ കൊള്ളാമെന്നു കമ്യൂണിസ്റ്റുറഷ്യക്കും മോഹമുണ്ടായിരിക്കുമെന്നതിൽ സംശയമില്ല. പരസ്പരവിരോധികളായ ഈ രണ്ടു കക്ഷികൾക്കും പശ്ചിമേഷ്യയും തദ്വാരാ ഏഷ്യനാഫ്രിക്കൻരാജ്യങ്ങളും പിടിച്ചടക്കാൻ കഴിയരുതെന്നും അവ സ്വന്തം കാലിന്മേൽത്തന്നെ നില്ക്കണമെന്നും പൌരസ്ത്യരാജ്യനേതാക്കന്മാരും ആഗ്രഹിക്കുന്നു. അവരുടെ ഉപദേശവും സഹായസഹകരണവും സ്വീകരിക്കുവാൻ ഈ രാഷ്ട്രങ്ങളെല്ലാം ഇപ്പോൾ സന്നദ്ധകളാണു്. ആ വിഷയത്തിൽ ത്യാഗങ്ങൾ ചെയ്യുവാനും കഷ്ടനഷ്ടങ്ങളനുഭവിക്കുവാനും അവ മടിക്കുകയില്ലെന്നു സൂയസ്സ്കനാലിന്റെ ദേശസാല്ക്കരണത്തെത്തുടർന്നുണ്ടായ സംഭവവികാസങ്ങൾ തെളിയിച്ചുകഴിഞ്ഞിരിക്കുകയാണു്. അമേരിക്കൻ

പണത്തിൻെറ കിലുക്കവും, ആയുധങ്ങളുടെ ആധിക്യവും അറബിരാജ്യങ്ങളെ മയക്കുന്നതിൽനിന്നും ഭീഷണിപ്പെടുത്തുന്നതിൽനിന്നും വിരമിക്കുന്നതിനു പകരം ഓരോവിധം പുതിയ ഉപായങ്ങൾ പ്രയോഗിച്ചുനോക്കുകയാണു്. ശാമും മിസ്രും ജോർഡാനും സൗഊദിഅറബും ഇപ്പോൾ രാജ്യരക്ഷാപരമായി ഒരൊററക്കെട്ടാണു്. ഇറാക്കിലെ അധികാരസ്ഥന്മാരും 1958ലെ വിപ്ലവത്തെത്തുടൎന്നു് സുദൃഢമായ ഒരു നില സ്വീകരിച്ചിട്ടുള്ളതുകൊണ്ടു് അറബിരാജ്യങ്ങൾക്കു് ഇനി ആപത്തുകൂടാതെ കഴിയും. ഇസ്രായിൽരാഷ്ട്രം അറബിരാഷ്ട്രങ്ങൾക്കെല്ലാം ഒരു ഭീഷണിയായിട്ടാണിരിക്കുന്നതു്. അറബിരാഷ്ട്രങ്ങൾ യോജിച്ചുനിന്നാൽപ്പിന്നെ ഇസ്രായിലിനെ മാത്രം ആശ്രയിച്ചു പ്രവൎത്തിക്കുവാൻ സാമ്രാജ്യക്കൊതിയന്മാർ നിൎബ്ബന്ധിതരാവും. ഇസ്രായിൽപ്രദേശത്തുനിന്നു അവിടത്തെ സാക്ഷാൽ നിവാസികളായ പത്തുലക്ഷം അറബികളെ ആട്ടിയോടിച്ചിട്ടാണു് ഇസ്രായില്യർ ആ ചെറു ഭൂവിഭാഗത്തിൽത്തന്നെ ഭൂരിപക്ഷം ഉണ്ടാക്കിയതു്. ആ അറബി അഭയാൎത്ഥികൾ സ്വഭവനങ്ങളിൽ തിരിച്ചെത്തിയാൽ ജൂതന്മാരുടെ ആ കൃത്രിമഭൂരിപക്ഷം തനിയെ നശിച്ചുകൊള്ളും. അപ്പോൾ ഇസ്രായിൽരാഷ്ട്രം തനിയെ അറബിരാഷ്ട്രങ്ങളിൽ ലയിക്കുന്നതും അതോടുകൂടി ആ പുതിയ രാഷ്ട്രം വന്ന വഴിക്കുതന്നെ പോകുന്നതുമായിരിക്കും. ഇപ്പോൾ ഇസ്രായിലിൽക്കൂടി ഇരമ്പിക്കയറി അറബിരാഷ്ട്രങ്ങളെ അടിമയാക്കാനുള്ള പാശ്ചാത്യകോയ്മകളുടെ സാമ്രാജ്യമോഹം ഒരു ഭാഗത്തു്; എന്തു ത്യാഗം ചെയ്തും അതിൽനിന്നു മോചനം പ്രാപിക്കാനുള്ള സ്വാതന്ത്ര്യദാഹം മറുഭാഗത്തും. ഇതാണു് ഇപ്പോഴത്തെ നില. ഈ ദാഹവും മോഹവും തമ്മിലുണ്ടാകുന്ന സംഘട്ടനത്തിൽ അതിപ്രധാനമായ ഒരു പങ്കു്, ശാമിനു വഹിക്കേണ്ടിവരുമെന്നതിൽ സംശയമില്ല. ആ

പങ്ക് വഹിക്കാൻ അതു എല്ലാ വിധത്തിലും സന്നദ്ധയായിട്ടുണ്ട്.

റോമക്കടലും ഇസ്രായീലും ലുബ്നാനും ശാമിൻെറ പശ്ചിമാതിർത്തികളാണ്. തുർക്കി അതിൻെറ ഉത്തരഭാഗത്തും ഇറാക്ക് അതിൻെറ പൂർവ്വഭാഗത്തും ഉർദ്ദുന്ന് (ജോർഡാൻ) അതിൻെറ ദക്ഷിണഭാഗത്തും സ്ഥിതിചെയ്യുന്നു. ഇപ്പോഴത്തെ ശാമിന് 1,81,337 ചതുരശ്ര കിലോമീററർ വിസ്തീർണ്ണമുണ്ട്. മദ്ധ്യധരണ്യാഴിയുടെ തീരത്തുതന്നെ സ്ഥിതിചെയ്യുന്ന മറെറാരു സ്വാതന്ത്ര്യസ്റ്റേററായ ലുബ്നാൻെറ ഇരുപതിരട്ടി ഇതിന്നു വലുപ്പമുണ്ട്. ഭരണസൗകര്യാർത്ഥം ശാമിനെ ഒമ്പതു സംസ്ഥാനങ്ങളായി വിഭജിച്ചിരിക്കുന്നു. ദിമിശ്ഖ്, ഹമ്മാ, ഹിമ്മസ്, ലാദിഖിയ്യാ, ഹലബ്, അൽജസീറഃ, ദൈറുസ്സൂർ, സവീദാ, ദർആ ഇവയാണ് ആ ഒമ്പതു സംസ്ഥാനങ്ങൾ. ഈ രാജ്യമിപ്പോൾ ഐക്യ അറബിറിപ്പബ്ലിക്കിൽ ലയിച്ചിരിക്കുകയാണ്. ജമാൽ അബ്ദുന്നാസിറാണ് പരമാധികാരി.

1953ലെ കാനേഷുമാരികണക്കുപ്രകാരം ശാമിലെ ജനസംഖ്യ 36,55.904 ആകുന്നു. അവരിൽ 85 ശതമാനം മുസ്ലിംകളാണ്. 4 ശതമാനം ക്രിസ്ത്യാനികളും 1 ശതമാനം ജൂതന്മാരാണ്. മുസ്ലിംകളിൽ ഭൂരിപക്ഷം സുന്നികളാണ്. സുന്നികളുടെസംഖ്യ 15,78.181ഉം, അലവികൾ 3,98,445ഉം ദ്രൂസികൾ 1.13,318ഉം, ഇസ്മായിലികൾ 36,745ഉം, യസീദികൾ 3,082ഉം ആകുന്നു. സുന്നികളെ കഴിച്ചാൽപ്പിന്നെ ബാക്കിയുള്ളവരെല്ലാം ശീയികളിൽപ്പെട്ട വിവിധവിഭാഗക്കാരാണ്.

ശാം മുഴുവനും ഹസ്രത്ത് ഉമർഫാറൂഖിൻെറ കാലത്തു മുസ്ലിംഭരണത്തിൻകീഴിലായിട്ടുണ്ടായിരുന്നു. ആദ്യത്തിൽ

അതൊരു സംസ്ഥാനം മാത്രമായിരുന്നു. ദിമിശ്ഖായിരുന്നു തലസ്ഥാനം. ഹസ്രത്ത് ഉസ്മാൻെറ വധത്തിന്നുശേഷം അമീർമുആവിയഃ അതിനെ തലസ്ഥാനമാക്കിക്കൊണ്ട് ഖിലാഫത്തധികാരം സ്ഥാപിച്ചു. അദ്ദേഹം ഖലീഫയായതു മുതല്ക്കു അമവില്ലാസാമ്രാജ്യത്തിൽ ഖിലാഫത്തധികാരം നില നിന്ന ഒരു നൂററാണ്ടുകാലം മുഴുവനും ദിമിശ്ഖ്പട്ടണം ഇസ്ലാമികഭരണത്തിൻെറ തലസ്ഥാനമായിരുന്നു. പിന്നീട് അബ്ബാസീയാ ഭരണകാലത്തും, തുർക്കികളുടെ അധികാരകാല ങ്ങളിലും ശാം പിന്നെയും ഇസ്ലാമിക ഖിലാഫത്തിൻകീഴിൽ ഒരു സംസ്ഥാനം മാത്രമായി മാറി.

റോമക്കടലുമായി അടുത്തു സ്ഥിതിചെയ്യുന്ന ഈ രാജ്യം ഒരു സുഖപ്രദേശമാണ്. ലുബ്നാൻെറ പ്രധാന തുറമുഖവും തലസ്ഥാനവുമായ ബൈറൂത്തിൽനിന്ന് ശാമിൻെറ തലസ്ഥാനമായ ദിമിശ്ഖിലേക്കു 108 കിലോമീററർമാത്രമേ ദൂരമുള്ളു. ബൈറൂത്തിൽനിന്നു അവിടേക്കു ഏററവും നല്ല ഒരു റോഡ് നിർമ്മിച്ചിരിക്കുന്നു. ആ റോഡ്വഴിക്കുള്ള ബസ്സ്സർവ്വീസ്സുകൾക്കുപുറമെ പ്രസ്തുത പട്ടണങ്ങളെ തീവണ്ടിപ്പാതയും വിമാനസർവ്വീസ്സും വഴിയായും പരസ്പരം ബന്ധിപ്പിച്ചിരിക്കുന്നു. എന്നാൽ റോഡ് വളരെ സുഖകരമായതുകൊണ്ടും, റോട്ടിൻെറ ഇരുവശങ്ങളിലും ഫലവൃക്ഷങ്ങളാലും കൃഷിസ്ഥലങ്ങളാലും അലംകൃതങ്ങളായതിനാലും ബസ്സ്സർവ്വീസ്സുകളെയാണ് ജനങ്ങൾ കൂടുതൽ ഇഷ്ടപ്പെടുന്നത്. ബസ്സിൽ പോയാൽത്തന്നെ ഇരുഗവർമ്മെണ്ടുകളുടേയും അതിർത്തിയിൽ ചുങ്കം അടക്കുവാനും മററും വേണ്ടിവരുന്ന താമസമുൾപ്പെടെ മൂന്നരമൂന്നര മണിക്കൂറുകൊണ്ടു ബൈറൂത്തിൽനിന്നു ദിമിശ്ഖിൽ എത്താൻകഴിയും.

ഒന്നാംലോകമഹായുദ്ധത്തിന്നുശേഷമാണ് മററു അറബിരാജ്യങ്ങളുടെകൂട്ടത്തിൽ ശാമിനേയും തുർക്കിയുടെ പക്കൽ

നിന്നു പാശ്ചാത്യകോയ്മകൾ കരസ്ഥമാക്കിയതെന്നു പറഞ്ഞുവല്ലോ. ശാം മുഴുവനും ഫ്രഞ്ചുകാരുടെ ആധിപത്യത്തിൻകീഴിലായിരുന്നു. ഫ്രഞ്ചുകാർ അതിന്റെ പ്രധാനമായ ഒരു ഭാഗം വേർതിരിച്ചു ലുബ്നാൻ എന്ന പേരിൽ ഒരു പ്രത്യേക ജനാധിപത്യമാക്കി. ലുബ്നാനിനെ ഒരു ക്രിസ്തീയ ജനാധിപത്യമാക്കണമെന്നാണ് അവർ ആന്തരമായി ഉദ്ദേശിച്ചിരുന്നതു്. മുസ്ലിംഭൂരിപക്ഷമുള്ള ശാമിൽ മറെറാരു പ്രജായത്തവും സ്ഥാപിച്ചു. ശാം ഒരു പ്രത്യേക സ്വാതന്ത്ര്യരാഷ്ട്രമായിട്ടു അധികകാലമായെങ്കിലും ഫ്രഞ്ചാധിപത്യവും ഫ്രഞ്ചുപട്ടാളവും അവിടെനിന്നു കേവലം പിന്മാറിയതു 1946 ഏപ്രിൽ 17-ാംനു-യാണു്. ആ ദിവസം ശാമിന്റെ മോചനദിനമാണു്. ആ ദിനത്തെ അവർ കൊല്ലംതോറും സ്വാതന്ത്ര്യദിനമായി കൊണ്ടാടിവരുന്നു. ഭിന്നിപ്പിച്ചു ഭരിക്കാൻ കഴിയാതെ വരുമ്പോൾ വിഭജിച്ചു ഭരിക്കാനാണു് സാമ്രാജ്യത്വക്കൊതിയന്മാർ ശ്രമിക്കുക. ശാമും, ലുബ്നാനും, ജോർഡാനും, ഇസ്രായിലുമെല്ലാം വിഭജിച്ചു ഭരിക്കാനുള്ള ഉദ്യമത്തിന്റെ പ്രകടമായ ഉദാഹരണങ്ങളാണു്. ലുബ്നാൻ ക്രിസ്തീയരാഷ്ട്രം, ഇസ്രായിൽ ജൂതരാഷ്ട്രം, ശാം മുസ്ലിം രാഷ്ട്രവും. ഇവക്കെല്ലാം ഫലസ്തീൻ പുണ്യഭൂമിയിൽ മതപരമായ അവകാശങ്ങളുമുണ്ടു്. ഇവ തമ്മിൽ ഭിന്നിച്ചുകൊണ്ടിരിക്കുമ്പോൾ സാമ്രാജ്യത്വത്തിന്നു അവിടെ മേധാവിത്വം ഉണ്ടാകാതിരിക്കയില്ല. ഇതായിരുന്നു ആംഗ്ലോ-ഫ്രഞ്ചധികൃതരുടെ ആന്തരമായ ലക്ഷ്യം. എങ്കിലും തങ്ങളെല്ലാവരും അറബികളാണെന്നും തങ്ങളുടെ രാജ്യങ്ങൾ അറബിരാജ്യങ്ങളാണെന്നുമുള്ള ബോധത്തെ ശാമും ലുബ്നാനും കൈവിട്ടില്ല. അവ മററു അറബിരാഷ്ട്രങ്ങളുമായി യോജിച്ചു അറബികളുടെ പൊതുതാല്പര്യത്തെ മുൻനിർത്തി പ്രവർത്തിക്കുന്നു.

ശാമിൽ എല്ലായിടങ്ങളിലും അറബിസംസ്കാരം ഇപ്പോഴും നിലവിലുണ്ടു്. പാശ്ചാത്യപരിഷ്കാരം അവിടെയും കടന്നുകൂടിയിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല. എങ്കിലും ലുബ്നാനിലെപ്പോലെ പള്ളികൾ അവിടെ പാഴായിക്കിടക്കുന്നില്ല. തലസ്ഥാനമായ ദിമിശ്ഖിൽ മുസ്ലിം സ്ത്രീകൾ പൊതുവിൽ മുഖംമൂടി ധരിക്കുന്നു. എന്നാൽ മുഖംമൂടി ധരിച്ചാലും ധരിച്ചില്ലെങ്കിലും അവരുടെ മുഖം എല്ലാവർക്കും കാണാം. എങ്കിലും മുഖംമൂടി ധരിക്കുകയെന്നതു് ഒരാചാരമായി അവിടെ ഇപ്പോഴും നടപ്പിലിരിക്കുന്നുണ്ടു്. മുഖത്തിന്റെ മോടി കാണിക്കത്തക്ക നിലയിലുള്ള ഒരുതരം മുഖമൂടി അവർ കണ്ടുപിടിച്ചിരിക്കുന്നു. ആ മുഖംമൂടി മുസ്ലിംസ്ത്രീകളുടെ സാമുദായികാചാരമായി അവർ വിശ്വസിക്കുകയും ചെയ്യുന്നു.

ദിമിശ്ഖ്പട്ടണം കാഴ്ചക്കു വളരെ ഭംഗിയേറിയതാണു്. കയ്റോവിനോളം അലങ്കാരവുമാർഭാടവുമില്ലെങ്കിൽകൂടി പട്ടണത്തിന്റെ ശുചിത്വവും തെരുവീഥികളുടെ ഭംഗിയും ആകർഷകമാണു്. അതിന്റെ എല്ലാ ഭാഗങ്ങളിലും പച്ചയായി കാണപ്പെടുന്ന പാർക്കുകളും ഭംഗിയേറിയ കെട്ടിടങ്ങളും വളരെ മനോഹരങ്ങളാണു്. ശീതോഷ്ണം കെയ്റോവിലെപ്പോലെതന്നെ അവിടെയും ഹൃദ്യമാണു്. ചില കാലങ്ങളിൽ ദിമിശ്ഖിലെ ശീതോഷ്ണം കെയ്റോവിനേക്കാൾ നന്നായിരിക്കും. റബ്വല്ല, ദുമ്മൽ എന്നീ പ്രദേശങ്ങൾ പ്രത്യേകിച്ചും ആകർഷകങ്ങളാണു്. അവയുടെ ആകർഷകത്വം നിമിത്തം ധാരാളം സന്ദർശകന്മാർ ദിമിശ്ഖിൽ ചെന്നുകൊണ്ടിരിക്കുന്നു. ആഴ്ചയിലൊരിക്കലെങ്കിലും അയൽപ്രദേശക്കാരായ ശാമുകാരും അവിടെ ചെല്ലാതിരിക്കുന്നതല്ല.

ലുബ്നാനിലും ശാമിലും ഒരേമാതിരി നാണയങ്ങളാണു് നടപ്പിലിരിക്കുന്നതു്, ഖിർശ് അഥവാ ഗിർശ്തന്നെ

യാണു് ശാമിലും സർവ്വസാധാരണമായ നാണയം. ശാമിൽ 100 ഖിർശ് കൂടിയാൽ ഒരു ലീറയായി. 2½ ഖിർശ്, അഞ്ചു ഖിർശ്, പത്തുഖിർശ്, 25 ഖിർശ്, 50 ഖിർശ് ഇവയെല്ലാം അവിടെ വെവ്വേറെ നാണയങ്ങളുമുണ്ടു്. 1, 5, 10, 25, 50, 100 എന്നീ ഖിർശുകൾ വില വരുന്ന നോട്ടുകളും പ്രചാരത്തിലുണ്ടു്. ശാമിലെ നാണയങ്ങളും നോട്ടുകളും ലുബ്നാനിനെക്കാൾ ഭംഗികൂടിയവയാണു്. നോട്ടുകൾ നല്ലവയും മോടിയുള്ളവയുമാണു്. അവ എളുപ്പത്തിൽ ചീത്തപ്പെടുന്നുമില്ല. ശാമിലും ലുബ്നാനിലും ലീറയുടെ കാര്യത്തിൽ മാത്രമെ വ്യത്യാസമുള്ളു. ലുബ്നാനിലെ ലീറ ശാമിലെ ലീറയെക്കാൾ പത്തു ഖിർശ് വിലകുറഞ്ഞതാണു്. സ്വർണ്ണത്തിന്റെ ഏററുമതിയിറക്കുമതികളെ ശാമിലും നിയന്ത്രിച്ചിട്ടില്ല. അതുകൊണ്ടു് സ്വർണ്ണത്തിന്റെ വില എപ്പോഴും ഏറിയും ചുരുങ്ങിയുമിരിക്കും. ഒരു ഇന്ത്യൻരൂപ്പികക്കു് അവിടെ 47ഖിർശാണു് മിക്കവാറും വിലകിട്ടുക. സാധനങ്ങൾക്കവിടെ മിക്കകാലങ്ങളിലും ബൈറൂത്തിലേക്കാൾ വിലകുറഞ്ഞിരിക്കും.

ഗതാഗതത്തിന്നു ട്രാമുകളും ബസ്സുകളും ടാക്സികാറുകളും ധാരാളമുണ്ടു്. എന്നാൽ ബസ്സ് സർവ്വീസുകൾ ധാരാളമുള്ളതുകൊണ്ടു് ടാക്സികൾക്കു് അധികം ആവശ്യം നേരിടാറില്ല. ശാമിലെ നഗരങ്ങൾ തമ്മിലെല്ലാം തീവണ്ടിപ്പാതകൾ വഴിയായി ഘടിപ്പിച്ചിരിക്കുന്നു. ഹലബും (ആലപ്പോ) ദിമിശ്ഖും തമ്മിൽ വിമാനസർവ്വീസ് ബന്ധമുണ്ടു്. ശാമിലെ ട്രാമുകളും ബസ്സുകളും വളരെ ഭംഗിയുള്ളവയല്ല. എങ്കിലും കൂലി ബൈറൂത്തിലേക്കാളും കൈറോവിലേക്കാളും ചുരുക്കമാണു്. തീവണ്ടികളിൽ ഒന്നും രണ്ടും മൂന്നും ക്ലാസ്സുകളുണ്ടു്. എന്നാൽ ഒരു ക്ലാസ്സും വേണ്ടുവോളം സുഖകരമല്ല. ടിക്കററു് പരിശോധകന്മാർ ഓടുന്ന വണ്ടിയുടെ പുറത്തുനിന്നു ജനല്ല

കളിൽകൂടി ടിക്കററുകൾ വാങ്ങി പരിശോധിക്കാറു്. ഇവിടെ പതിവാണു്.

ശാമിലെ തപാൽസൌകര്യങ്ങളും ലുബ്നാനിനെ അപേക്ഷിച്ചു് തൃപ്തികരമാണു്. ചാർജ്ജ് അല്പം കൂടിയിരിക്കുമെങ്കിലും സൌകര്യം ആവശ്യാനുസരണമുണ്ടു്. തപാൽമുദ്രകൾ മിക്ക പീടികകളിലും വാങ്ങാൻ കിട്ടും. വലിയ ആളുകൾക്കു പുറമെ മദ്ധ്യതരക്കാരും അവിടെ തപാൽപെട്ടികൾ പ്രത്യേകം വെപ്പിക്കുക പതിവാണു്.

ശാമിൽ വിദ്യാഭ്യാസസൌകര്യവും ഒരുവിധം തൃപ്തികരമാണെന്നു പറയാം. അൽജാമിഇസ്സൂരിയ്യാ എന്ന അവിടുത്തെ യൂനിവേഴ്സിററി അറബിരാജ്യങ്ങളിൽ ഇപ്പോഴുള്ള ഗവൺമെണ്ട്സർവ്വകലാശാലകളിൽവെച്ചു ഖാഹിറാ സർവ്വകലാശാല കഴിച്ചാൽപ്പിന്നെ ഏററവും പ്രശസ്തമായതാണു്. അതു 1923ൽ സ്ഥാപിതമായിട്ടുണ്ടെങ്കിലും അതിൽനിന്നുള്ള ഡിഗ്രിയോടുകൂടി ഒന്നാമതായി വിദ്യാർത്ഥികൾ പുറത്തുവന്നതു് 1946–47 കൊല്ലങ്ങളിലാണു്. വൈദ്യം, നിയമം, ആർട്ട്സ്, സയിൻസ്, ഇഞ്ചിനീയറിങ്ങ്, ശരിഅത്തു് ഇങ്ങിനെ ഏഴു പ്രത്യേകവിഷയങ്ങൾ ഇപ്പോൾ അതിൽ പഠിപ്പിച്ചുവരുന്നുണ്ടു്. എല്ലാ വിഷയങ്ങളും അറബിഭാഷമുഖേനയാണു് പഠിപ്പിക്കുന്നതു്.

അൽജം ഉൽ ഇൽമിയ്യിൽ അറബി എന്നതു ഡമാസ്കസിലെ ഒരു പ്രധാനവിജ്ഞാനസ്ഥാപനമാണു്. ശാമിനു മാത്രമല്ല, പശ്ചിമേഷ്യക്കു മുഴുവനുംതന്നെ അതൊരു പ്രധാനവിജ്ഞാനകേന്ദ്രമാണു്. ഇതേ പേരിൽ മുമ്മൂന്നുമാസം കൂടുമ്പോൾ പ്രധാനവും അമൂല്യങ്ങളുമായ വിഷയങ്ങൾ പ്രതിപാദിക്കുന്ന ഓരോ ത്രൈമാസികാഗ്രന്ഥങ്ങൾ ആ സ്ഥാപനം വകയായി പ്രസിദ്ധീകരിക്കപ്പെട്ടുവരുന്നു. കൂടാതെ പഴയ

കയ്യെഴുത്തുകൃതികൾ കണ്ടുപിടിച്ചു പ്രസിദ്ധപ്പെടുത്തുവാനും ഈ വിജ്ഞാനസമിതി ഏർപ്പാടുചെയ്തിട്ടുണ്ട്. നാല്പതിലധികം പുസ്തകങ്ങൾ ഈ ഇനത്തിൽത്തന്നെ സമിതി പ്രസിദ്ധീകരിച്ചുകഴിഞ്ഞു. സുപ്രസിദ്ധമായ താരീഖുബ്നുഅസാക്കിർ (ഇബ്നുഅസാക്കിർ എഴുതിയ ചരിത്രം) എന്ന പ്രധാനഗ്രന്ഥത്തിന്റെ നാലു ഭാഗങ്ങൾ സമിതിയുടെ പ്രസിദ്ധീകരണങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നു. ബാക്കി ഭാഗങ്ങൾകൂടി പ്രസിദ്ധപ്പെടുത്തുവാനായി അവയുടെ കയ്യെഴുത്തുകോപ്പികൾ സമിതി ഇപ്പോൾ തിരഞ്ഞുകൊണ്ടിരിക്കുകയാണ്. താരീഖുബ്നുഅസാക്കിറിന്റെ എല്ലാ ഭാഗങ്ങളും പ്രസിദ്ധപ്പെടുത്തുവാൻ സമിതി ഉറച്ച തീരുമാനം എടുത്തുകഴിഞ്ഞിട്ടുണ്ട്. ഈ സമിതിയുടെ വകയായി "അൽ മുൽക്കിയ്യുള്ളാഹിരിയ്യഃ" എന്ന പേരിൽ ദിമിശ്ഖിൽ ഒരു ഗ്രന്ഥാലയവും സ്ഥാപിതമായിരിക്കുന്നു. അത് ശാമിലെ പബ്ളിക് ലൈബ്രറിയാണെന്നു പറയാം. പഴയ ചില കല്ലുകളും കയ്യെഴുത്തുപുസ്തകങ്ങളും ആ ലൈബ്രറിയിൽ ധാരാളം ശേഖരിച്ചുവെച്ചിരിക്കുന്നു. 1954വരെ പ്രസ്തുത ഗ്രന്ഥശാലയിൽ ശേഖരിക്കപ്പെട്ടിട്ടുള്ള പുസ്തകങ്ങളുടെ ഒട്ടാകെയെണ്ണം 27,226 ആകുന്നു. കയ്യെഴുത്തുകൃതികൾ മാത്രമായിത്തന്നെ 7,955 പുസ്തകങ്ങളുണ്ട്. എങ്കിലും ഹദീസും ഫിഖ്ഹും വളരെ ചുരുക്കമായിമാത്രമേ അതിൽ ഉൾപ്പെട്ടിട്ടുള്ളൂ. ഇമാം അഹ്മദുബ്നു ഹമ്പലിന്റെ "മസായിൽ" എന്ന ഒരു പ്രത്യേകകൃതി അവിടെയുള്ള വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്. കടലാസിൽ എഴുതപ്പെട്ട ഏററവും പഴക്കമുള്ള ഒരു ഗ്രന്ഥമായിട്ടാണ് ആ പുസ്തകം ഇന്നു പരിഗണിക്കപ്പെടുന്നത്. ദിമിശ്ഖിലെ കാഴ്ചബംഗ്ലാവും (Museum) ഖസ്രുൽമുഅസ്സമും അവിടുത്തെ അത്ഭുതാവഹമായ സ്ഥാപനങ്ങളാണ്.

ശാമിൽ ധാരാളം ദിനപത്രങ്ങളുണ്ട്. 1955 ലെ ഒരു കണക്കപ്രകാരം അവിടെ നാല്പതിലധികം ദിനപത്രങ്ങളുള്ളതായി വർത്തമാനം ലഭിച്ചിട്ടുണ്ടായിരുന്നു. അന്നസർ, അൽഅയ്യാം എന്നിവ അവിടെ കൂടുതൽ ശ്രുതിപ്പെട്ട പത്രങ്ങളാണ്. അൽആദാബ്, അൽഅദിബ് എന്നിങ്ങിനെ രണ്ടു പ്രധാന സാഹിത്യമാസികകളും ശാമിൽ പ്രചാരത്തിൽ വന്നിരിക്കുന്നു. അൽമുസ്ഹിക്കൽമുബ്ക്കി ഹാസ്യസാഹിത്യത്തിൽ പ്രത്യേകം കീർത്തിപ്പെട്ട ഒരു മാസികയാണ്. അത് രാഷ്ട്രീയകാര്യങ്ങളേയും നേതാക്കളേയും ഫലിതത്തോടുകൂടി വിമർശിക്കുന്നു. എങ്കിലുമതു മൈപെറുത്തിൽനിന്നും പുറപ്പെടുന്ന "അൽഇയാദി"നോളം പൊതുജനങ്ങളെ ആകർഷിക്കുന്നില്ല. ലുബ്നാനു ലഭിച്ചിട്ടുള്ള ഉന്നതമായ പദവി സാഹിത്യവിഷയത്തിൽ ശാമിനു ലഭിച്ചിട്ടുമില്ല. ശാമിലെ പ്രസിദ്ധീകരണകർത്താക്കളിൽ ഏററവും പ്രാമാണ്യമർഹിച്ചിട്ടുള്ള സ്ഥാപനം ദാറുൽയഖ്ത്തത്തിൽ അറബിയ്യ എന്ന പ്രസാധകാലയമാണ്. "അന്നാദിൽ അറബിയ്യ" എന്ന പേരിൽ ഒരു വിജ്ഞാനസമിതിയും അവിടെ സ്ഥാപിതമായിട്ടുണ്ട്. എങ്കിലും ജനങ്ങൾ സിനിമാ, നാടകം മുതലായ തമാശകളിലാണ് അധികമായും സമയം കഴിക്കുന്നത്. വിജ്ഞാനപരങ്ങളായ വിഷയങ്ങളിലും സാമുദായിക കാര്യങ്ങളിലും അതിനു ശ്രദ്ധകുറയുകയാൽ നേരംപോക്കിനുമാത്രമേ അതുപകരിക്കുന്നുള്ളു.

പത്രലേഖകന്മാരുടെ കൂട്ടത്തിൽ ശാകിർമുസ്അഹാ, അലിതന്താവി എന്നിവരും, കഥാകൃത്തുക്കളിൽ ഫുവാദ്ദസ്സായിബ്, ഹസിബുൽകയാലി ഇവരും, ആഖ്യായികാകർത്താക്കളിൽ ശകിബുൽജാബിരിയും നസിബുൽഇഖ്തിയാറും, കവികളിൽ ഖലിൽ മറാബേക്കും ബദവിൽ ജബലും ഉമറുൽ

വരിശലും ശ്രുതിപ്പെട്ടവരാണ്. സ്ത്രീകൾക്കുള്ള പ്രത്യേക പ്രസിദ്ധീകരണങ്ങൾ ശാമിൽ വളരെ ചുരുക്കമാണ്. എങ്കിലും ഗ്രന്ഥമെഴുത്തുകാരിൽ തരിസ്സുൽഖായിദിയയും, കഥാകൃത്തുക്കളിൽ സൽമൽ ഖസീസിയും നോവലെഴുത്തുകാരിൽ വദാദ് സക്കാക്കീനിയും കാവ്യരചനാസാമർത്ഥ്യത്തിൽ തൽഅത്ത്സമാമിയും പേരെടുത്ത വനിതകളാണ്. 1954 ഒടുവിൽ ശാമിന്റെ പ്രതിനിധിയായി ഇന്ത്യയിൽ വന്നിട്ടുണ്ടായിരുന്ന ഉമറുൽവരീശഃ ഒരു പ്രസിദ്ധ കവിയാണ്. അദ്ദേഹത്തിന്റെ കവിതകൾ ''ദിവാനുസ്സുഅർ'' എന്ന പേരിൽ സമാഹരിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മേൽപ്പറഞ്ഞ സാഹിത്യകാരന്മാരുടെ കൃതികളെല്ലാം ശാമിന്റെ എല്ലാ ഭാഗങ്ങളിലും ധാരാളം പ്രചരിച്ചിരിക്കുന്നു.

ലുബ്നാൻരാജ്യത്തിന്റെ തലസ്ഥാനവും തുറമുഖവുമായ ബൈറൂത്ത് ലോകപ്രസിദ്ധമായ ഒരു സുഖവാസസ്ഥലമാണെന്നുള്ളതിൽ സംശയമില്ല. എങ്കിലും വിദ്വൽജനങ്ങളെ കൂടുതൽ ആകർഷിക്കുന്നതിന്നു ദിമിശ്ഖിന്നു ഒരു പ്രത്യേക ചൈതന്യമുണ്ട്. ഇന്ത്യയിൽനിന്നും പാകിസ്ഥാനിൽനിന്നുമായി അതിനെ സന്ദർശനംമാത്രം ഉദ്ദേശിച്ചുകൊണ്ട് ധാരാളമാളുകൾ ദിമിശ്ഖിൽ പോകാറുണ്ട്. അവർ ഒന്നോ രണ്ടോ ദിവസങ്ങൾമാത്രം തുറമുഖമായ ബൈറൂത്തിലും കഴിച്ചുകൂട്ടുമെന്നേയുള്ളു. ദിമിശ്ഖ് അതിപുരാതനമായ ഒരു മുസ്ലിംപട്ടണമാണല്ലോ. ആ സ്ഥിതിക്കു അവിടത്തെ സന്ദർശനസ്ഥലങ്ങൾ മുഴുവനുംകൂടി വിവരിക്കേണ്ടതിന്ന് ഒരു പ്രത്യേക ഗ്രന്ഥംതന്നെ വേണ്ടിവരും. ചില പ്രധാനസന്ദർശനസ്ഥലങ്ങൾമാത്രം ചുരുക്കത്തിൽ ഇവിടെ വിവരിക്കാം. ദിമിശ്ഖിൽനിന്നുതന്നെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ഒരു ഗൈഡിൽനിന്നാണിതു ഉദ്ധരിക്കുന്നതു.

* 7

1. അൽജാമിഉൽഅമവി:—ഈ പള്ളിക്കു ചരിത്രപരമായിമാത്രമല്ല, കലാപരമായും പ്രാധാന്യമുണ്ടു്. ഹസ്രത്തു് യഹ്യാ നബിയുടെ ഖബറുള്ളതുകൊണ്ടു് ഈ സ്ഥലം പ്രത്യേകിച്ചും ഒരു സന്ദർശനസ്ഥലമായിത്തീർന്നിരിക്കുന്നു. യഹ്യാ നബിയുടെ ഖബറിന്നരികെ ഒരു കിണറുണ്ടു്. ആ കിണററിലെ വെള്ളമെടുത്തിട്ടാണു് ഹസ്രത്തു് ഹൂദ് നബിയും ഹസ്രത്തു് സാലിഹ് നബിയും അംഗസ്നാനം (വുസു) ചെയ്തിരുന്നതെന്നു പറയപ്പെടുന്നു. അവർ നമസ്കരിച്ചിരുന്ന സ്ഥലങ്ങളും ഈ പള്ളിയിൽ കാണാം. പള്ളിയുടെ ഒരു കോലായയുടെ ഒരു കോണിൽ ഹസ്രത്തു് ഇമാം ഹുസയിന്റെ അനുഗ്രഹിതമായ ശിരസ്സു് മറവുചെയ്യപ്പെട്ടിട്ടുള്ളതായും ആളുകൾ വിശ്വസിക്കുന്നു. പള്ളിയുടെ പുറത്തു പള്ളിയോടു വളരെ അടുത്തായിത്തന്നെ കുരിശുയുദ്ധവിജയിയായ സുൽത്താൻ സലാഹുദ്ദീന്റെയും അദ്ദേഹത്തിന്റെ മന്ത്രിയായിരുന്ന ഇമാദുദ്ദീന്റെയും ഖബറുകൾ സ്ഥിതിചെയ്യുന്നുണ്ടു്.

2. ദിമിശ്ഖ് പട്ടണത്തിൽനിന്നു അല്പം അകലെയായി ഖബറുസ്സിത്ത് എന്നപേരായ ഒരു ചെറുഗ്രാമമുണ്ടു്. ഇമാംഹുസയിന്റെ സഹോദരിയും കർബ്ബലാ യുദ്ധത്തിൽ പ്രശസ്തിനേടിയ മഹതിയുമായ സയ്യിദഃസൈനബ്ബീബിയുടെ റൌസ അവിടെ സ്ഥിതിചെയ്യുന്നു. ആ റൌസയുടെ കെട്ടുപാടുകൾ പാകിസ്ഥാൻ ഗവമ്മെണ്ടിന്റെ പ്രത്യേക ചിലവിൽ കുറച്ചുമുമ്പു തീർത്തിട്ടുണ്ടു്.

3. ദിമിശ്ഖിൽനിന്നു അല്പം ദൂരത്തായി ഒരു മലയിലാണു് അസ്ഹാബുൽകഹ്ഫിന്റെ ശ്രുതിപ്പെട്ട കല്പൊത്തു് എന്നു വിശ്വസിക്കപ്പെടുന്നു. അവിടെ അസ്ഹാബുൽകഹ്ഫിന്റെ നായ ഇരുന്നിട്ടുണ്ടായിരുന്ന സ്ഥലവും ആ നാട്ടുകാർ സന്ദർശകന്മാർക്കു് കാണിച്ചുകൊടു

ക്കുന്നു. അതിന്നല്പം അകലെയായി ഒരു പഴയ സൈത്തൂൻ മരം കാണാം. ഹസ്രത്ത് മൂസാനബിയുടെ വടി അതായിരുന്നുവത്രെ. ആ വടി അത്ഭുതകരമായവിധത്തിൽ ഒരു മരമായിത്തീർന്നതാണെന്നു അനേകായിരം ആളുകൾ വിശ്വസിച്ചുവരുന്നു. ആ മരത്തിന്നടുത്തുള്ള ഒരു കല്ലിന്മേൽ ഹസ്രത്ത് അലിയുടേതായി ആളുകൾ വിശ്വസിച്ചുവരുന്ന കാലടികൾ കാണാം. മലയിലെ ഒരു കല്ലിന്മേൽ ഒരു ലിഖിതമുണ്ട്. അതിന്മീതെ വെള്ളം പകർന്നാൽ ; "ബിസ്മില്ലാ" എന്നു വായിക്കാം. ആ ലിഖിതം ഹസ്രത്ത് അലിയുടെ സ്വന്തകയ്യക്ഷരമായി ആളുകൾ വിശ്വസിക്കുന്നു.

4. ഈ മല കയറിക്കൊണ്ട് കുറേദൂരത്തോളം ചെയ്താൽ "ജബലു അർബയീൻ" എന്നു പേരായ ഒരു സ്ഥലമുണ്ട്. നാല്പതു നബിമാരുടെ നമസ്കാരസ്ഥലമായി വിശ്വസിക്കപ്പെടുന്ന നാല്പതു മുസല്ലകളുള്ള ഒരു പള്ളി അവിടെയുണ്ട്. താഴത്ത് ഒരു മുറിയിൽ കാണുന്ന കറുത്ത നിലത്തെപ്പററി, ഖാബീൽ ഹാബീലിനെ കൊന്ന സ്ഥലമായി ആളുകൾ വിശ്വസിക്കുന്നു. സഹോദരിയായിരുന്ന ലബൂദയെ വിവാഹം ചെയ്യേണ്ടതിന്നു ഖാബീൽ ഹാബീലിനെ കൊന്നുവെന്ന കഥ പ്രസിദ്ധമാണ്. മേലെഭാഗത്തെ മലയിൽ രണ്ടു സ്ഥലങ്ങളിൽനിന്നു ഉറവുവെള്ളം പൊട്ടിക്കൊണ്ടിരുക്കുന്നതിനാൽ ആ ഉറവുസ്ഥലങ്ങൾ ആ മലയുടെ രണ്ടു കണ്ണുകളാണെന്നും, അതിന്നടുത്തു മലയിൽനിന്നു നീണ്ടുനില്ക്കുന്ന ഭാഗം അതിന്റെ നാവാണെന്നും അതു പ്രസ്തുത കൊലപാതകത്തെപ്പററി ആദമിനോട് വർത്തമാനം പറഞ്ഞിട്ടുണ്ടായിരുന്നുവെന്നുമാണ് ആളുകൾ വിശ്വസിക്കുന്നത്.

5. ഉമ്മഹാത്തുൽ മുഅ്മിനീനാരിൽ ഉമ്മുസൽമഃ ഉമ്മുഹബീബഃ ഇവരുടെയും, മഹാന്മാരായ സ്വഹാബികളിൽ

ഹസ്രത്ത് ബിലാൽ, ഹസ്രത്ത് അബ്ദുല്ലാഹിബ്നു ഉമ്മുമക്തൂം, ഹസ്രത്ത് മുആവിയാ ഇവരുടെയും ശ്മശാനസ്ഥലങ്ങളാണ് ദിമിശ്ഖിലെ ഖബർസ്ഥാനിലുള്ള പ്രധാന സന്ദർശനസ്ഥലങ്ങൾ. അമീർ മുആവിയ്യും അമവിയ്യാ ഖലീഫമാരിൽ പ്രഥമനും സഹാബികളുടെ കൂട്ടത്തിൽ ഒരു മഹാനുമായിരുന്നിട്ടും അദ്ദേഹത്തിന്റെ ശ്മശാനത്തെപ്പററി ജനങ്ങൾക്ക് വേണ്ടുവോളം ശ്രദ്ധയുണ്ടായിട്ടില്ല. ദിമിശ്ഖ്പട്ടണം അദ്ദേഹത്തിന്റെ രാജധാനിയായിരുന്നുവെന്നതു് ഇവിടെ പ്രത്യേകം അനുസ്മരണീയമാണ്. അദ്ദേഹത്തിന്റെ ഖബറിന്നൊരിടത്തുതന്നെയാണത്രെ മകൻ യസീദിന്റെ ഖബറും സ്ഥിതിചെയ്യുന്നതു്. എങ്കിലും നാല്പതുകൊല്ലത്തിന്നിപ്പുറം ആ ഖബർ എവിടെയാണെന്നറിവുള്ളവർ അവിടെ ആരുമില്ല.

ഈ ഖബർസ്ഥാനപുറമെ വേറെ പല സ്ഥലങ്ങളിലുമായി പല മഹാന്മാരായ സഹാബികളുടെ ഖബറുകളും ശാമിൽ സ്ഥിതിചെയ്യുന്നുണ്ട്. ഹസ്രത്ത് ഖാലിദുബ്നുവലീദ്, ഹസ്രത്ത് അബ്ദുല്ലാഹിബ്നു ഉമർ എന്നിവരുടെ ഖബറുകൾ ഹിമ്മസിലാണത്രെ. ജാമിഅ് അമവി പള്ളിയിലേക്കുള്ള വഴിയിൽ സൂഖ്ഹമീദിയ്യയിൽ വലഭാഗത്തായി ഹസ്രത്ത് അബൂഹുറയിറയുടെ ഖബറുണ്ട്. അതു അദ്ദേഹത്തിന്റെ ഖബർ തന്നെയാണെന്ന കാര്യത്തിൽ ആർക്കും അഭിപ്രായവ്യത്യാസമില്ല. ബാബുസ്സഗീറിൽ ഹസ്രത്ത് അബൂഉബൈദത്തിബ്നിൽ ജർറാഹിന്റെയും ബാബുല്ലാഖിൽ ഹസ്രത്ത് ഉബയ്യുബ്നു അബികഅബിന്റെയും മസ്സയിൽ ഹസ്രത്ത് സഅദുബ്നു അബീ വിഖാസിന്റെയും, ഹസ്രത്ത് ദഹിയ്യത്തുൽ കൽബിയുടെയും ഖബറുകളുണ്ട്.

———

# ഈജിപ്ത് (മിസർ)

വടക്കെ ആഫ്രിക്കയുടെ വടക്കുകിഴക്കെ അററത്തു സ്ഥിതിചെയ്യുന്ന പുരാതനവും ചരിത്രപ്രസിദ്ധവുമായ ഒരു രാജ്യമാണ് ഈജിപ്ത്. റോമക്കടൽ വടക്കും, ലിബിയാ അഥവാ അറാബെത്സ് പടിഞ്ഞാറും, സുഡാൻ (സൂഡാൻ) രാജ്യം തെക്കും, ചെങ്കടൽ കിഴക്കും ഇതിന്റെ അതിർത്തികളാണ്, ഇതിന്റെ കിഴക്കെ അതിർത്തിയിൽ ഒരു ചെറിയ കരമാർഗ്ഗം ഏഷ്യാ, ആഫ്രിക്കാ എന്നീ രണ്ടു വൻകരകളെ അന്യോന്യം സമുച്ചയിപ്പിച്ചുകൊണ്ടു നില്ക്കുന്നുണ്ടായിരുന്നു. ആ പ്രദേശത്തുകൂടി മദ്ധ്യധരണ്യാഴിയേയും ചെങ്കടലിനേയും തമ്മിൽ കൂട്ടിച്ചേർത്തു പാശ്ചാത്യ-പൌരസ്ത്യ ഗതാഗതം സുഗമമാക്കാനായിക്കൊണ്ടു നിർമ്മിച്ചിട്ടുള്ള പ്രധാനജലമാർഗ്ഗമാണ് ശ്രുതിപ്പെട്ട സൂയസ്സ്കനാൽ. 101ൽ ചില്വാനം നാഴിക ദൂരമുള്ള സൂയസ്സ്കനാൽ നിമിത്തം ഏഷ്യാ, ആഫ്രിക്കാ എന്നീ രണ്ടു വൻകരകളെയെന്നപോലെതന്നെ ഹിന്ദുസമുദ്രം, അത്ലാന്തിക്സമുദ്രം എന്നീ രണ്ടു വൻകടലുകളേയും അന്യോന്യം ബന്ധിപ്പിക്കപ്പെട്ടിരിക്കുന്നു. സൂയസ്സ്കനാൽ നിർമ്മിതമാ

കുന്നതിന്നുമുമ്പ് ഏഷ്യക്കും ആഫ്രിക്കക്കും പ്രകൃത്യാതന്നെ ഒരു കാവൽഭിത്തിയായിട്ടാണ് ഈജിപ്ത്‌രാജ്യം സ്ഥിതിചെയ്തിരുന്നതു്. ഈ കനാൽ നിർമ്മിതമായതുമുതല്ക്ക് മുമ്പ് പ്രകൃതിദത്തമായിരുന്ന ആ കരഭിത്തിയെ മനുഷ്യർതന്നെ കാത്തുരക്ഷിക്കേണ്ടിവന്നു. അതിൻെറ കാവല്ക്കാരായിരിക്കുവാൻ സാധിക്കുന്നതു് ലോകവിജയത്തെ സംബന്ധിച്ചിടത്തോളം ഒരു മഹത്തായ നേട്ടവുമാണ്. അതിൻെറ കാവല്ക്കാരായിരിക്കാനുള്ള അധികാരം ഈജിപ്തിന്നു പ്രകൃതിദത്തവുമാണ്. ഈജിപ്തിന്നു സ്വതസ്സിദ്ധമായ ഈ പ്രാധാന്യം നിമിത്തമാണ് സ്വാതന്ത്ര്യേച്ഛുക്കളായ ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളെല്ലാം ഈജിപ്തിൻെറ സ്വാതന്ത്ര്യത്തിന്നുവേണ്ടിയും, തദ്വാരാ ഈജിപ്തിൻെറ സാമീപ്യത്തിന്നുവേണ്ടിയും അത്യുത്സാഹം ചെയ്യുന്നതു്.

ഈജിപ്തിൽ 2 കോടി 25 ലക്ഷം ജനങ്ങൾ അധിവസിക്കുന്നു. അവരിൽ 91 ശതമാനവും മുസ്ലിമിങ്ങളായതുകൊണ്ട് അതൊരു മുസ്ലിംരാഷ്ട്രമായി പരിഗണിക്കപ്പെട്ടിരിക്കുന്നു. ഈ പരമാർത്ഥം അവിടെ ഈയിടെ നടപ്പിൽവന്നിട്ടുള്ള ഭരണഘടനയും സമ്മതിക്കുന്നു. എന്നുവെച്ചാൽ ഈജിപ്തിൻെറ സ്റ്റേയിററ്മതം ഇസ്ലാമാണെന്ന് ഈജിപ്ത്ഭരണഘടന പ്രഖ്യാപിച്ചിരിക്കുന്നു. മറെറല്ലാവിധത്തിലും അതൊരു തനി ജനാധിപത്യരാഷ്ട്രമാണ്. എന്നുവെച്ചാൽ ഇസ്ലാമിലെ ഭരണസിദ്ധാന്തം ജനകീയമാണെന്ന പ്രമാണത്തെ മാനിച്ചുകൊണ്ട് ഇസ്ലാം നിരോധിച്ചിട്ടും ആജ്ഞാപിച്ചിട്ടുമില്ലാത്ത കാര്യങ്ങളിൽ നിയമമുണ്ടാക്കാനുള്ള ജനങ്ങളുടെ അധികാരാവകാശത്തെ ഈജിപ്ത് ആദരിക്കുന്നു. ഭരണഘടനപ്രകാരം സ്വേച്ഛാധിപത്യത്തിന്നു അവിടെ ഇനി സ്ഥാനമില്ല. ഭൂരിപക്ഷം വോട്ടർമാരാൽ തിരഞ്ഞെടുക്കപ്പെടുന്ന പ്രസിഡണ്ട്, അവരാൽതന്നെ തിരഞ്ഞെടുക്ക

പ്പെടുന്ന പാർലിമെണ്ടിനോടുത്തരവാദപ്പെട്ടുകൊണ്ട് പാർലിമെണ്ട് പിൻബലത്തോടുകൂടി അധികാരത്തിൽവരുന്ന മന്ത്രിസഭയുടെ സഹായത്തോടുകൂടി അവിടെ ഭരണം നടത്തുന്നതാണ്. മതപരമായും രാഷ്ട്രീയമായും ഉൽബുദ്ധരായിട്ടുള്ള ഈജിപ്റ്റ്കാർ ഇസ്ലാമികഭരണത്തെ മനസ്സിലാക്കുന്നതു ഈ വിധത്തിലാണ്. ആ ഭരണഘടനപ്രകാരമുള്ള ഒന്നാമത്തെ പൊതുതിരഞ്ഞെടുപ്പ് ഈജിപ്റ്റിൽ താമസംവിനാ നടക്കുന്നതായിരിക്കും.

1882 ലാണ് ഈജിപ്റ്റ്‌രാജ്യം ബ്രിട്ടന്നടിമപ്പെട്ടിരുന്നതു്. അന്നുമുതൽ ഇന്നുവരെയും അവിടെ സ്വാതന്ത്ര്യത്തിന്നായിക്കൊണ്ടുള്ള സംരംഭങ്ങളും സമരങ്ങളും നടന്നുകൊണ്ടിരുന്നു. പടിപടിയായി പല അവകാശങ്ങളും നേടിക്കൊണ്ട് അവസാനം 1954 ലെ ആംഗ്ലോ-ഈജിപ്ഷ്യൻ കരാറോടുകൂടി ഈജിപ്റ്റ് പരിപൂർണ്ണമായും സ്വാതന്ത്ര്യം പ്രാപിച്ചു. ആ കരാറുപ്രകാരം ഒരൊററ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്നും ബ്രിട്ടീഷ് പട്ടാളക്കാരന്നും ഈജിപ്റ്റിൽ അധികാരാവകാശങ്ങൾ അവശേഷിക്കുന്നില്ല. എങ്കിലും ഈജിപ്റ്റിന്ന് ഈയൊരു ഉയർന്ന നിലപാട് കൈവന്നതോടുകൂടി അതിന്നു പല അവശതകളും ബ്രിട്ടൻ വലിച്ചിട്ടുകളഞ്ഞു. 1948 ൽ ഉണ്ടായ ഒരു കരാറുപ്രകാരം സുഡാൻരാജ്യത്തെ ഈജിപ്റ്റുമായി വിട്ടുത്തി അവിടെ മറെറാരു ഗവമ്മേണ്ട് നിലവിൽ കൊണ്ടുവരുന്നതിൽ ഇംഗ്ലീഷുകാർ വിജയികളായി. ഭിന്നിപ്പിച്ചു ഭരിക്കാൻ കഴിയാതെ വരുമ്പോൾ വിഭജിച്ചു ആധിപത്യം കയ്യേല്ക്കാറും, കയ്യേല്ക്കാൻ ഉടനെ സാധിക്കാതെവരുമ്പോൾ കയ്യേല്ക്കാൻ പററിയ അവസരങ്ങൾ കൈവരുന്നതിനെ കാത്തുകൊണ്ടിരിക്കാറും അവരുടെ തന്ത്രമാണല്ലോ. ആയൊരു തന്ത്രംതന്നെയാണ് ഈജിപ്റ്റ്-സുഡാൻ വിഭജനത്തിലും അന്തർഭവിച്ചിരിക്കുന്നതു്. ഇതു

ജിപ്റ്റും സുഡാനും വാസ്തവത്തിൽ ഒരൊററ രാഷ്ട്രമാണു്. ശ്രുതിപ്പെട്ട നീൽനദി സുഡാനിൽനിന്നുത്ഭവിച്ചു ഈജിപ്തിൽക്കൂടി പ്രവഹിച്ചുകൊണ്ടാണു് മദ്ധ്യധരണ്യാഴിയിൽ ചെന്നുചേരുന്നതു്. ഈയൊരൊററകാരണത്താൽത്തന്നെ രണ്ടുരാജ്യങ്ങൾക്കുമിടയിൽ അററുപോവാൻ പാടില്ലാത്ത ഒരു ബന്ധമുണ്ടെന്നുകാണാം. ഇരുരാജ്യങ്ങൾക്കും കൃഷിക്കുപയോഗിക്കേണ്ടതു് നീൽനദിയിലെ വെള്ളമാണു്. ആ വെള്ളം എല്ലാ കാലങ്ങളിലും സുലഭമായിരിക്കാറില്ല. സുഡാൻ വിചാരിച്ചാൽ, നീൽനദിയുടെ ഈജിപ്പിലേക്കുള്ള ഒഴുക്കു നിർത്തിക്കളയാനും അങ്ങിനെ ഈജിപ്പിനെ ബുദ്ധിമുട്ടിക്കുവാനും സുഡാനു സാധിക്കും. അതുകൊണ്ടു അങ്ങിനെയൊരു പരിതാവസ്ഥ നേരിടരുതെന്നുവെച്ചു ഇരുരാജ്യങ്ങൾക്കും ജലക്ഷാമം തീരത്തക്കവണ്ണം ഈപ്പതിററിക്കുള്ളിൽത്തന്നെ അണക്കെട്ടു നിർമ്മിക്കുവാൻ ഈജിപ്റ്റു തീർച്ചപ്പെടുത്തി. ഇങ്ങിനെയാണു് അസ്വാൻഅണക്കെട്ടിന്നു പദ്ധതി തയ്യാറാക്കിയതു്. ഈജിപ്റ്റിന്റെ ദേശീയപുനരുദ്ധാരണത്തിന്നു അത്യന്താപേക്ഷിതമായ ഈ അണക്കെട്ടുനിർമ്മാണത്തിന്നു് പാശ്ചാത്യകോയ്മകളും ലോകബേങ്കും ഈജിപ്റ്റിന്നു പണം കടം കൊടുക്കാമെന്നേററിരുന്നുവെങ്കിലും ഈജിപ്റ്റു് പാശ്ചാത്യച്ചേരിയിലും ബാഗ്ദാദ് ഉടമ്പടിയിലും ചേരാതിരുന്നതിനാൽ ആ സഹായവാഗ്ദാനം അവർ പിൻവലിച്ചുകളഞ്ഞു. ഒരു ചേരിയിലും ചേരാതെ നിഷ്പക്ഷമായി നിന്നുകൊണ്ടു സമാധാനത്തിന്നു വഴിതെളിയിക്കാനാണു് ഈജിപ്റ്റു് ആഗ്രഹിച്ചതു്. അസ്വാൻ അണക്കെട്ടുനിർമ്മിക്കേണ്ടതു് ഈജിപ്റ്റിന്റെ അനിവാര്യമായ ദേശീയാവശ്യമായതിനാൽ അതിന്നു പണം അത്യാവശ്യമായി വരികയും ചെയ്തു. അവസാനം സൂയസ്സ് കനാലിൽനിന്നുണ്ടാകുന്ന

ആദായത്തെ അണക്കെട്ടുനിർമ്മിക്കുന്നതിന്നു ചെലവുചെയ്യത്തക്കവണ്ണം സൂയസ്സ് കനാലിനെ ഈജിപ്ത് ദേശസാൽക്കരിച്ചു.

പാശ്ചാത്യവൻകോയ്മകൾ കണ്ണുരുട്ടിയും, പടയൊരുക്കം കൂട്ടിയും ഈജിപ്തിനെ ഭയപ്പെടുത്തി. അവർ തങ്ങളുടെ അനുകൂലികളായ പാശ്ചാത്യച്ചേരിക്കു ഭൂരിപക്ഷം ലഭിക്കാവുന്ന വിധത്തിൽ 24 രാഷ്ട്രങ്ങളുടെ പ്രതിനിധികളെ ലണ്ടനിൽ വിളിച്ചുകൂട്ടി. ആ രാഷ്ട്രങ്ങളിൽ ഭൂരിപക്ഷത്തിന്റെ ആനുകൂല്യത്തോടുകൂടി സൂയസ്സ് കനാലിനെ അന്താരാഷ്ട്രവൽക്കരിക്കണമെന്ന് ഈജിപ്തിനോടാവശ്യപ്പെട്ടു. റഷ്യ, ഇന്ത്യ, ഇന്തോനേഷ്യ മുതലായ നിഷ്പക്ഷരാഷ്ട്രങ്ങളും ആ തീരുമാനത്തിന്നനുകൂലികളായില്ല. സൂയസ്സ് ജലമാർഗ്ഗം ഈജിപ്തിന്റെ സ്വന്തംമണ്ണിൽകൂടി നിർമ്മിതമായ കനാലായതിനാൽ അതുവഴിക്കുള്ള ഗതാഗതം എല്ലാവർക്കും ഒരുപോലെ സുഗമമാക്കിക്കൊടുക്കുകയല്ലാതെ അന്യർക്കു അവിടെ യാതൊരധികാരാവകാശവും അനുവദിച്ചുകൊടുക്കുവാൻ ഈജിപ്ത് തയ്യാറായില്ല. അതുകൊണ്ട് ലണ്ടൻകോൺഫ്രൻസ് നിയോഗിച്ച ആ പ്രതിനിധിസംഘം നിരാശയോടുകൂടി മടങ്ങിപ്പോകേണ്ടിവന്നു. ആംഗ്ലോ-ഫ്രഞ്ച് മേധാവികൾ രണ്ടാമതൊരു കോൺഫറൻസ് വിളിച്ചുകൂട്ടി കനാൽഭരണത്തിന്നു സമിതി രൂപവല്ക്കരിച്ചു. കനാൽഗതാഗതം സമിതി ഏറ്റെടുക്കുമെന്ന് ഉൽഘോഷിച്ചു. ബലപ്രയോഗം നടക്കുമെന്ന് പലവിധത്തിലും ഭയപ്പെടുത്തിനോക്കി. നാസ്സറിനെ അധികാരത്തിൽ നിന്നു മറിച്ചിട്ടു ജനറൽ നജീബിനെയോ ഫാറൂഖ്‌രാജാവിനെയോ അധികാരം ഏല്പിച്ചു ഈജിപ്തിൽ ഭിന്നിപ്പുളവാക്കാൻ പഠിച്ചപണി പതിനെട്ടും പ്രയോഗിച്ചു. ഈജിപ്ത് വഴങ്ങാനൊരുങ്ങിയില്ല. ഈജിപ്തിലെ എല്ലാ കക്ഷികളും

നേതാക്കന്മാരും ഒരൊറ്റക്കെട്ടായി നാസിറിന്റെ പിന്നിൽ അണിനിരന്നു. മററു അറബിരാഷ്ട്രങ്ങളും ഈജിപ്പിന്റെ പിന്നിൽ ഉറച്ചുനിന്നു. ബാഗ്ദാദുടമ്പടിയിൽ ബ്രിട്ടീഷുസഖാക്കളായി ചേർന്നിട്ടുണ്ടായിരുന്ന രാഷ്ട്രങ്ങൾപോലും ഈജിപ്പിന്റെ എതിരിൽ ശബ്ദമുയർത്തുകയുണ്ടായില്ല. ഇന്ത്യ, ഇൻഡോനേഷ്യ മുതലായ നിഷ്പക്ഷരാഷ്ട്രങ്ങൾ ഈജിപ്പിന്നനുകൂലമായിത്തന്നെ നിന്നു. റഷ്യയും ചൈനയും ഈജിപ്പിന്നുവേണ്ടി ആയുധമെടുക്കാൻപോലും സന്നദ്ധരായി. ഇങ്ങിനെ ലോകത്തിന്റെ ധാർമ്മികമായ സഹകരണം തികച്ചും ഈജിപ്പിന്നു നേടാൻ കഴിഞ്ഞതിനാൽ പാശ്ചാത്യകുതന്ത്രങ്ങളും ഗൂഢാലോചനകളുമെല്ലാം പരാജയപ്പെട്ടു. ഈജിപ്പിൽനിന്നാകട്ടെ മററു അറബിരാഷ്ട്രങ്ങളിൽനിന്നാവട്ടെ ഈജിപ്പിന്നെതിരിൽ ഒരു ശബ്ദംപോലും പുറത്തുവന്നില്ല. ബ്രിട്ടനും ഫ്രാൻസും ആകപ്പാടെ വിഷണ്ണരായി. ഈജിപ്പിന്നു കനാലിനെ രക്ഷിക്കാനും കനാലിൽക്കൂടിയുള്ള ഗതാഗതം സുഗമമാക്കാനും സാധിക്കുകയില്ലെന്നും അവർ പെരുമ്പറയടിച്ചിട്ടുണ്ടായിരുന്നു. ഈജിപ്പാവട്ടെ തങ്ങൾക്കു പാശ്ചാത്യരെക്കാൾ കനാൽഭരണത്തിന്നു സാമർത്ഥ്യമുണ്ടെന്നു കനാൽ ദേശസാല്ക്കരണാനന്തരമുണ്ടായ നടത്തിപ്പുകൊണ്ടു ലോകത്തിന്റെ മുമ്പിൽ കാണിച്ചുകൊടുക്കുകയും ചെയ്തു. ഈ കാരണങ്ങളാൽ പാശ്ചാത്യപ്രചാരവേലകളെല്ലാം കുത്സിതങ്ങളും സ്വാർത്ഥനിബിഡങ്ങളുമാണെന്നു സഹൃദയലോകം തീർച്ചപ്പെടുത്തി.

ഈ പതിതാവസ്ഥയിൽ ബ്രിട്ടനും ഫ്രാൻസിനും മദ്ധ്യപൌരസ്ത്യദേശത്തു തങ്ങൾ ലാളിച്ചുവളർത്തിവരുന്ന ഇസ്രായിൽരാഷ്ട്രംമാത്രമേ ഏകാവലംബമായി സ്ഥിതിചെയ്തുന്നുള്ളു. ഇസ്രായിലിനെ അവർ പ്രേരിപ്പിച്ചതനുസരിച്ചു കരാറുലംഘനത്തിന്നു പണ്ടേ കുപ്രസിദ്ധരായ ഇസ്രായിൽ

ക്കാർ ഐക്യരാഷ്ട്രസംഘത്തിന്റെ നിഷ്പക്ഷകമ്മീഷൻ 1949 ലെ അറബിഇസ്രായിൽ യുദ്ധാനന്തരം യുദ്ധവിരാമരേഖയായി അംഗീകരിച്ചിട്ടുള്ള അതിർത്തിയേയും ആ നിഷ്പക്ഷ നിരീക്ഷകന്മാരേയും വിലവെക്കാതെ സീനായ്പ്രദേശത്തുകൂടി സൂയസ്സ്കനാലിലേക്ക ആക്രമിച്ചുകയറി. അതേഅവസരത്തിൽതന്നെ ഇസ്രായിലിനോടും ഈജിപ്തിനോടും യുദ്ധം നിർത്താനാവശ്യപ്പെട്ടുകൊണ്ട് ബ്രിട്ടനും ഫ്രാൻസും പന്ത്രണ്ട മണിക്കൂറുനേരത്തെ അവധിമാത്രം നല്കിക്കൊണ്ട അന്ത്യശാസനം നല്കി. ഇസ്രായിൽ കൂട്ടാക്കിയില്ല. സ്വദേശത്തേക്ക കുതിച്ചുവരുന്ന ശത്രുവിനെ തടയാതിരിക്കാൻ ഈജിപ്തിന്ന നിർവ്വാഹമില്ലാതിരുന്നതുകൊണ്ട് ആ അർത്ഥശൂന്യമായ അന്ത്യശാസനം ഈജിപ്തിനും സ്വീകാര്യമായില്ല. പന്ത്രണ്ട മണിക്കൂറുമാത്രം അക്ഷമയോടെ കാത്തുനിന്ന 500 പടക്കപ്പലുകളും 2500 പോർവിമാനങ്ങളും പാരച്യൂട്ടുഭടന്മാരും മററും മററുമെല്ലാം നിറഞ്ഞ ആ വമ്പിച്ച ആംഗ്ലോ ഫ്രഞ്ച് പട ഈജിപ്തിലേക്ക നീങ്ങി, സ്വന്തം കുട്ടിയെ വികൃതിക്കുവിട്ടുകൊണ്ട് ആരാന്റെ കുട്ടിയെ മര്യാദ പഠിപ്പിക്കുവാൻ. എല്ലാ സൈന്യവിഭാഗങ്ങളും അതിക്രൂരമായവിധത്തിൽ ഈജിപ്തിനെ ആക്രമിച്ചു. ഈജിപ്ഷ്ഭടന്മാർ സൂയസ്സ്കനാൽ കടന്ന സീനായിൽ ജൂതന്മാരുമായി സംഘട്ടനത്തിൽ ഏർപ്പെട്ട തക്കംനോക്കിക്കൊണ്ട് അവർക്ക സ്വദേശത്തേക്ക മടങ്ങിപ്പോരാനുണ്ടായിരുന്ന പാലം ബോമ്പിട്ട തകർത്തും പോർട്ട്സയിദിൽക്കൂടിയും പോർട്ട്ഫുവാദിൽക്കൂടിയും എതിർത്തുകയറിയും ഈജിപ്തും പ്രത്യേകിച്ച കനാലും കരസ്ഥമാക്കുകയായിരുന്നു ആംഗ്ലോ-ഫ്രഞ്ച് സേനാവിഭാഗത്തിന്റെ ലക്ഷ്യമെന്ന പറയേണ്ടതില്ലല്ലോ. എന്നാൽ തന്ത്രകുശലനായ ജമാൽഅബ്ദുന്നാസിർ സീനായിൽ ജൂതന്മാരെ ചെറുത്തുനി

ന്നിരുന്ന ഈജിപ്റ്റ് ഭടന്മാരെ പെട്ടെന്ന് മടക്കിവിളിച്ചു രക്ഷപ്പെടുത്തി. അനന്തരം സ്ത്രീകളും കുട്ടികളുമടക്കം സകല ഈജിപ്റ്റുകാരും കയ്യിൽകിട്ടിയ ആയുധങ്ങളുമെടുത്തുകൊണ്ടു സ്വസൈന്യത്തോടൊപ്പം ശത്രുക്കളോടു നേരിട്ടു. സൂയസ്സിൽ കാലുകുത്തുവാൻ ശത്രുക്കൾക്കു തീരേ സാധിച്ചില്ല. അങ്ങിനെ ശത്രുക്കളുടെ ആക്രമണലക്ഷ്യം പരാജയത്തിൽ കലാശിക്കുകയാണുണ്ടായത്. ഈജിപ്റ്റ് പട്ടാളം ഉശിരോടുകൂടി ശത്രുക്കളെ ചെറുത്തുനിന്നു ലോകാഭിനന്ദനത്തിന്നു പാത്രമായി. നേരെമറിച്ചു ആംഗ്ലോ—ഫ്രഞ്ചുകാരും ഇസ്രായില്ലുകാരും എല്ലാവിധത്തിലും ലോകദൃഷ്ടിയിൽ നിന്ദ്യരായിത്തീർന്നു. പോർട്ട്സയീദിൽ വളരെ പണിപ്പെട്ടുകൊണ്ടു ഒരു താവളം കരസ്ഥമാക്കാൻ ആംഗ്ലോ-ഫ്രഞ്ചുഭടന്മാർക്കു ശക്തിമത്തായ ആ ആക്രമണമൂലം സാധിച്ചിരുന്നുവെങ്കിലും ഐക്യരാഷ്ട്രസഭയുടെ ശക്തിമത്തായ കല്പനകൾക്കും നടപടികൾക്കുമെതിരിൽ ആംഗ്ലോ-ഫ്രഞ്ച് കോയ്മകളും ഇസ്രായിലും ഒറ്റപ്പെട്ടുപോയി. ലോകത്തിന്റെ ശക്തിമത്തായ ധാർമ്മികസഹായംകൊണ്ടു ഈജിപ്റ്റ് ജയിച്ചു. ആംഗ്ലോ-ഫ്രഞ്ചാക്രമികളും ഇസ്രായിലും തോററു. അവർ അവസാനമായിട്ടെങ്കിലും ഈജിപ്റ്റിൽനിന്നു പിന്മാറേണ്ടതായിത്തന്നെവന്നു. ഈജിപ്റ്റിന്നും സൂയസ്സ്കനാലിന്നും പ്രകൃതിദത്തമായി സിദ്ധിച്ചിട്ടുള്ള അന്താരാഷ്ട്രപരമായ പ്രാധാന്യംകൊണ്ടാണ് അതു കരസ്ഥമാക്കാനായി ബ്രിട്ടനും ഫ്രാൻസും ഇത്രയെല്ലാം പണിപ്പെട്ടതെന്നു ഇതിൽനിന്നെല്ലാം സ്പഷ്ടമാണ്. തന്ത്രപരമായി ആ രാജ്യത്തിന്നുള്ള അദ്വിതീയമായ പ്രാധാന്യത്തിന്നു അതിന്റെ പഴയ ചരിത്രം ദൃഷ്ടാന്തമാണ്.

രണ്ടാം ഖലീഫയായ ഹസ്രത്ത് ഉമർ ഫാറൂഖിന്റെ ഭരണകാലത്ത് ശാം, ഫലസ്തീൻ മുതലായ പശ്ചിമേഷ്യൻ

രാജ്യങ്ങളെ അന്നത്തെ സാമ്രാജ്യവാഴികളായിരുന്ന റോമക്കാർ അക്രമമായി കൈവശംവെച്ചിരിക്കുകയായിരുന്നു. ഹസ്രത്ത് ഫാറൂഖിന്റെ ധർമ്മഭടന്മാരാണ് റോമക്കാരെ യുദ്ധംചെയ്തു തോല്പിച്ചുകൊണ്ട് ആ രാജ്യങ്ങൾക്കെല്ലാം മോചനംനല്കിയത്. ശാമും ഫലസ്തീനും ഹസ്രത്ത് ഉമർ ഫാറൂഖിന്റെ അധീനത്തിൽവന്നപ്പോൾ ചിലർ അദ്ദേഹത്തോട്, റോമൻപട്ടാളക്കാർ ഈജിപ്തിലുണ്ടായിരിക്കുന്ന കാലത്തോളം ശാമിന്റെയും ഫലസ്തീന്റെയും സമാധാനം സുഭദ്രമായിരിക്കുന്നതല്ലെന്ന് പ്രസ്താവിച്ചിരുന്നതായി മുസ്ലിം ചരിത്രങ്ങളിൽ നമുക്കു കാണാൻകഴിയുന്നസ്ഥിതിക്ക് ഈജിപ്തിന്നുണ്ടായിരുന്ന അന്താരാഷ്ട്രപരമായ ഈ പ്രാധാന്യം പ്രാചീനകാലങ്ങളിലും സർവ്വസമ്മതമായിരുന്നുവെന്നു തെളിഞ്ഞിരിക്കുന്നു. ഇസ്ലാമിന്റെ ആവിർഭാവകാലത്തു ഏഷ്യാമൈനർ, ശാം, ഫലസ്തീൻ മുതലായ ഏഷ്യൻപ്രദേശങ്ങളും ഈജിപ്ത്, അൽജീറിയ, മൊറോക്കോ മുതലായ ആഫ്രിക്കൻരാജ്യങ്ങളും കോൺസ്റ്റാണ്ടിനോപ്പിളിനെ തലസ്ഥാനമാക്കി വാണിരുന്ന റോമക്കാരുടെ ബൈസന്തിൻസാമ്രാജ്യത്തിന്റെ അധിപനായിരുന്ന ഹിറാക്ലിസ് ചക്രവർത്തിയുടെ കീഴിലായിരുന്നു. അവക്കെല്ലാം ശാശ്വതമോചനം ലഭിക്കേണ്ടതിന്ന്, ഈജിപ്തിന്റെ മേൽ റോമക്കാർക്കുള്ള ആധിപത്യം അവസാനിപ്പിക്കേണ്ടതത്യാവശ്യമാണെന്നു മേൽപറഞ്ഞ അഭിപ്രായം വളരെ ശരിയാണെന്നു ബുദ്ധിമാനായ ഹസ്രത്ത് ഉമറിന്നും ബോദ്ധ്യമായി. അങ്ങിനെ അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം മുസ്ലിംപട്ടാളക്കാർ ഈജിപ്തിലേക്കു യാത്രയായി.

ഈജിപ്തിലെ ബഹുജനങ്ങൾ റോമക്കാരുടെ മർദ്ദനംകൊണ്ടും ചൂഷണംകൊണ്ടും ബുദ്ധിമുട്ടിയിരുന്നതിനാൽ മുസ്ലിംഭടന്മാർ സ്വരാജ്യത്തുചെന്നതു തങ്ങൾക്കൊരനുഗ്രഹ

മായിട്ടാണ് പരിഗണിച്ചത്. അവർ മുസ്ലിംഭടന്മാർക്ക കീഴടങ്ങാൻ പ്രയാസമുണ്ടായില്ല. ഇസ്ലാമികഭരണത്തെയെന്നപോലെത്തന്നെ ഇസ്ലാംമതത്തെയും അവർ സഹർഷം സ്വാഗതംചെയ്തു. അവരുടെ ഇസ്ലാംമതസ്വീകരണത്തെത്തുടർന്ന് നീൽനദിമുതൽ ജബലാൾട്ടർവരെയുള്ള സകല ജനസമുദായങ്ങളും ഇസ്ലാമിനെ സ്വാഗതംചെയ്തു. അതോടുകൂടി കിഴക്കൻരാജ്യങ്ങളിൽനിന്ന് ആ റോമാസാമ്രാജ്യത്തിന്റെ ചൂഷണവും അവസാനിച്ചു. ആ ബാസന്തിനീ സാമ്രാജ്യവാഴികൾ സ്വരാജ്യത്തേക്ക മടങ്ങിപ്പോയതിനാൽ ജബ്ലാൾട്ടർമുതൽ ടൈഗ്രീസ്നദിവരെയുള്ള രാജ്യങ്ങളെല്ലാം മുസ്ലിംഭരണകർത്താക്കൾക്കധീനമായി.

## കുരിശുയുദ്ധം

ചരിത്രപ്രസിദ്ധമായ ഈ വിപ്ലവാനന്തരം ഈജിപ്റ്റിലും പരിസരങ്ങളിലും നാനൂറു കൊല്ലക്കാലം പരിപൂർണ്ണമായ സമാധാനസംതൃപ്തി നിലനിന്നു. എങ്കിലും യൂറോപ്യൻരാജ്യങ്ങൾ മുസ്ലിംകളുടെ അന്തസ്സും അഭിവൃദ്ധിയും കണ്ടു അസൂയാലുക്കളായിത്തീരുകയാണുണ്ടായത്. അവർ മതത്തിന്റെപേരിൽ ക്രസ്തീയസമുദായത്തെയും ക്രസ്തീയ ഭരണകർത്താക്കളെയും മുസ്ലീംകൾക്കെതിരിൽ സംഘടിപ്പിച്ചു. യേശുവിനെ (ഈസാനബിയെ) ജൂതന്മാർ കുരിശിച്ചുവെന്നാണല്ലോ ക്രസ്ത്യാനികൾ വിശ്വസിക്കുന്നത്. കുരിശാകൃതികളെന്നപോലെത്തന്നെ കുരിശുസംഭവത്തെ അനുസ്മരിപ്പിക്കുന്ന നാമധേയത്തെയും അവർ പരിശുദ്ധമായി പരിഗണിക്കുന്നു. മുസ്ലിംകളെ സംഹരിക്കാനായി അവർ അതേ നാമധേയംതന്നെ (കുരിശുയുദ്ധമെന്നപേർ) നല്കിക്കൊണ്ടാണ വമ്പിച്ച സമരത്തിന്ന സന്നാഹംകൂട്ടി. ലക്ഷക്കണക്കായ ക്രസ്ത്യാനികളെ അവർ പട്ടാളത്തിൽചേർത്തു. ഇസ്രായിൽക്കാർക്ക ദൈവദത്തമായതാണെന്ന് അവർ വിശ്വസിച്ചുവ

തന്ന ഫലസ്തീൻ പുണ്യഭൂമിതന്നെയായിരുന്നു ക്രിസ്ത്യാനികളും ആഗ്രഹിച്ചിരുന്നതു്. യേശുക്രിസ്തുവിന്റെ ജനനംകൊണ്ടും കരിശുസംഭവംകൊണ്ടും അതു പുണ്യസ്ഥലമാണെന്നു് അവർ വിശ്വസിക്കുന്നു. ഒന്നാമത്തെ ഖിബ്‌ലയെന്നും, റസൂൽകരീംതിരുമേനിയുടെ രാപ്രയാണസ്ഥാനമെന്നുമുള്ള നിലക്കു മുസ്ലിംകൾക്കും ഫലസ്തീൻരാജ്യം പുണ്യസ്ഥലമാണു്. സ്വപിതാമഹന്മാരുടെ സ്വരാജ്യമായ ആ സ്ഥലം ദൈവദത്തമായി തങ്ങൾക്കു ലഭിച്ചിട്ടുള്ളതാണെന്നു് ജൂതന്മാരും വിശ്വസിക്കുന്നു. ഇങ്ങിനെ മൂന്നു വിപരീതവിശ്വാസങ്ങൾ പരസ്പരം കലഹിക്കുന്ന ഒരു പുണ്യസ്ഥാനമായ ഫലസ്തീനുവേണ്ടിയുള്ള പോരാട്ടം ഇന്നും അവസാനിക്കാതിരിക്കുന്നതിൽ അത്ഭുതമില്ല. പ്രസ്തുത കരിശുയോദ്ധാക്കൾ മുസ്ലീംകളോടു ചെയ്ത ക്രൂരപ്രവൃത്തികളെ അന്നുമുതൽ ഇന്നുവരെ എഴുതപ്പെട്ട ലോകചരിത്രകാരന്മാരെല്ലാവരും താന്താങ്ങളുടെ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. അനേകം പാശ്ചാത്യപണ്ഡിതന്മാർ വളരെ വ്യസനത്തോടും ലജ്ജയോടുംകൂടിയാണു് ആ സംഭവങ്ങളെ വിവരിച്ചിരിക്കുന്നതു്. ഇന്നത്തെ ഇസ്രായിൽരാഷ്ട്രം സ്ഥിതിചെയ്യുന്ന ഫലസ്തീനിലെ ആ ചെറിയ വിഭാഗം അന്നത്തെ ആ വമ്പിച്ച പോരാട്ടത്തിന്റെ ഫലമായി ക്രിസ്ത്യാനികൾക്കു കൈവശമായിപ്പോയിരുന്നു. അവിടെനിന്നും അവർ ഈയിടത്തെ ആംഗ്ലോ-ഫ്രഞ്ചാക്രമണത്തിന്നു കുറിയായ പോർട്ട്സയിദ് തുറമുഖത്തിന്നുമുമ്പിലുള്ള ദംയാത്ത് തുറമുഖം ആക്രമിച്ചുകീഴടക്കിക്കൊണ്ടു ഈജിപ്തിന്റെ ഉള്ളിലേക്കു കടന്നു. ഈജിപ്തിലെ അനേകം നഗരങ്ങൾ അവർ ചുട്ടുകരിച്ചു. അനവധി ഗ്രാമങ്ങളെ കൊള്ളയടിക്കുകയുംചെയ്തു. അവസാനം അവർ കയ്റോവിലേക്കു നീങ്ങി. അന്നത്തെ ആ കരിശുയുദ്ധത്തിന്റെ അതേ പരിപാടിതന്നെയാണു് ബ്രിട്ടനും

ഫ്രാൻസും ഈയിടെ നടത്തിയ ആക്രമണത്തിലും അംശികരിച്ചിരുന്നതു്. ഐക്യരാഷ്ട്രസഭയുടെ അവസരോചിതമായ ഇടപെടലുണ്ടായിരുന്നില്ലെങ്കിൽ അതൊരു രണ്ടാം കുരിശുയുദ്ധമായി പരിണമിക്കുമായിരുന്നുവെന്നതിൽ സംശയമില്ല. അറബികളുടെ അഭൂതപൂർവ്വമായ ഐക്യവും റഷ്യയുടെ രോഷാകുലമായ താക്കീതും ഇന്ത്യയുടെ ആത്മാർത്ഥമായ സമാധാനതല്പരതയും അമേരിക്കൻ പ്രസിഡണ്ടായ ഐസൻഹോവറുടെ അനന്യസാധാരണമായ നയവിശേഷവും ആ അത്യാപത്തിനെ അകററിക്കളഞ്ഞതു സന്തോഷാവഹമാണു്.

ഇസ്രായിലിൻെറ ഈ സിനായ്പ്രവേശനവും ആംഗ്ലോ-ഫ്രഞ്ചു് സൈന്യമഹാസമുദ്രത്തിൻെറ പോർട്ട്സയീദിലേക്കുണ്ടായ പ്രവാഹവും രണ്ടാമത്തെ ഒരു കുരിശുയുദ്ധത്തിൻെറ വേഷമണിഞ്ഞുകൊണ്ടു് ലോകമുസ്ലിംകളെ തുറിച്ചുനോക്കി. ഒന്നാം കുരിശുയോദ്ധാക്കളുടെ പക്കൽനിന്നു ഈജിപ്തും ഫലസ്തീനും വീണ്ടെടുത്ത ധർമ്മയോദ്ധാവായ സുൽത്താൻ സലാഹുദ്ദീൻ അയ്യൂബി മുസ്ലിംലോകത്തെ ആകമാനം മാടിവിളിച്ചു. ആ വീരയോദ്ധാവു് അക്കാലത്തു ഈജിപ്തിനെ കേന്ദ്രീകരിച്ചുകൊണ്ടു ലക്ഷക്കണക്കിൽ വന്നുകൊണ്ടിരുന്ന കുരിശുപടയാളികളെ പുറകോട്ടു തള്ളിക്കൊണ്ടിരുന്ന അത്ഭുതകരമായ ചരിത്രം മുസ്ലിംരാഷ്ട്രങ്ങൾക്കെല്ലാം ആവേശം നല്കി. സുൽത്താൻെറ അന്നത്തെ വിജയമെന്നപോലെതന്നെ ജമാൽഅബ്ദുന്നാസറിൻെറ ഇന്നത്തെ ദൃഢനിശ്ചയവും ചരിത്രത്തിൻെറ ഒരു വഴിത്തിരിവാണു്. യൂറോപ്പു് അതിൻെറ സാമ്രാജ്യവിപുലീകരണത്തിൽനിന്നു പിന്മാറാനും ഈജിപ്തിൽനിന്നും സിറിയായിൽനിന്നും ഒഴിച്ചുപോവാനും അന്നത്തെപ്പോലെ ഇന്നും

നിഷ്പ്രഭീതരാകുമെന്നും ചില യൂറോപ്യൻരാജ്യങ്ങൾക്കു തന്നെയും ഇപ്പോൾ തോന്നിത്തുടങ്ങിയിരിക്കുന്നു. ഒരുകാലത്തു മദ്ധ്യയൂറോപ്പുവരെ ആക്രമിച്ചുചെന്നിട്ടുണ്ടായിരുന്ന ഒരു പ്രബലിച്ച ജനസമുദായത്തിന്റെ പിൻഗാമികൾ ഇന്നു അനൈക്യത്തേയും അവിവേകത്തേയുമെല്ലാം വലിച്ചെറിഞ്ഞുകൊണ്ടു അറബികളുടെയും പൗരസ്ത്യരാജ്യങ്ങളുടെയും അഭിമാനം പുനഃസ്ഥാപിക്കാൻ സന്നദ്ധരായിനില്ക്കുന്നതു് നാം നോക്കിക്കണ്ടു. കൊളുണികൊതിയന്മാരായ ആംഗ്ലോ-ഫ്രഞ്ചു് മന്ത്രിമാരൊഴിച്ചു മറ്റെല്ലാ പാശ്ചാത്യരും വിവേകോദയമുണ്ടായിട്ടുള്ള ശുഭലക്ഷണങ്ങൾ പ്രത്യക്ഷപ്പെട്ടുതുടങ്ങി. അവശസമുദായങ്ങൾക്കും രാഷ്ട്രങ്ങൾക്കുമെല്ലാം ഒരു നവീനമായ ആവേശം ഉളവായിക്കഴിഞ്ഞിരിക്കുന്നു.



സുൽത്താൻ സലാഹുദ്ദീൻ അയ്യൂബി ഒരു കുർദ്ദിയായിരുന്നു. മൂസലായിരുന്നു അദ്ദേഹത്തിന്റെ സ്വദേശം. കുരിശുയോദ്ധാക്കളുടെ ക്രൂരതന്ത്രത്തിൽനിന്നു ഈജിപ്തും സിറിയയും മോചിപ്പിക്കുവാൻവേണ്ടിയാണു് അദ്ദേഹം മൂസലിൽനിന്നു ഈജിപ്തിലേക്കു ചെന്നതു്. ഇസ്ലാമിന്റെയും കിഴക്കൻരാജ്യങ്ങളുടെയും ജയാപജയം നിർണ്ണയിക്കുന്ന ഒരേയൊരു രാജ്യം ഈജിപ്താണെന്നു് സുൽത്താൻ സലാഹുദ്ദീൻ മനസ്സിലാക്കിയിട്ടുണ്ടായിരുന്നു. അതുകൊണ്ടു ഒന്നാമതായിത്തന്നെ വേണ്ടതു ഈജിപ്തിനെ സുരക്ഷിതമാക്കുകയാണെന്നു അദ്ദേഹം തീർച്ചപ്പെടുത്തി. ഈജിപ്തിന്റെ രാജ്യരക്ഷ ഭദ്രമാക്കിയതിനുശേഷംമാത്രമാണു് സ്വരാജ്യത്തോടു കൂടുതൽ അടുത്തു സ്ഥിതിചെയ്തിരുന്ന ശാമിനെയും ഫലസ്തീനിനേയും സുൽത്താൻ സലാഹുദ്ദീൻ രക്ഷിച്ചതു്.

സുൽത്താൻ സലാഹുദ്ദീൻെറ ആ പഴയ കോട്ട കയറോവിലെ ആ ഉയൎന്ന കുന്നിന്മേൽനിന്നുകൊണ്ടു സകല കിഴക്കൻരാജ്യങ്ങളെയും അതാ ആഹ്വാനംചെയ്യുന്നു: "യൂറോപ്യൻകോയ്മകൾ കിഴക്കൻരാജ്യങ്ങളെ കടന്നാക്രമിക്കുന്നതു നിങ്ങൾക്കു തടസ്സപ്പെടുത്തേണമെങ്കിൽ, ഈജിപ്റ്റിനെ നിങ്ങൾ രക്ഷിക്കുക" എന്നും, ഈജിപ്റ്റ് ഈജിപ്റ്റ്കാൎക്കു മാത്രമുള്ളതല്ല, നേരെമറിച്ചു സകല പൌരസ്ത്യഭൂവിഭാഗങ്ങൾക്കുമുള്ള രക്ഷാസങ്കേതമാണെന്നും, പശ്ചിമേഷ്യക്കുമാത്രമല്ല, ഏഷ്യനാഫ്രിക്കൻ ഭൂഖണ്ഡങ്ങൾക്കു പൊതുവിൽത്തന്നെ ഈജിപ്റ്റാണ് ഏറ്റം രക്ഷാഭിത്തിയെന്നും സലാഹുദ്ദീൻ അയ്യൂബിയുടെ ആ കോട്ട വിളിച്ചുപറയുന്നു. യൂറോപ്പിലെ സാമ്രാജ്യപ്രമത്തന്മാർ ഏഷ്യയിലും ആഫ്രിക്കയിലും നുഴഞ്ഞുകയറുന്നതിനെ എല്ലാ ഏഷ്യനാഫ്രിക്കൻ രാഷ്ട്രങ്ങളും ഈജിപ്റ്റിൽനിന്നുതന്നെ തടസ്സപ്പെടുത്തേണ്ടതാണെന്നു ഓരോ രാഷ്ട്രത്തിന്നും ഈ അവസരത്തിൽ ബോധംവന്നുകഴിഞ്ഞിട്ടുണ്ട്. ജമാൽ അബ്ദുന്നാസിർ അതിന്നു പററിയ നേതാവുമാണ്. കിഴക്കൻരാജ്യങ്ങളുടെ രക്ഷകനായി ഉയിൎത്തെഴുന്നേററിട്ടുള്ള രണ്ടാമത്തെ സലാഹുദ്ദീൻ അയ്യൂബിയാണ് നാസിറെന്നു തീൎച്ചയായും നമുക്കു വിശ്വസിക്കാം.

പാശ്ചാത്യരാജ്യങ്ങളും പൌരസ്ത്യരാജ്യങ്ങളും തമ്മിൽ വ്യാപാരപരമായി ഉണ്ടായിരുന്ന ബന്ധത്തെ സുദൃഢമാക്കുന്നതിൽ ഈജിപ്റ്റിന്നുണ്ടായിരുന്ന അദ്വിതീയമായ പദവിക്കു കോട്ടം തട്ടിയതുമുതല്ക്കാണ് - പോർത്തുഗീസ്സുകാരും ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും സുപ്രതീക്ഷാമുനമ്പുചുററി ഇന്ത്യയിലേക്കും മററു ദൂരപൌരസ്ത്യപ്രദേശങ്ങളിലേക്കും കപ്പൽ ഗതാഗതം കണ്ടെത്തിയതിന്നുശേഷമാണ്—കിഴക്കൻ രാജ്യങ്ങൾക്കു അധഃപതനം ആസന്നമായതെന്നു കണ്ടെത്താൻ ചരിത്രാന്വേഷകന്മാൎക്കു പ്രയാസമില്ല. അക്കാലംവരെ പാശ്ചാ

ത്യ പൗരസ്ത്യരാജ്യങ്ങൾക്കെല്ലാമുണ്ടായിരുന്ന അന്താരാഷ്ട്ര വ്യാപാരകേന്ദ്രം ഈജിപ്റ്റായിരുന്നു. ആ കേന്ദ്രസ്ഥാനം അപഹരിക്കപ്പെട്ടപ്പോൾ ഈജിപ്റ്റ് ബലഹീനമായി. അതിന്റെ ബലഹീനത എല്ലാ ഏഷ്യനാഫ്രിക്കൻ രാജ്യങ്ങൾക്കും ആപത്തായി പരിണമിച്ചു. ആ ഓരോ രാജ്യങ്ങളും ഓരോരോന്നായി യൂറോപ്പിന്റെ അധീനത്തിലായി. ഇന്ത്യക്കും, ഇന്തോനേഷ്യക്കും അടിമത്തം നേരിട്ടു. ജസീറത്തുൽ അറബിന്റെ സമുദ്രതീരപ്രദേശങ്ങൾപോലും ഇംഗ്ലീഷുകാർ കരസ്ഥമാക്കി. മധ്യപൂർവ്വദേശത്തെ മുസ്ലിംരാജ്യങ്ങൾക്കെല്ലാം ആപത്തു നേരിട്ടത് ഈജിപ്റ്റിന്റെ അടിമത്തംകൊണ്ടാണെന്നുള്ളതിൽ സംശയമില്ല.

യൂറോപ്യൻ അക്രമികൾ കിഴക്കോട്ട് കണ്ണുവെച്ച എല്ലാ കാലത്തും ഒന്നാമതായി അവരുടെ ദൃഷ്ടി പതിഞ്ഞത് ഈജിപ്റ്റിലായിരുന്നു. 1791 ൽ നെപ്പോളിയൻ ഈജിപ്റ്റിനെ ആക്രമിച്ചു. അനന്തരം ഏതാനും കൊല്ലങ്ങളോളം ഫ്രഞ്ചുകാർ ഈജിപ്റ്റ് കൈവശംവെക്കുകയും ചെയ്തു. അവസാനം ഈജിപ്റ്റിലെ ബഹുജനങ്ങൾ ഏറ്റുകോപിച്ചു സമരം ചെയ്തുകൊണ്ട് അവരെ പുറത്താക്കി. അതിന്നുമുമ്പൊരിക്കൽ ഫ്രാൻസിലെ ഒരു മഹാരാജാവ് ഒരു വമ്പിച്ച പട്ടാളത്തെ ഒരുമിച്ചുകൂട്ടിക്കൊണ്ട് ഈജിപ്റ്റിനെ ആക്രമിച്ചിട്ടുണ്ടായിരുന്നു. ക്രിസ്ത്വാബ്ദം 1250 ൽ ഉണ്ടായ ആക്രമണത്തിലും ഈജിപ്റ്റ്തന്നെയാണ് ജയിച്ചത്. ഫ്രഞ്ചുപട്ടാളത്തിനു ദിമ്യാത്തിൽവെച്ചു വമ്പിച്ച പരാജയം നേരിടുകയും അവരുടെ രാജാവ് ബന്ധനസ്ഥനാവുകയുമാണ് ആ യുദ്ധഫലമായി സംഭവിച്ച പ്രസിദ്ധസംഭവം. ഈജിപ്തുകാർ ആ ഫ്രഞ്ചുചക്രവർത്തിയെ ബന്ധനത്തിൽവെച്ചിട്ടുണ്ടായിരുന്ന കെട്ടിടത്തെ ഇന്നും അവർ ഒരു സ്മാരകമായി സൂക്ഷി

ച്ചുവരുന്നുണ്ടു്. നെപ്പോളിയൻ തിരിച്ചുപോയതിന്നുശേഷം ഇംഗ്ലീഷുകാർ അലക്സാൻട്രിയയിൽ പട്ടാളക്കാരെ ഇറക്കിയപ്പോൾ അവരെയും ഈജിപ്തുകാർ ആട്ടിയോടിച്ചിട്ടുണ്ടായിരുന്നു. ഇങ്ങിനെ യൂറോപ്പിലെ സാമ്രാജ്യമോഹികൾ ആക്രമിച്ച ഓരോ അവസരത്തിലും ഈജിപ്റ്റ് ധൈര്യസമേതം സമരംചെയ്തുകൊണ്ടു് അവരെ തിരിച്ചോടിച്ചിട്ടുണ്ടായിരുന്നു. 1882 വരെ ഈജിപ്റ്റിനെ അടിമയാക്കാൻ അവൎക്കു സാധിച്ചിരുന്നില്ല. അസാവനം ശക്തികൊണ്ടു സാധിക്കാതിരുന്ന ആക്കാര്യം കുതന്ത്രംകൊണ്ടും കുത്സിത പ്രവൃത്തികൾകൊണ്ടും 1882 ൽ ബ്രിട്ടീഷുകാർക്കു് ഈജിപ്റ്റിൽ സിദ്ധിച്ചു.

ഈജിപ്റ്റിന്റെ ആഭ്യന്തരസമാധാനം സുഭദ്രമല്ലെന്നും ഖുദൈവ് തൌഫീഖ് പാഷയുടെ കരങ്ങൾക്കു് ശക്തിനൽകിയാൽ മാത്രമേ ഫ്രഞ്ചാക്രമണത്തിൽനിന്നു് ഈജിപ്റ്റിന്നു രക്ഷലഭിക്കുകയുള്ളുവെന്നും പറഞ്ഞുകൊണ്ടാണു് 1882ൽ ഈജിപ്റ്റിൽ ബ്രിട്ടീഷ് പട്ടാളം വന്നിറങ്ങിയതു്. സമാധാനം പുനഃസ്ഥാപിച്ച് തൌഫീഖ് പാഷയെ നിർഭയമായി രാജ്യം ഭരിക്കാൻ പ്രാപ്തനാക്കിയതിന്നുശേഷം തങ്ങൾ ഈജിപ്റ്റിൽ നിന്നു ഒഴിഞ്ഞുപോകുന്നതാണെന്നു് ഇംഗ്ലീഷുകാർ അന്നു വാഗ്ദാനംചെയ്തിട്ടുണ്ടായിരുന്നു. സൂയസ്സ് കനാലിലെ ഗതാഗതം നിലപ്പിച്ചുകൊണ്ടു് അതിനെ ഗതാഗതയോഗ്യമാക്കിത്തീൎക്കുന്നതുവരെമാത്രം ഈജിപ്റ്റിൽ നില്ക്കാനാണു് തങ്ങളാഗ്രഹിക്കുന്നതെന്നു ഇപ്പോൾ പോർട്ട് സയിദിൽ പറന്നിറങ്ങിയ ആംഗ്ലോ-ഫ്രഞ്ചാക്രമികൾ പറയുന്നതു് ആ പഴയ വാഗ്ദത്തം പോലെത്തന്നെ രസാവഹമായ ഒരു വാഗ്ദാനമാണു്. എന്നാൽ ഒരിക്കൽ പെട്ടുപോയിട്ടുണ്ടായിരുന്ന ആ സിംഹമാളത്തിൽ ഈജിപ്റ്റ് ഇനി അകപ്പെടുന്നതല്ല; അകപ്പെട്ട

പോകാൻ അറബിരാജ്യങ്ങൾ അനുവദിക്കുന്നുമല്ല. കനാൽ കാര്യം കയ്യാളാൻപോയ അക്കൂട്ടർ കനാലിനെ അപകടത്തിലാക്കിയ അപരാധത്തിൽനിന്നു മോചനംപ്രാപിക്കാനാണിനി ഉത്സാഹിക്കുന്നതു്. അതും വിജയത്തിലെത്താൻ കാരണമില്ല. സൂര്യനസ്തമിക്കാത്ത ആ ബ്രിട്ടീഷ്സാമ്രാജ്യത്വം അന്തമില്ലാത്ത ആപൽഗർത്തത്തിൽ പതിച്ചുകഴിഞ്ഞു. അതിന്റെ ഒരു വാഗ്ദാനത്തിലും ആളുകൾക്കു് വിശ്വാസമില്ലാതായി.

ഇന്നത്തെപ്പോലെതന്നെ കപടത മറച്ചുവെച്ചുകൊണ്ടാണു് 1882ലും ഈജിപ്റ്റിൽ ബ്രിട്ടീഷുകാർ പ്രവേശിച്ചിരുന്നതു്. അവരുടെ പ്രവേശനം അക്രമമായിരുന്നുവെന്നു് അവക്കു ബോധമുണ്ടായിരുന്നതുകൊണ്ടു ഉടനെ പിൻവലിയുന്നതാണെന്നു് ഇക്കഴിഞ്ഞ മുക്കാൽ ശതാബ്ദത്തിന്നിടയിൽ അനേക തവണ അവർ പ്രഖ്യാപിച്ചിട്ടുണ്ടായിരുന്നു. വാക്കു് ഇങ്ങിനെയായിരുന്നുവെങ്കിലും പ്രവൃത്തി തിരെ വിപരീതമായിട്ടാണു് അനുഭവപ്പെട്ടതു്. ഈജിപ്റ്റിൽനിന്നു പട്ടാളക്കാരെ പിൻവലിക്കുന്നതിനുപകരം അവിടെ ശാശ്വതാധികാരം സ്ഥാപിക്കാനാണവർ ഉത്സാഹിക്കുന്നതു്. ഖുദൈവ് രാജാക്കന്മാരുടെ സ്വേച്ഛാധികാരം അവക്കു സഹായമായിക്കൊണ്ടിരുന്നതിനാൽ ബഹുജനങ്ങളുടെ സ്വാതന്ത്ര്യസമരങ്ങളെല്ലാം പരാജയത്തിൽ കലാശിച്ചുകൊണ്ടിരുന്നു.

രാജാവിനോടും വിദേശീയമേന്മാരോടും എതിരിച്ചു പൊരുതേണ്ടിവന്നിരുന്നതുകൊണ്ടാണു് സ്വാതന്ത്ര്യസമരം വിജയിക്കാതിരുന്നതെന്നും, രാജകീയാധികാരം നിലനില്ക്കുമ്പോൾ വിദേശീയപട്ടാളത്തെ ബഹിഷ്കരിക്കാൻ കഴിയുന്നതല്ലെന്നും കണ്ടതിനാൽ രാജാവിനെ മറിച്ചിട്ടാൽമാത്രമേ വിദേശീയരെ പുറത്താക്കാൻ കഴികയുള്ളുവെന്ന അവസാന

ഘട്ടത്തിൽ ഈജിപ്തുകാർ തിച്ചപ്പെട്ടു. അങ്ങിനെയാണ് ഫാറൂഖ് രാജാവിനെ അവർ പുറത്താക്കിയത്. രാജകീയഭരണത്തിന്റെ സ്ഥാനത്തു ഇപ്പോഴത്തെ സൈനികഗവൺമെണ്ട് നിലവിൽ വന്നപ്പോൾ ഈജിപ്തിന്റെ ആവശ്യങ്ങൾ ശ്രവിക്കുവാൻ ബ്രിട്ടീഷുകാർ നിർബ്ബന്ധിതരായി. അന്യോന്യമുണ്ടായ ഉടമ്പടിപ്രകാരം ആദ്യം അലക്സാണ്ട്രിയയിൽനിന്നും പിന്നീട് സൂയസ്സ് മേഖലയിൽനിന്നും ബ്രിട്ടീഷ് പട്ടാളം നിശ്ശേഷം ഒഴിച്ചുപോയി. അതിന്നുശേഷംമാത്രമാണ് ഈജിപ്തിന്നു അതിന്റേതായ ഒരു ഭരണഘടന നിർമ്മിക്കാനും വിദേശനയം കൈക്കൊള്ളാനും സാധിച്ചത്.

ജമാൽ അബ്ദുന്നാസിർ ഈജിപ്തിനെ ശക്തിപ്പെടുത്തിവരുന്നതുകണ്ടു ഇംഗ്ലണ്ടിന്നു ഭയമായി. ഈജിപ്റ്റിലെ സ്വാധീനശക്തി പോയതുകൊണ്ടു ഏഷ്യയിലും ആഫ്രിക്കയിലും കോളണികൾ വെച്ചുകൊണ്ടിരിക്കാൻ സാധിക്കാതെ വരുമെന്ന അവർക്ക് തോന്നിത്തുടങ്ങി. അതുകൊണ്ടാണ് അവർ സൂയസ്സ് കനാലിന്റെ പേരുംപറഞ്ഞ് ഫ്രാൻസിനേയും ഇസ്രായിലിനേയും സഹായത്തിന്നുകൂട്ടിക്കൊണ്ടു ഈജിപ്തിൽ വീണ്ടും ആക്രമണംനടത്തിയത്. അതിന്റെ ഫലമായി സാമ്രാജ്യത്വവും കോളണിവാഴ്ചയും അടുത്ത അവസരത്തിൽ അവസാനിക്കാൻ പോവുകയാണ്.

## പോർട്ട് സയീദ് യുദ്ധം

ഇപ്പോഴത്തെ ആംഗ്ലോ–ഫ്രഞ്ചാക്രമണത്തിന്നു പ്രത്യേകം കുറിയായിത്തീർന്നതു പോർട്ട് സയിദ് തുറമുഖമാണല്ലൊ. അവിടെ നടന്ന യുദ്ധവർത്തമാനങ്ങൾ അനുഭവസ്ഥന്മാർ അറബി പത്രങ്ങളിൽ റിപ്പോർട്ടു ചെയ്തിട്ടുണ്ട്. പോർട്ട് സയിദ്

യുദ്ധാവസരത്തിൽ അവിടെത്തന്നെ നിന്നുകൊണ്ടു് യുദ്ധത്തിൽ പങ്കുവഹിച്ചിരുന്ന ഒരു ഈജിപ്തു് പത്രലേഖകനായ മുസ്തഫാശിരി "അഖ്ബാറുൽയൌമി" എന്ന ദിനപത്രത്തിൽ ഒരു റിപ്പോർട്ടു് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പോർട്ടുസയീദ്തുറമുഖം രോധനംചെയ്തിരുന്ന ആംഗ്ലോ–ഫ്രഞ്ചുപട്ടാളത്തോടു് ഈജിപ്തുഭടന്മാർ ഏറ്റുകോപിച്ചുകൊണ്ടു നടത്തിയിരുന്ന യുദ്ധത്തിൽ മുസ്തഫാശിരി സജീവമായി പങ്കെടുത്തിട്ടുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അനുഭവങ്ങളെ അദ്ദേഹംതന്നെ വെളിപ്പെടുത്തിയതനുസരിച്ചു് അഖ്ബാറുൽ യൌമിപത്രം താഴെ പറയുംപ്രകാരം റിപ്പോർട്ടുചെയ്തിരിക്കുന്നു.

നവമ്പർ 8–ാംനു ആംഗ്ലോ–ഫ്രഞ്ചു് വിമാനങ്ങളുടെ ബോമ്പുവർഷം പോർട്ടുസയീദിൽ വളരെ ഉഗ്രമായി, പെട്ടെന്നാണു് അതിന്നു ഉഗ്രതപ്രാപിച്ചതു്. വ്യാഴാഴ്ചദിവസം മുസ്തഫാശിരി തുറമുഖത്തുനിന്നു മടങ്ങിയിട്ടുണ്ടായിരുന്നു. മുസ്തഫാ വെളിപ്പെടുത്തിയ വർത്തമാനമാണിതു്. "ശത്രുവിമാനങ്ങൾ റസവിപാലത്തിന്നുമീതെ പന്ത്രണ്ടു ടോർപ്പിഡോബോമ്പുകൾ വർഷിച്ചു. അനന്തരം ജമീൽ പാലത്തിന്മേലും അവർ ബോമ്പിട്ടു. "അത്താ" അണക്കെട്ടിനെയും പോർട്ടുസയീദിനെയും തമ്മിൽ ബന്ധിപ്പിക്കുന്ന പാലമാണു് ജമീൽപാലം. ഈ മാർഗ്ഗങ്ങൾ നശിപ്പിച്ചതുകൊണ്ടു പോർട്ടുസയീദിലെ മൂന്നു ലക്ഷത്തോളംവരുന്ന നിവാസികൾക്കു ഇതരപ്രദേശങ്ങളുമായി ബന്ധമില്ലാതായി. പോർട്ടുസയീദിന്റെയും മൈത്രിയയുടേയും ഇടയിലുണ്ടായിരുന്ന പ്രസ്തുത ജമീൽപാലം നശിച്ചിരുന്നതിനാൽ ആ സ്ഥലത്തു നാടുവിട്ടു ഓടി രക്ഷപ്പെട്ടുകൊണ്ടിരുന്ന ആളുകളെ അക്കരെ കടത്തിക്കൊണ്ടിരുന്ന വഞ്ചികൾ വന്നു നിറഞ്ഞു. അനേകം വഞ്ചികൾ മറിഞ്ഞുപോയതിനാൽ

പലരും വെള്ളത്തിൽ ആണ്ടുപോയി. അങ്ങിനെ ആണ്ടുപോയവരിൽ അധികവും കുട്ടികളായിരുന്നു.

പോർട്ട്സയീദിലെ സാനിട്ടോറിയത്തിന്നും ശത്രുക്കൾ ബോമ്പിടുകയുണ്ടായി. തന്നിമിത്തം ദീനക്കാരുടെ മീതെ ബോമ്പ് വീണുകൊണ്ടിരുന്നതിനാൽ അവർ നിലവിളിച്ചുകൊണ്ട് റോട്ടിലേക്കു കുതിച്ചു. രോഗികൾ അഭയംതേടി അങ്ങുമിങ്ങും ഓടിക്കൊണ്ടിരുന്നു. നഗരത്തിലെ ശ്മശാനത്തിന്നുമീതെയും ഒരു ബോമ്പു വന്നു വീണു. ശ്മശാനത്തിലെ കല്ലുകളും ശവങ്ങൾ മൂടിയിരുന്ന (കഫനി ചെയ്തിരുന്ന) തുണികളും ശവക്കല്ലറകളുമെല്ലാം പൊട്ടിത്തെറിച്ച് അടുത്തു സ്ഥിതിചെയ്യുന്ന തെരുവുകളിൽ വന്നു വീണു.

ഞായറാഴ്ച പോർട്ട്സയീദ് നിവാസികൾ ആയുധങ്ങളുമായി പുറത്തിറങ്ങി. സ്ത്രീകളുടെ കയ്യിൽ തോക്കുകളും കുട്ടികളുടെ കൈയിൽ റൈഫിളുകളുമുണ്ടായിരുന്നു. ''തോക്കുകളും റൈഫിളുകളും മെഷീൻ ഗണ്ണുകളും നിറച്ചു തയ്യാറാവുക'' എന്നു ഒരാഫീസർ വിളിച്ചു പറഞ്ഞു. ഉടനെത്തന്നെ കുട്ടികൾ, വൃദ്ധന്മാർ, യുവാക്കൾ, സ്ത്രീകൾ, പുരുഷന്മാർ ഇവരെല്ലാവരും ഏകോപിച്ചുനിന്നുകൊണ്ട് തങ്ങളെ ആക്രമിച്ചിരുന്ന ശത്രുക്കളോട് നേരിട്ടു. തിങ്കളാഴ്ച രാവിലെ ശത്രുക്കൾ പുരകൾക്കുമീതെ അഗ്നിബോമ്പുകൾ വർഷിച്ചുതുടങ്ങിയതിനാൽ തീ കത്തിക്കാളി. അതോടുകൂടിയാണ് പാരച്യൂട്ട് ഭടന്മാർ ഇറങ്ങിത്തുടങ്ങിയതു്. ആദ്യത്തിൽ ചുരുക്കം ചില ഭടന്മാരെ മാത്രമേ നിലത്തിറക്കിയിരുന്നുള്ളു. ഞങ്ങൾ റൈഫിളുകൾ ഗൂഢസ്ഥലങ്ങളിൽ ഉന്നമാക്കിക്കൊണ്ട് പാരച്യൂട്ട് ഭടന്മാരെ ഇറക്കിക്കൊണ്ടിരുന്ന ഭാഗത്തേക്കുതിരിഞ്ഞു. ഞങ്ങൾ ചെന്നുനോക്കിയപ്പോൾ ശത്രുക്കൾ ഇറങ്ങിയിരുന്നതു് വാസ്തവത്തിൽ പട്ടാളക്കാരായിരുന്നില്ലെന്നും, മനുഷ്യാകൃതി

യിൽ മണൽനിറച്ചുനിർമ്മിച്ച ചില രൂപങ്ങളെ മാത്രമാണ് അവർ ഇറക്കിയിരുന്നതെന്നും ഞങ്ങൾക്കു മനസ്സിലായി. പെട്ടെന്നു വിമാനങ്ങൾ താണുപറക്കാൻതുടങ്ങി. അവ ഞങ്ങളുടെ മീതെ മഴത്തുള്ളികൾ വർഷിക്കുംപ്രകാരം ഉണ്ടകൾ ഉതിർത്തു. പിന്നീട് ആയിരത്തിലധികം പാരച്യൂട്ട്ഭടന്മാർ ''മന്ദ്രഅ'' എന്ന സ്ഥലത്തു ഇറങ്ങുന്നതു ഞങ്ങൾ കാണുകയുണ്ടായി. ഞങ്ങളുടെ പട്ടാളവും പോലീസും പെട്ടെന്നു അങ്ങോട്ടു പാഞ്ഞെത്തി. എങ്കിലും അവർ തനിയെ മാത്രമല്ല ശത്രുക്കളെ എതിരിട്ടിരുന്നതു്. ചെറുകുട്ടികൾപോലും ശത്രുക്കളോടു നേരിടാൻ സന്നദ്ധരായി നിന്നിരുന്നു. സ്ത്രീകൾ പട്ടാളക്കാർ ഇറങ്ങുന്നതു് ഉററുനോക്കിക്കൊണ്ട് അവരുടെ സ്ഥിതി മനസ്സിലാക്കാൻ ശ്രമിച്ചു. അവരാണ് മററുള്ളവർക്കുവർത്തമാനങ്ങൾ നൽകിക്കൊണ്ടിരുന്നതു്. അഞ്ഞൂറു പാരച്യൂട്ട്ഭടന്മാർ അൽമൂസ്ബയിലും ഇറങ്ങുകയുണ്ടായി.

ഞങ്ങൾ അല്ലാഹു അക്ബർ എന്ന ശബ്ദം മുഴക്കിക്കൊണ്ടു് അവരെ ചെറുത്തു. എങ്കിലും ഞങ്ങളുടെ ആദ്യത്തെ അണി തകർന്നുപോയി. ശത്രുക്കളുടെ കൈബോംബുകളാണു് അവരുടെ കഥ അവസാനിപ്പിച്ചതു്. ശേഷിച്ചനാട്ടുകാർ പിസ്റ്റോൾ, റൈഫിൾ, മെഷീൻഗൺ വടിമുതലായി കൈയിൽ കിട്ടിയ ആയുധങ്ങളുമായി മുമ്പും പിമ്പും നോക്കാതെ ശത്രുക്കളോടു നേരിട്ടു. ശത്രുക്കൾക്കു് ഒന്നാമതായി നേരിട്ട നഷ്ടം സാഹസ്സത്താലായിരിക്കണമെന്നു് ഓരോ ആളും ആഗ്രഹിക്കുന്നുണ്ടായിരുന്നു. ആളുകളുടെ ആക്രമണം നിമിത്തം ശത്രുഭടന്മാരുടെ കണ്ഠങ്ങളിൽ തൊലിയില്ലാതായി. ഇതുപോലെ തന്നെ ഇതരരംഗങ്ങളിലും രക്തംപുരണ്ട കഠാരങ്ങൾ വീശിക്കൊണ്ടു്. നാട്ടുകാർ പട്ടാളക്കാരോടു നേരിട്ടിരുന്നു. കൈ

യിൽ ഒരായുധവുമില്ലാതെ ഒരു ഈജിപ്റ്റ്കാരി ഒരു ഫ്രഞ്ചു പട്ടാളക്കാരനെ ചെറുക്കുന്നതു് ഞാൻ നേരിട്ടു കണ്ടിരുന്നു.

ഫ്രഞ്ചു് പേരച്യൂട്ടു്ഭടന്മാർ വാട്ടർ വർക്ക്സിന്നടുത്തും ഇറങ്ങിയിട്ടുണ്ടായിരുന്നു. ഏഴു ആത്മത്യാഗികൾ മാത്രമേ അവരെ എതിരിടുന്നതിന്നു അവിടെ ബാക്കിയുണ്ടായിരുന്നുള്ളു. അവർ ഫ്രഞ്ചു്പട്ടാളക്കാരെ ഒരാൾക്കുശേഷം മറെറാരാളായി നിലംപതിപ്പിച്ചുകൊണ്ടു ചെറുത്തുനിന്നു അങ്ങിനെ ഓരോരുത്തനും രക്തസാക്ഷികളാകുന്നതുവരെ അവരെല്ലാവരും പൊരുതി. ഫ്രഞ്ചുകാർ അവരോടു് അതിക്രൂരമായ വിധത്തിൽ പകരം വീട്ടി. പട്ടണത്തിലേക്കുണ്ടായിരുന്ന വാട്ടർസപ്ലൈ ഏർപ്പാടു് അവർ നശിപ്പിച്ചുകളഞ്ഞിട്ടുണ്ടായിരുന്നു. ഇതെല്ലാം അവർ ചെയ്തിരുന്നിട്ടും അവരെ നഗരത്തിൽ പ്രവേശിക്കുവാൻ ഞങ്ങളനുവദിച്ചിരുന്നില്ല.

എന്റെ മാതാവും ചെറിയ ചെറിയ എന്റെ സഹോദരീ സഹോദരന്മാരും അഭയം പ്രാപിച്ചിട്ടുണ്ടായിരുന്ന എന്റെ വീട്ടിന്റെ നാലുഭാഗങ്ങളിലും തീ കത്തിയുയരുന്നതു ഞാൻ കണ്ടു. ഉടനെതന്നെ ഞാൻ അവിടെ ചെന്നെത്തി. ഞാൻ അവരെ ഒരു വണ്ടിയിൽകയററിയിരുത്തി. പുകഞ്ഞുകൊണ്ടിരുന്ന തെരുവിൽകൂടി ഞങ്ങൾ യാത്രചെയ്തു. ഒരു തീപ്പൊരി മാതാവിന്റെ തുണിയിൽ വന്നു വീണുകത്തിപ്പിടിച്ചു. വളരെ പ്രയാസപ്പെട്ടുകൊണ്ടു ഞാൻ ആ തീക്കെടുത്തു. ഞാൻ അവരെ എന്റെ ആഫീസിൽ എത്തിക്കാനാണു് ഉത്സാഹിച്ചിരുന്നതു്. "മക്കളെ വേഗം പോയി മാതൃഭൂമിക്കുവേണ്ടി പൊരുതണം" എന്നാണു് മാതാവു് പറഞ്ഞതു്. "എന്നെ നിങ്ങളുടെ ജ്യേഷ്ഠൻ രക്ഷപ്പെടുത്തും" എന്നും മാതാവു് പറഞ്ഞുകൊണ്ടിരുന്നതിനാൽ ഞാൻ പിന്നെയുംപോർക്കളത്തിൽതന്നെ നിന്നു. പെട്ടെന്നു ചില പുതിയ

മുഖങ്ങൾ പോർക്കളത്തിൽ പ്രത്യക്ഷപ്പെട്ടുകണ്ടു. ആ പുതിയ മുജാഹിദുകൾ ആരായിരിക്കുമെന്നു ഞാൻ അത്ഭുതപ്പെട്ടു. എന്നാൽ ജയിലിന്നുമീതെയും ശത്രുക്കൾ ബോംബെറിഞ്ഞിട്ടുണ്ടായിരുന്നു. പുതിയ മുഖങ്ങളോടുകൂടിയ ആ പുതിയ മുജാഹിദുകൾ തടവുകാരായിരുന്നുവെന്നും ബോംബിന്നിരയായിപ്പോകാതിരിക്കുന്നതിന്നു വാർഡർമാർ അവരെ വിട്ടയച്ചതായിരുന്നുവെന്നും പിന്നീടെനിക്കു മനസ്സിലായി. തടവുകാർ ആ സന്ദർഭത്തെ ഓടി രക്ഷപ്പെടുവാൻ ഉപയോഗപ്പെടുത്തുകയല്ല ഉണ്ടായതു്. ഈജിപ്തിന്റെ ശത്രുക്കളോടു് പൊരുതാനായി അവരും പോർക്കളത്തിൽ ഇറങ്ങിയിരിക്കയായിരുന്നു.

ശത്രുവിമാനങ്ങൾ മഴത്തുള്ളികൾപോലെ ബോംബുകൾ വർഷിച്ചുകൊണ്ടു ഞങ്ങളുടെ തലക്കുമീതെക്കൂടി പറന്നുകൊണ്ടിരുന്നു. അവരുടെ ആക്രമണം വളരെ ശക്തിപ്പെട്ടിട്ടുണ്ടായിരുന്നു. ഞാൻ ജാഗ്രതയോടുകൂടി അടുത്തുണ്ടായിരുന്ന തെരുവുകളിൽ ഉറച്ചുനിന്നു. എങ്കിലും കത്തിക്കാളിക്കൊണ്ടിരുന്ന അഗ്നിജ്വാലകളിൽ പട്ടണം പൊതുവിൽ പൊതിഞ്ഞുപോയിട്ടുണ്ടായിരുന്നു. ഉണ്ടകൾ ഉതിർന്നുവീഴാത്ത ഒരു സ്ഥലവും അവശേഷിച്ചിരുന്നില്ല "ജ്വാലയും ഉണ്ടകളും; ഉണ്ടകളും ജ്വാലയും" ഇതായിരുന്നു പട്ടണത്തിന്റെ സ്ഥിതി. ഞങ്ങൾ പട്ടണത്തിന്റെ ദക്ഷിണഭാഗത്താണു് നിന്നിരുന്നതു്. ക്യാമ്പ്സ്ട്രീഡ്യയിൽ എത്തിച്ചേരാൻ ഞങ്ങൾ ഉത്സാഹിച്ചുനോക്കിയെങ്കിലും ബ്രിട്ടീഷ്ഭടന്മാർ അതിവേഗത്തിൽ അവിടെ എത്തിക്കളഞ്ഞിട്ടുണ്ടായിരുന്നു. അങ്ങിനെ നാലു ഭാഗങ്ങളിൽനിന്നും രോധനം ചെയ്യപ്പെട്ടുകൊണ്ടാണു് ഞങ്ങൾ നിന്നിരുന്നതു്.

എങ്കിലും ഞങ്ങൾ കഴിയുന്നിടത്തോളം ശത്രുക്കളെ ചെറുത്തുകൊണ്ടുതന്നെ കഴിച്ചുകൂട്ടി. ഇരുട്ടാകുന്നതുവ

രെയും ഞങ്ങളവരെ ചെറുത്തു. ആക്രമണമൊന്നു കുറഞ്ഞപ്പോൾ ഞാൻ മാതാവിനെ തിരഞ്ഞുനോക്കി. ആദ്യത്തിൽ യാതൊരറിവും ലഭിച്ചിരുന്നില്ല. പിന്നീട് ഒരു പള്ളിയുടെ പുറത്തു എൻെറ ജ്യേഷ്ഠൻ നില്ക്കുന്നതു ഞാൻ കണ്ടു. മാതാവിനെ അദ്ദേഹം ആ പള്ളിയിൽ എത്തിച്ചിട്ടുണ്ടായിരിക്കുമെന്നു എനിക്കു മനസ്സിലായി. അങ്ങിനെ ഞാൻ പിന്നെയും പുരുഷന്മാരും കുട്ടികളും ഉൾപ്പെട്ട എൻെറ കൂട്ടുകാരുടെ അടുക്കലേക്കു ചെന്നു. അവർ അതുവരെയും പോർക്കളത്തിൽ ശത്രുക്കളെ ചെറുത്തുകൊണ്ടു നില്ക്കുകയായിരുന്നു.

ഇതിൽപിന്നെ ഞാൻ സ്വഭവനത്തിൽതന്നെ നിന്നുകൊണ്ടു ശത്രുക്കളെ കാത്തിരിക്കാമെന്നു തീർച്ചപ്പെടുത്തി. ഞാൻ ജനലിൽക്കൂടി നോക്കിയപ്പോൾ നാലു കപ്പലുകൾ തുറമുഖത്തേക്കടുത്തുവരുന്നതുകണ്ടു. നശീകരണകപ്പലുകളും ടോർപ്പിഡോകളും, വിമാനവാഹിനികളുമായി പലവിധ യുദ്ധക്കപ്പലുകളും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. അവയിൽ നിന്നും ശത്രുക്കൾ കരയിലേക്കു ഉണ്ടകൾ ഉതിർത്തുതുടങ്ങി. ഓരോ ഇഞ്ച് സ്ഥലത്തും അവർ ബോമ്പിട്ടു. അപ്പോഴേക്കു എൻെറ അവശയായ മാതാവും സ്വഗൃഹത്തിൽ എത്തിയിരുന്നു. ഞങ്ങളുടെ ഊഴം അടുത്തിരിക്കുന്നതായി ഞാൻ തീർച്ചപ്പെടുത്തി. ഞാൻ എൻെറ ചെറിയ അനുജനെയും മാതാവിനെയും ഒരു കൈവണ്ടിയിൽ ഇരുത്തിക്കൊണ്ടു സമുദ്രതീരത്തുനിന്നു അല്പം അകലെയുള്ള അവരുടെ പിതാവിൻെറ വീട്ടിലേക്കു പോയി. ഞങ്ങളങ്ങിനെ അല്പം ദൂരമെത്തിയപ്പോൾ വമ്പിച്ച ഒരു പൊട്ടിത്തെറിശബ്ദംകേട്ടു. പിന്തോട്ടു മറിഞ്ഞുനോക്കിയപ്പോഴേക്കു ഞങ്ങളുടെ വീടു നശിച്ചുകഴിഞ്ഞിട്ടുണ്ടായിരുന്നു.

അനന്തരം ഞാൻ മാതാവിനെസ്സംബന്ധിച്ച ചിന്ത ഉപേക്ഷിച്ചുകൊണ്ടു് പോർക്കളത്തിലേക്കുതന്നെ തിരിച്ചുപോയി. ശത്രുവിമാനങ്ങളുടെ നേരെ ഞങ്ങൾ വെടിവെച്ചു. രണ്ടുവിമാനങ്ങൾ വെടികൊണ്ടുവീണതുകണ്ടപ്പോൾ ഞങ്ങൾക്കുത്സാഹം വർദ്ധിച്ചു. വിമാനങ്ങൾ വീണ്ടും വീണ്ടും വന്നു ബോമ്പു വർഷിച്ചുകൊണ്ടിരുന്നു. കപ്പലിൽനിന്നു ഉണ്ടകൾ ഉതിർത്തുകൊണ്ടിരുന്നതിനാൽ അറുപതിനായിരം ആളുകൾ അധിവസിച്ചിരുന്ന ''അലാഫസഖ്'' എന്ന അറബിപ്രദേശം ഒരു തീക്കുണ്ടായി പരിണമിച്ചു. തീക്കെടുത്തുന്നതിനു് എവിടെയും വെള്ളംകിട്ടാനുണ്ടായിരുന്നില്ല. ഫയർബ്രിഗേഡു് ഉപയോഗിച്ചുവന്നിരുന്ന ''ഹോസ്റോളുകൾ'' ബോമ്പുകൾവീണു തകർന്നുപോയിട്ടുണ്ടായിരുന്നു. ആളുകൾ ഫയർബ്രിഗേഡുമായി പോയിനോക്കി. എങ്കിലും വെള്ളംകിട്ടാതിരുന്നതുകൊണ്ടു് ബ്രിഗെയിഡ്കൊണ്ടു മാത്രം യാതൊന്നുംചെയ്യാൻ കഴിഞ്ഞിരുന്നില്ല. ഇവയെല്ലാം നവമ്പർ 8-ാംനു-വരെയുണ്ടായ സംഭവങ്ങളാണു്.

നവമ്പർ 8-ാംനു-ക്കുശേഷം ഗുസ്താഫാശരീക്കു കൈറോവിൽ എത്തിച്ചേരാൻസാധിച്ചു. ഒക്ടോബർ31-ാംനു-മുതൽ നവമ്പർ 8-ാംനു-വരെ പത്തുദിവസംമാത്രമാണു് ഈജിപ്റ്റിലേക്കുണ്ടായ ഈ ആക്രമണം നിലനിന്നതു്. യുദ്ധം തുടങ്ങിയ ഉടനെതന്നെ ഇന്ത്യാപ്രധാനമന്ത്രിയായ പണ്ഡിററു് ജവഹരിലാൽനെഹ്റു പാർലിമെണ്ടിൽവെച്ചു ശക്തിമത്തായ ഒരു പ്രസ്താവനചെയ്തുകൊണ്ടു സെക്യൂരിററികൌൺസിലിൻെറ ശ്രദ്ധയെ ഈജിപ്റ്റിലേക്കാകർഷിച്ചു. ആദ്യം സെക്യൂരിററികൌൺസിലും അനന്തരം ഐക്യരാഷ്ട്രസഭയും യുദ്ധംനിറുത്താൻ ആവശ്യപ്പെട്ടു. ആംഗ്ലോ-ഫ്രാൻസും ഇസ്രായിലും ആദ്യത്തിൽ അതു വകവെച്ചില്ല. റഷ്യയുടെ അന്ത്യശാസനവുംകൂടി ഉണ്ടായപ്പോഴാണു് അവർ അനുസരിച്ചതു്.

## എന്തുകിട്ടി?

ബ്രിട്ടീഷ് പ്രധാനമന്ത്രിയായ മി. അന്തോണി ഏഡൻ തന്റെ ഭരണകാലത്തു ചെയ്ത ഏററവും വലിയ അബദ്ധമായി അദ്ദേഹത്തിന്റെ ഈ ഈജിപ്താക്രമണത്തെ ചരിത്രം രേഖപ്പെടുത്താതിരിക്കുന്നതല്ല. ഫ്രാൻസിനേയും ഇസ്രായിലിനേയും കൂട്ടുപിടിച്ചുകൊണ്ട് ഈജിപ്തിനെ അദ്ദേഹം ആക്രമിച്ചതു് വമ്പിച്ച അക്രമമായി ഇപ്പോൾതന്നെ ലോകം സമ്മതിച്ചുകഴിഞ്ഞിരിക്കുന്നു. പോർട്ട്സയിദിൽ ബോമ്പുവർഷിച്ചും നാവികാക്രമണം നടത്തിയും ചുരുങ്ങിയപക്ഷം മൂന്നു നാലായിരം ആളുകളെയെങ്കിലും മി: ഏഡൻ രക്തസാക്ഷികളാക്കി. എങ്കിലും ഈജിപ്തിനെസംബന്ധിച്ചേടത്തോളം സന്തോഷകരമായ ഒരു ഫലമാണ് ഈ ആക്രമണം ഉളവാക്കിയതു്. ബ്രിട്ടനും ഫ്രാൻസിനും അവയുടെ ആവശ്യം നിറവേററാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല, വിപരീതഫലം ഉളവാക്കുകയും ചെയ്തു. മി. ഏഡനു് വമ്പിച്ച ദോഷംതന്നെ സംഭവിച്ചു. ഈ യുദ്ധത്തിന്നിടയിൽ അദ്ദേഹം ഭ്രാന്തനായിപ്പോയെന്നുതന്നെ പറയാം. അനാരോഗ്യത്തെ ആധാരമാക്കിക്കൊണ്ട് ഉദ്യോഗത്തിൽ നിന്നു വിട്ടുനില്ക്കാൻതന്നെയും അദ്ദേഹം നിർബ്ബന്ധിതനായി. അദ്ദേഹം വിശ്രമാർത്ഥം ജമായിക്കയിൽ പോയി മടങ്ങിയിരിക്കുന്നു. അദ്ദേഹത്തിന്റെ വിടവാങ്ങൽ ശാശ്വതകാലത്തേക്കായിരിക്കുമെന്നു വളരെ ആളുകൾ സംശയിച്ചു. അദ്ദേഹംചെയ്ത അക്രമത്തിന്നു മാപ്പുകൊടുക്കാൻ സഹൃദയലോകം ഒരിക്കലും സന്നദ്ധരാകുന്നതല്ല. സൃഷ്ടിജാലങ്ങളെല്ലാം അദ്ദേഹത്തിനെ പഴിക്കുന്നു. ദൈവത്തിൽ ലയിക്കാനും ദേവനെ ആശ്ലേഷിക്കുവാനും സാധിച്ചില്ലെന്നു മുമ്പാരോ പറഞ്ഞതു മി. ഏഡനെസ്സംബന്ധി

ച്ചേടത്തോളം വളരെ പരമാർത്ഥമായി പരിണമിച്ചിരിക്കുകയാണ്. ഈജിപ്റ്റിനെ നശിപ്പിക്കാനുണ്ടായ ഉദ്യമത്തിൽ മി. ഏഡൻ സ്വയം നശിച്ചതായിട്ടാണ് അനുഭവപ്പെട്ടതെന്നുള്ളതിൽ സംശയമില്ല.

മി. ഏഡന്റെ സ്ഥിതി ഇപ്പോൾ വളരെ ദയനീയമാണ്. അദ്ദേഹത്തിന്റെ സകല അഭിലാഷങ്ങളും മണ്ണടിഞ്ഞുപോയി. സൂയസ്സ് കനാലിനുവേണ്ടി ധർമ്മത്തെയും നീതിയേയുമെല്ലാം അദ്ദേഹം ബലിയർപ്പിച്ചു. കനാൽ കൈവന്നില്ലെന്നുമാത്രമല്ല, എലിയെ പിടിക്കാനോടിയ പൂച്ച പരാജയപ്പെട്ടപ്പോൾ ഉണ്ണിമേൻ പററിപ്പിടിച്ച കഥപോലെ പോർട്ട്സയിദിൽ പററിക്കൂടാനുണ്ടായ അദ്ദേഹത്തിന്റെ അഭിലാഷവും തകർന്നുകഴിഞ്ഞു. മി. ഏഡന്റെ അഭിലാഷത്തെ ഐക്യരാഷ്ട്രസഭ അസാദ്ധ്യമാക്കിക്കളഞ്ഞിരിക്കുകയാണ്. ബ്രിട്ടനും ഫ്രാൻസും ഈ ആക്രമണംകൊണ്ടു താഴെ പറയുന്ന മൂന്നു കാര്യങ്ങളാണ് ഉദ്ദേശിച്ചിരുന്നത്.

1. ഈജിപ്റ്റിൽ യാതൊരു വിദേശാധിപത്യവും നിലനിറുത്തുവാനനുവദിക്കാത്ത പ്രസിഡണ്ട് ജമാൽഅബ്ദുന്നാസിറിനെ തൽസ്ഥാനത്തുനിന്നു നീക്കി അദ്ദേഹത്തിനുപകരം തങ്ങൾക്കിഷ്ടമുള്ള ഒരു ഭരണാധികാരിയാക്കുക. എന്നാൽ ഈ ഉദ്ദേശാർത്ഥം അദ്ദേഹം നടത്തിയ സകല ഗൂഢാലോചനകളും ഇംഗ്ലീഷ് ചാനലിൽ ആണ്ടുപോവുകയാണുണ്ടായത്. പ്രസിഡണ്ട് നാസ്സർ പൂർവ്വാധികം പ്രാബല്യത്തോടുകൂടി അതേ സ്ഥാനത്തു ഇപ്പോഴും ഉറച്ചുനില്ക്കുന്നു. മി. ഏഡനാവട്ടെ തന്റെ പാർലിമെണ്ടിൽ പോലും മറുപടിപറഞ്ഞുനില്ക്കാൻ സാധിക്കാത്തതുകൊണ്ടു ഉദ്യോഗത്തിൽനിന്നുംവിട്ടുനില്ക്കേണ്ടതായിത്തന്നെവന്നു.

2. ആംഗ്ലോ–ഫ്രഞ്ചാക്രമണത്തിന്റെ ഏററവും വലിയ ലക്ഷ്യം സൂയസ്സ്കനാലായിരുന്നു. അതിന്നുവേണ്ടി വളരെ ഉത്സാഹത്തോടുകൂടി അവർ സൈപ്രസ്സിൽ പട്ടാളക്കാരെ ശേഖരിച്ചുനിർത്തി. അവസാനം അതിയായ ആവേശത്തോടുകൂടി ആ പട്ടാളക്കാരെ അവർ പോർട്ട്സയിദിലേക്കു നയിച്ചു. എങ്കിലും ഫലം വിപരീതമായിരുന്നു. അറബികൾ ഒററക്കെട്ടായിനിന്നു ആ ആക്രമണത്തെ ചെറുത്തു. ഏഷ്യനാഫ്രിക്കൻരാഷ്ട്രങ്ങൾ ഐക്യരാഷ്ട്രസഭയെ നിർബ്ബന്ധിച്ചതുകൊണ്ട് ആ സഭ ബ്രിട്ടനും ഫ്രാൻസിന്നുമെതിരിൽ ന്യായാനുസൃതമായ നടപടികൾക്കെല്ലാം സന്നദ്ധമായി. കൊളംബോരാഷ്ട്രങ്ങളും ബാഗ്ദാദുടമ്പടിയിൽ ബ്രിട്ടന്റെ പക്ഷത്തു ചേർന്നിട്ടുണ്ടായിരുന്ന മുസ്ലിംരാഷ്ട്രങ്ങളുമെല്ലാം സത്യത്തിന്റെ ഭാഗത്ത് അണിനിരന്നു. ഇതുകൊണ്ടെല്ലാം മി. ഏഡനും, മി. മോളേക്കും ഉണ്ടായിത്തീർന്ന ദുഃഖത്തിന്നളവില്ല. പോർട്ട്സയിദിൽ എത്തിച്ചേർന്നിട്ടും സൂയസ്സ്കനാലിൽ കാലൂന്നാൻ കഴിയാതിരുന്നതു അവർക്കു നേരിട്ട ഏററവും വലിയ ഇച്ഛാഭംഗമാണ്.

3. അറബിരാഷ്ട്രങ്ങളെ പരസ്പരം കലഹിപ്പിച്ചു കാര്യങ്ങൾ നേടാമെന്നതായിരുന്നു ബ്രിട്ടീഷ് ഫ്രഞ്ച് ശക്തികളുടെ മൂന്നാമത്തെ ലക്ഷ്യം. അങ്ങിനെ തങ്ങൾക്കു പോയിപ്പോയ അന്തസ്സ് വീണ്ടെടുക്കാൻ സാധിക്കുമെന്നു മി. ഏഡൻ തികച്ചും വിശ്വസിച്ചിട്ടുണ്ടായിരുന്നു. ഈ ആഗ്രഹവും അസാദ്ധ്യമായാണ് പരിണമിച്ചതു്. ആക്രമണം തുടങ്ങിയതോടുകൂടിത്തന്നെ അറബിരാഷ്ട്രങ്ങൾ അങ്ങേഅററത്തെ സഹതാപവും സഹകരണവും പ്രകടിപ്പിച്ചു. ശാമും ജോർഡാനും നാസിറിന്റെ ഹിതവും കല്പനയും അനുസരിക്കാൻ തെയ്യാറായി നിന്നു. അമീർസ്സഊദ് സ്വരാജ്യത്തേയും സൈന്യത്തേയും സമ്പത്തുമെല്ലാം നാസിറിന്നു അടിയറ

വെച്ചു. എല്ലാ അറബിരാഷ്ട്രങ്ങളും ഏകകണ്ഠമായിത്തന്നെ ആക്രമണത്തെ ചെറുക്കാൻ സന്നദ്ധരായി. അറബികളിൽ നിന്നു് ഒരു കുട്ടിപോലും ഈജിപ്തിന്നെതിരിൽ ശബ്ദമുയർത്താൻ കൂട്ടാക്കിയില്ല. അങ്ങിനെ ഈ മൂന്നാമത്തെ ഉദ്ദേശ്യത്തിലും അക്രമികൾക്ക ഇച്ഛാഭംഗമാണുണ്ടായതു്.

അക്രമികളുടെ ഉദ്ദേശ്യം നിറവേറാതിരുന്നതു പോകട്ടെ. അങ്ങോട്ടു പല്ലിറുമ്പിയപ്പോൾ ഇങ്ങോട്ടു് പല്ലിളിക്കുകയും ചെയ്തു. ഇങ്ങോട്ടു ഇളിച്ചുകാട്ടിയ പല്ലുകളെ മാല കോർത്തു കഴുത്തിലിടുവാനും അവസാനമവർ നിർബ്ബന്ധിതരായി. അമേരിക്ക അവരെ സഹായിച്ചില്ല. റഷ്യയാവട്ടെ കണ്ണുരുട്ടുകതന്നെ ചെയ്തു. അതു് കണ്ടുകൊണ്ടു മിണ്ടാതിരിക്കുകയേ ആ സൂര്യനസ്തമിക്കാത്ത സാമ്രാജ്യമേധാവികൾക്കു നിവൃത്തിയുണ്ടായുള്ളു. സ്വഗൃഹത്തിൽനിന്നു് ലഭിച്ചുകൊണ്ടിരിക്കുന്ന ശകാരവർഷങ്ങൾക്കാവട്ടെ കയ്യുംകണക്കുമില്ല. പല മന്ത്രിമാരും രാജിവെച്ചു. ഐക്യരാഷ്ട്രസഭ മര്യാദ ഉപദേശിച്ചതു് കേൾക്കുന്നില്ലെങ്കിൽ പഠിപ്പിക്കുമെന്ന ഘട്ടമായി. മദ്ധ്യേഷ്യയും പശ്ചിമേഷ്യയും ബ്രിട്ടന്റേയും ഫ്രാൻസിന്റേയും ചോര കുടിക്കാൻതന്നെ സന്നദ്ധകളായി. എവിടേയും ഒരു രക്ഷയുമില്ല. നൂററാണ്ടുകളായി നിലനിറുത്തിപ്പോന്ന മാനവും വീര്യവുമെല്ലാം അവ രണ്ടിനും അസ്തമിച്ചു.

എല്ലാററിനും പുറമെ ബ്രിട്ടനും ഫ്രാൻസിനും സാമ്പത്തികവിഷമതകളും ഉണ്ടായിത്തീർന്നു. ആംഗ്ലോ ഫ്രഞ്ചാക്രമണംകൊണ്ടു സൂയസ്സ്കനാലിൽക്കൂടിയുണ്ടായിരുന്ന കപ്പൽ ഗതാഗതം തടസ്സപ്പെട്ടു. കച്ചവടം തകർന്നു. എണ്ണ കിട്ടാതായി. അറബിരാജ്യങ്ങൾ അവക്ക് ഒരുതുള്ളി എണ്ണപോലും കൊടുക്കുന്നതല്ലെന്നു പ്രഖ്യാപിച്ചു. എണ്ണ കൊണ്ടുപോകാ

നങ്ങളായിരുന്ന പൈപ്പ്ലൈനുകൾക്ക് അറബികൾ കേടുവരുത്തുകയും ചെയ്തു. എണ്ണയുടെ എമ്പതുശതമാനം ആവശ്യവും പശ്ചിമേഷ്യയിൽനിന്നാണ് ബ്രിട്ടനും ഫ്രാൻസും നിർവ്വഹിക്കുന്നത്. ആ എണ്ണ മുഴുവനുമിപ്പോൾ തടസ്സപ്പെട്ടിരിയ്ക്കുകയാണ്. ഈ സംഘട്ടനമുണ്ടാകുന്നതുവരെ ദിനംപ്രതി ഇരുപത്താറുലക്ഷം പീപ്പ എണ്ണവീതം അറബിരാജ്യങ്ങളിൽനിന്ന് അവക്ക് കിട്ടിവന്നിരുന്നു. ഇപ്പോൾ അതിന്റെ മൂന്നിലൊരുഭാഗമെങ്കിലും യൂറോപ്പിലെത്താൻ നിർവ്വാഹമില്ല. സൂയസ്സ് കനാലിൽകൂടി മാത്രമായി ദിവസം പന്ത്രണ്ടു ലക്ഷം പീപ്പ എണ്ണ യൂറോപ്പിലേയ്ക്കു പോയിക്കൊണ്ടിരുന്നതും കനാൽ തടസ്സപ്പെട്ടതോടുകൂടി നിന്നുപോയി. ഇറാഖ് പെട്രോളിയം കമ്പനിയുടെ പൈപ്പ്ലയിൻ സിറിയയിൽകൂടിയാണ് ഹീഫാ തുറമുഖത്തെത്തുന്നതു്. അതു് പല ഇടങ്ങളിലും കേടുവരുത്തപ്പെട്ടതിനാൽ അതുവഴിയായി ദിനംപ്രതി അഞ്ചുലക്ഷം പീപ്പ പെട്രോൾ ബ്രിട്ടനിൽ കിട്ടിയിരുന്നതും നിലച്ചു. ഇവയെല്ലാംനിമിത്തം ബ്രിട്ടനിൽ ഇപ്പോൾതന്നെ പെട്രോൾക്ഷാമം ബാധിച്ചുകഴിഞ്ഞിരിക്കുന്നു. പെട്രോളിനു അവിടെ വിലകൂടി. എല്ലാററിനും പുറമെ ഭക്ഷണസാധനങ്ങൾക്കും ബ്രിട്ടനിൽ പ്രയാസം നേരിട്ടുതുടങ്ങി. ഇതെല്ലാം മി. ഏഡൻ വരുത്തിവെച്ച ആപത്തുകളാണെന്നു് ബ്രിട്ടീഷ് ബഹുജനങ്ങൾ ആക്ഷേപിച്ചു തുടങ്ങിയതു് അദ്ദേഹത്തിനെ എത്രമാത്രം ദുഃഖിപ്പിക്കുന്നുണ്ടാകുമെന്ന് ഊഹിക്കാമല്ലൊ. ശാമിനു് പൈപ്പ്ലയിൻ കേടുതീർക്കുവാൻ ആറുമാസത്തെ താമസംകൊണ്ടു് മാത്രമെ സാധിക്കുകയുള്ളുവെന്നു് ചിലർ അഭിപ്രായപ്പെട്ടു പൈപ്പ്ലയിൻ കേടുവരുത്തിയതിനു് ബ്രിട്ടനുമായുള്ള നയതന്ത്രബന്ധംതന്നെയും ശാം (സിറിയ) വിടർത്തിക്കഴിഞ്ഞിരിയ്ക്കുകയാണ്. സുഊദി അറബിലെ പൈപ്പ്ലൈ

നിന്ന് കേടൊന്നും സംഭവിച്ചിട്ടില്ല. എങ്കിലും ബ്രിട്ടനും ഫ്രാൻസിനും എണ്ണ കൊടുക്കരുതെന്ന് അവിടെയുള്ള രണ്ടു കമ്പനികൾക്കും സൗഊദീ ഗവൺമെൻറ് ഉത്തരവ് നൽകിയിട്ടുണ്ട്. അക്രമികൾക്ക് അവിടെനിന്ന് ദിവസംതോറും മുപ്പതിനായിരം പീപ്പ എണ്ണ കിട്ടിവന്നിരുന്നതു ഈ ഉത്തരവുനിമിത്തവും മുടങ്ങിയിരിക്കുകയാണ്. ബ്രിട്ടനും ഫ്രാൻസുമായുള്ള തന്ത്രബന്ധം സൗഊദി അറബ്യം അവസാനിപ്പിച്ചിരിക്കുകയാണ്. ഒന്നാം ലോകമഹായുദ്ധംമുതല്ക്കു ബ്രിട്ടൻ അനേകം താല്പര്യങ്ങൾ വെച്ചുപുലർത്തുന്ന രാജ്യങ്ങളാണ് ഈ അറബിരാജ്യങ്ങളെന്ന് പ്രത്യേകം ഇവിടെ സ്മരിക്കേണ്ടതുണ്ട്. എന്നാൽ സൂയസ്സ്കനാലാക്രമണത്തോടുകൂടി അവയോരോന്നും ബ്രിട്ടന്ന് നഷ്ടമായിരിക്കുന്നു. ഇത്ര വലിയ അപമാനം ബ്രിട്ടന്ന് അടുത്ത കാലങ്ങളിലൊന്നും സംഭവിച്ചിരുന്നിരിക്കയില്ല.

മി. ഏഡനും മി. മോളെയും ബൊംബി 84ാമനായി ഈജിപ്റ്റിലേക്ക കുതിച്ചുവല്ലോ. എന്നാൽ എണ്ണ എങ്ങിനെയാണ് ലഭിക്കുകയെന്ന് അവർ ആലോചിച്ചില്ല. പൈപ്പ്ലൈനുകൾക്ക് കേടുവരുത്തി താന്താങ്ങളുടെ വരുമാനങ്ങൾ വേണ്ടെന്നുവെയ്ക്കാൻ അറബിരാഷ്ട്രങ്ങൾ തയ്യാറാകുമെന്നോ, അത്രവലിയ ത്യാഗസന്നദ്ധത അവയ്ക്കു സംജാതമാകുമെന്നോ അവർ പ്രതീക്ഷിച്ചിരുന്നില്ല. സിറിയ അതിന്റെ പൈപ്പ്ലയിൻ കേടുവരുത്തിക്കൊണ്ട് ദിനംപ്രതി ലഭിച്ചിരുന്ന അമ്പതിനായിരം ഡോളറാണ് ഉപേക്ഷിച്ചിരിക്കുന്നതു. ഇതുപോലെത്തന്നെ മറ്റ് അറബിരാഷ്ട്രങ്ങളും ത്യാഗസന്നദ്ധകളായിത്തന്നെ പ്രവർത്തിച്ചു. അറബിരാഷ്ട്രങ്ങൾ ഈ അവസരത്തിൽ പ്രദർശിപ്പിച്ച പരസ്പരസൌഹാർദ്ദതയും ത്യാഗസന്നദ്ധതയും പ്രഥമന്യൂറാണിന്നശേഷം ഇദംപ്രഥമ

മായിട്ടുള്ളതാണെന്ന് നിൎവ്വിശങ്കം പറയാം. ഈ വലിയ പരസ്പരസൌമനസ്യം അവർ പ്രദൎശിപ്പിച്ചതുകൊണ്ടുതന്നെയാണ് അക്രമികൾക്ക പരാജയം നേരിട്ടത്. ആകയാൽ ഈജിപ്റ്റിന്ന് കേടുകൊടുക്കാൻ ഉപായ ബ്രിട്ടനും ഫ്രാൻസും കേട്ടുകെട്ടിച്ചുകൊണ്ട് മടങ്ങിയെന്നതിൽ സംശയമില്ല. ബ്രിട്ടനിപ്പോൾ വമ്പു പറയുന്നുണ്ടെങ്കിൽക്കൂടി അതിൻെറ കരൾ വാസ്തവത്തിൽ കത്തിക്കരിഞ്ഞുപോയിരിക്കുന്നു. ഇനി അമേരിക്കൻ ഐക്യരാജ്യം പശ്ചിമേഷ്യയെസ്സംബന്ധിച്ചിടത്തോളം അതിൻെറ ഇപ്പോഴത്തെ നയം തന്നെ തുടരുമെങ്കിൽ മാത്രമേ ആ രണ്ടു രാജ്യങ്ങൾക്ക നാമമാത്രമായ അസ്തിത്വമെങ്കിലും അവശേഷിക്കുകയുള്ളു. എന്നാൽ ഇത്രയും നേട്ടങ്ങളെല്ലാമുണ്ടായതുകൊണ്ട് മദ്ധ്യപൂൎവ്വദേശങ്ങൾക്ക് അവയുടെ ആപത്തുകളെല്ലാം അവസാനിച്ചുവെന്നു വിചാരിക്കാറായിട്ടില്ല. ബ്രിട്ടീഷ് സിംഹത്തിൻെറ പരാക്രമം പൎയ്യവസാനിച്ചതായും സമാധാനിച്ചുകൂടാ. അവക്കു ഇനിയും വിഷമതകൾ കടന്നുപോവണം. ഈജിപ്റ്റിന്നു തന്നെയും അനേകം വിഷമതകൾ തരണംചെയ്തുകൊണ്ടേ പൂൎണ്ണവിജയം കൈവരികയുള്ളു. അറബിരാഷ്ട്രങ്ങളുടെ യോജിപ്പ് ഇനിയും ശക്തിപ്പെടണം. എന്നാൽപിന്നെ മോചനം തീൎച്ചതന്നെ.

———

# മൊറോക്കോ (മറാക്കിശ്)

ഇരുപതാംനൂററാണ്ടിൽ രണ്ടു് ലോകമഹായുദ്ധങ്ങൾ നടന്നുവല്ലോ. പാശ്ചാത്യവൻകോയ്മകൾ തമ്മിൽ കോളണികൾ കൈവശംവെക്കുന്ന കാൎയ്യത്തിൽ ഉണ്ടായിത്തീൎന്ന പരസ്പരവിരോധത്തിൽനിന്നാണു് ആ രണ്ടു യുദ്ധങ്ങളും ഉത്ഭവിച്ചതെന്നുള്ളതിൽ സംശയമില്ല. എന്നാൽ ഒന്നാം ലോകമഹായുദ്ധം കഴിഞ്ഞപ്പോൾ പല പുതിയ കോളണികൾ ഉത്ഭവിക്കുകയും, കോളണിവാഴ്ച മുമ്പത്തേക്കാൾ ശക്തിപ്പെടുകയും ചെയ്തിരുന്നുവെങ്കിൽക്കൂടി രണ്ടാമതുണ്ടായ ലോകമഹായുദ്ധംകൊണ്ടു കോളണികളെ അടിമത്വത്തിന്നു അയവു വരികയാണുണ്ടായതു്. ആ യുദ്ധാനന്തരം അനേകം കോളണികൾ മോചനംപ്രാപിച്ചിരിക്കുന്നു. എന്നാൽ രണ്ടാം മഹായുദ്ധത്തിനുശേഷവും അടിമത്വത്തിൽനിന്നു രക്ഷപ്രാപിക്കാൻ സാധിക്കാതെ ഏററവുമധികം കഷ്ടപ്പാടുകളനുഭവിക്കുന്ന ഭൂവിഭാഗങ്ങളാണു് ആഫ്രിക്കയിലെ ഫ്രഞ്ചുകോളണികൾ. ഇപ്പോൾ മൊറോക്കോ എന്നപേരിൽ അറിയപ്പെടുന്ന മറാക്കിശിനു അവയിൽവെച്ചു മന്ത്രപരമായും

ചരിത്രസംബന്ധമായും വളരെ പ്രാധാന്യമുണ്ട്. 1954 ൽ അവിടെ നടന്ന വമ്പിച്ച പ്രക്ഷോഭങ്ങളുടെ ഫലമായി ഫ്രാൻസ് ആ രാജ്യത്തിന്നു ഏതാനും ചില അവകാശങ്ങൾ വകവെച്ചുകൊടുത്തിട്ടുണ്ടെങ്കിലും പൂർണ്ണസ്വാതന്ത്ര്യംകൊണ്ടല്ലാതെ തൃപ്തിപ്പെടുന്നതിന്ന് ഉൽബുദ്ധരായ ആ രാജ്യനിവാസികൾ സന്നദ്ധരല്ല. മൊറോക്കോവിലെ ചില ദേശീയനേതാക്കന്മാർ ഈയിടെ വിമാനത്തിൽ യാത്രചെയ്തിരുന്ന അവസരത്തിൽ അൽജീറിയാപ്രദേശത്തുവെച്ചു ഫ്രഞ്ചുകാർ അവരെ ബന്ധനസ്ഥരാക്കി ഫ്രാൻസിലേക്കു കൊണ്ടുപോയതു പ്രത്യേകിച്ചും പ്രക്ഷോഭണപ്രക്ഷുബ്ധതക്കു ഹേതുവായിത്തീർന്നിരിക്കുന്നു. ഈ രാജ്യത്തിൻെറ പൂർവ്വികത്വത്തെയും പുരാതനകാലംമുതല്ക്കേ അതിന്നുണ്ടായിരുന്ന പ്രസിദ്ധിയേയുംകുറിച്ചാലോചിക്കുന്നതായാൽ പരിപൂർണ്ണസ്വാതന്ത്ര്യംകൊണ്ടല്ലാതെ അതു സംതൃപ്തിയടയുന്നതല്ലെന്നനുമാനിക്കാൻ പ്രയാസമില്ല.

## ചരിത്രസംക്ഷേപം

മറാക്കിശ്‌രാജ്യം ബർബരികളുടെ സ്വദേശമാകുന്നു. ഖുലഫാഉർറാശിദീൻ ഭരണകാലംമുതൽ നാളിതുവരെയും ഇസ്ലാമികാധിപത്യം ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ അവിടെ നിലനിന്നിട്ടുണ്ടായിരുന്നു. ശ്രുതിപ്പെട്ട മുസ്ലിംപടനായകനായിരുന്ന അഖബത്തുബ്നുനാഫിക്ക് ക്രിസ്ത്വാബ്ദം ഏഴാം ശതവർഷാരംഭത്തിൽ വടക്കെ ആഫ്രിക്കയിലെ ഇതരപ്രദേശങ്ങളോടുകൂടി മൊറോക്കോരാജ്യവും കൈവശപ്പെടുത്തി. അവിടത്തെ പൂർവ്വനിവാസികളായിരുന്ന ബർബരികൾ ആദ്യത്തിൽ ശത്രുക്കളായിട്ടാണ് മുസ്ലിംകളോട് ഇടപെട്ടിരുന്നതെങ്കിലും അവസാനം അവരും ഇസ്ലാമിൻെറ ഉററ ബന്ധുക്കളായിത്തീരുകയാണുണ്ടായതു്

സ്പെയിനിലും മററു യൂറോപ്യൻപ്രദേശങ്ങളിലും ഇസ്ലാമിന്നുണ്ടായിരുന്ന വിജയത്തിലും പ്രശസ്തിയിലും പ്രധാന പങ്കുകാർ ഈ ബർബരികളായിരുന്നു. ഖുലഫാഉർറാശിദുമാരുടെയും അമവീയാക്കളുടെയും ഭരണകാലങ്ങളിലും അബ്ബാസിയാക്കളുടെ അധികാരത്തിൻെറ ആദ്യഘട്ടത്തിലും വടക്കെ ആഫ്രിക്കൻപ്രദേശങ്ങളുടെ അവിച്ഛിന്നതക്കു അപകടംപിണഞ്ഞിരുന്നില്ല. അബ്ബാസിയാക്കളുടെ പുരോഗതി നിലച്ചു അവക്കു അധോഗതി ആരംഭിച്ചതിൽപിന്നെയാണ് ആഫ്രിക്കയിലെ മുസ്ലിംരാജ്യങ്ങൾ ഛിന്നഭിന്നമായിപ്പോയതു്. അക്കാലങ്ങളിൽ അനേകം രാജസ്വരൂപങ്ങൾ മാറി മാറി മൊറോക്കോരാജ്യം ഭരിച്ചുപോന്നു. അലവികൾ, ഫാത്തിമികൾ, മുവഹിദുകൾ, ബർബരികൾ ഇവരെല്ലാവരും ഓരോ കാലങ്ങളിൽ അവിടെ അധികാരസ്ഥന്മാരായിരുന്നു. അവസാനത്തെ രാജസ്വരൂപമായിരുന്ന ബനൂവത്താസ്‌വംശക്കാരിൽനിന്നാണ് ഇപ്പോഴത്തെ രാജാക്കന്മാരായ സാദാത്ത്‌കുടുംബക്കാർ അധികാരംസിദ്ധിച്ചതു്. മൌലായിമുഹമ്മദുബ്നു യൂസഫാണ് ഇപ്പോഴത്തെ നാടുവാഴി. ഇദ്ദേഹം സ്വാതന്ത്ര്യതല്പരനായിരുന്ന ഏകകാരണത്താൽ ഫ്രഞ്ചധികൃതന്മാർ ഇദ്ദേഹത്തിനെ സ്ഥാനഭ്രഷ്ടനാക്കി നാടുകടത്തി. അവക്കു പററി ആളായ മുഹമ്മദുബ്നു അറഫയെ രാജാവാക്കിയിട്ടുണ്ടായിരുന്നു. അവസാനം മൊറോക്കോ—ഫ്രഞ്ചുകരാറുപ്രകാരം മൊറോക്കോരാജ്യത്തിന്നു ഫ്രഞ്ച്‌മേധാവിത്വത്തിൻകീഴിൽ സ്വയംഭരണംലഭിച്ചപ്പോഴാണ് മൌലായിമുഹമ്മദുബ്നു യൂസഫ് വീണ്ടും രാജാവായതു്.

തുക്കി ഖലീഫമാരുടെ ഉയച്ചകാലങ്ങളിൽ അവക്കും മൊറോക്കോവിൽ ആധിപത്യമുണ്ടായിരുന്നുവെങ്കിലും നാമ

മാത്രമായ ഒരു മേല്ക്കോയ്മസ്ഥാനമല്ലാതെ ആ രാജ്യം നേരിട്ടു ഭരിക്കാനുള്ള അധികാരം അവർ ആഗ്രഹിച്ചിട്ടുണ്ടായിരുന്നില്ല. തുർക്കിക്കു മതപരമായ ഒരു മേധാവിത്വംമാത്രം നല്കിക്കൊണ്ടു സ്വദേശീയരായ നാട്ടുവാഴികൾ പൂർണ്ണസ്വാതന്ത്ര്യത്തോടുകൂടിത്തന്നെ മൊറോക്കോരാജ്യം ഭരിച്ചുപോരുകയാണു് ചെയ്തിരുന്നതു്. അവസാനം ഫ്രഞ്ചുകാരുടെ കോളനിമോഹത്തിനു മൊറോക്കോരാജ്യവും കറിയായിത്തീർന്നു. ഫ്രഞ്ചുകാർ അവിടെ രാജസ്വരൂപത്തിലെ അംഗങ്ങൾക്കിടയിൽ ഭിന്നിപ്പുകൾ സൃഷ്ടിച്ചുവിട്ടു. സുൽത്താന്മാർതമ്മിൽ ആഭ്യന്തരകലാപങ്ങൾ നടന്നുകൊണ്ടിരുന്നതിന്നിടയിൽ 1912 ൽ ഫ്രഞ്ചുകാർ രാജ്യം കീഴടക്കി. അന്നുമുതൽ ഇന്നുവരെയും ആ പവിത്രഭൂവിഭാഗം ഫ്രഞ്ചുമേധാവിത്വത്തിന്നടിമപ്പെട്ടുപോയിരിക്കുകയാണു്. എന്നാൽ ഫ്രഞ്ചുകാർ കീഴടക്കിയകാലംമുതല്ക്കുതന്നെ അവരുടെ കീഴിൽനിന്നു മോചനംപ്രാപിക്കാനായിക്കൊണ്ടുള്ള സ്വാതന്ത്ര്യസമരവും അവിടെ നടക്കുന്നുണ്ടായിരുന്നു. ആ സമരചരിത്രം സുദീർഘമാണു്. അറബികളും ബർബരികളും പരിപൂർണ്ണമായ യോജിപ്പോടുകൂടിയാണു് സമരംനടത്തിവന്നതു്. ഫ്രഞ്ചുകാരുടെ അപാരമായ ആയുധശക്തിയും മർദ്ദനകാഠിന്യവുംനിമിത്തംമാത്രമാണു് വിജയം വിദൂരമായിപ്പോയതു്.

## കുറിപ്പ്

ആഫ്രിക്കാവൻകരയുടെ വടക്കുപടിഞ്ഞാറേ കോണായിട്ടാണു് മറാക്കിശ്‌രാജ്യം സ്ഥിതിചെയ്യുന്നതു്. ഫ്രഞ്ചുകാർ തങ്ങളുടെ ഒരു പ്രത്യേക കോളനിയാക്കിയും കുടിയേറിപ്പാർത്തും ഫ്രാൻസിന്റെ ഒരു സംസ്ഥാനമെന്നപോലെ നേരിട്ടു ഭരിച്ചുവരുന്ന അൽജീറിയാരാജ്യം അതിന്റെ കിഴ

ക്കഭാഗത്തു കിടക്കുന്നു. വടക്കു മദ്ധ്യധരണ്യാഴിയും പടിഞ്ഞാറു് ജബ്രാൾട്ടർ (ജബലുത്താറഖ്) കടലിടുക്കും തെക്കു വിസ്തൃതമായ ആഫ്രിക്കാമരുഭൂമിയും ഇങ്ങിനെയാണു് രാജ്യത്തിൻെറ കിടപ്പു്. ലോകത്തിലെ അതിപ്രധാനങ്ങളായ നാവികതന്ത്രകേന്ദ്രങ്ങളിലൊന്നാണു് ജബ്രാൾട്ടർ തുറമുഖം. അതു് ഫ്രഞ്ചുസഖാവായ ബ്രിട്ടൻെറ അധീനത്തിലാണു്. അതിനെതിരിൽ ആഫ്രിക്കൻകരയിൽ സ്ഥിതിചെയ്യുന്ന തഞ്ചെ (ടാഞ്ചിർ) അന്താരാഷ്ട്രമേധാവിത്വത്തിൻ കീഴിലുമാണു്. ഐക്യരാഷ്ട്രസഭയുടെ മേധാവിത്വത്തെയാണല്ലൊ അന്താരാഷ്ട്രമേധാവിത്വമെന്നപേരിൽ പാശ്ചാത്യശക്തികൾ ഇതുവരെ മൂടിവെച്ചുവന്നതു്. ആകയാൽ അവിടെയും ഫ്രഞ്ചുസ്വാധീനശക്തി സ്വച്ഛന്ദം വിഹരിച്ചുപോന്നു. അതുകൊണ്ടാണു് ദേശീയസമരങ്ങളൊന്നും തന്നെ ആഫ്രിക്കയിൽ ജയിക്കാതിരുന്നതു്. ഇപ്പോൾ തഞ്ചെക്കുവേണ്ടി മൊറോക്കോസുൽത്താനും, ജബ്രാൾട്ടറിനുവേണ്ടി സ്പെയിനും അവകാശവാദങ്ങളാരംഭിച്ചിട്ടുണ്ടു്. പാശ്ചാത്യക്കൂട്ടുകെട്ടു അവക്കെല്ലാം വിലങ്ങടിച്ചുനില്ക്കുന്നു.

## നിവാസികൾ

മൊറോക്കോവിൽ എഴുപത്തഞ്ചുലക്ഷത്തോളം നിവാസികളുണ്ടു്. അവരിൽ അധികഭാഗവും അറബിസന്തതികളായ മുസ്ലിംകളാണു്. അറബികളെ കഴിച്ചാൽപിന്നെ അവിടുത്തെ പുരാതനവർഗ്ഗക്കാരായ ബർബരികളാണു് അധികമുള്ളതു്. ബർബരികൾ അറബികളെപ്പോലെതന്നെ ധീരന്മാരാണു്. അറബികൾ അവിടെ ചെന്നതോടുകൂടിത്തന്നെ ബർബരികളും ഇസ്ലാംമതം അനുഷ്ഠിച്ചതുകൊണ്ടു് ഇസ്ലാമിൽ ഇതുകൂട്ടർക്കും പുരാതനത്വം സിദ്ധിച്ചിരിക്കുന്നു.

ഫ്രഞ്ചുകാരുടെ ആധിപത്യം മുതല്ക്കു അവരും മൊറോക്കോവിൽ കുടിയേറിപ്പാർത്തു തുടങ്ങി. കുറെ അധികം ജൂതന്മാരും അവിടെ അധിവസിക്കുന്നുണ്ട്. ഈ ജൂതന്മാരും ഫ്രഞ്ചുകാരും മാത്രമേ ഫ്രഞ്ചാധിപത്യത്തെ അനുകൂലിക്കുന്നുള്ളൂ.

## രാജ്യവിസ്തൃതി

ഭരണപരമായി മൊറോക്കോരാജ്യം മൂന്നായി വിഭജിക്കപ്പെട്ടിരിക്കുകയാണ്.

1. ഫ്രഞ്ച് മേധാവിത്വത്തിന്റെ കീഴിലുള്ള ഫ്രഞ്ച് മൊറോക്കോ. ഇതിന്റെ വിസ്തൃതി 4,20,000 ചതുരശ്രകിലോമീററാണ്.

2 സ്പെയിൻ മൊറോക്കോ. സ്പെയിൻകാരുടെ മേൽക്കോയ്മയിൻകീഴിൽ സ്ഥിതിചെയ്യുന്ന ഈ പ്രദേശത്തിന്റെ വിസ്തീർണ്ണത 48000 ചതുരശ്രകിലോമീററാണ്.

3 എല്ലാ രാഷ്ട്രങ്ങൾക്കും പൊതുവിൽ അവകാശപ്പെട്ടതായി ഐക്യരാഷ്ട്രസഭയിൻകീഴിലുള്ള ടാഞ്ചീർ അഥവാ തഞ്ച. ഇതിന്നു 586 ചതുരശ്ര കിലോമീററർ വിസ്താരമേയുള്ളുവെങ്കിലും തന്ത്രപരമായി ഈ പ്രദേശത്തിന്നു വളരെ പ്രാധാന്യമുണ്ട്. മൊറോക്കോവിന്റെ രക്ഷക്ക് ഈ തുറമുഖം അത്യന്താപേക്ഷിതമാണ്. അതുകൊണ്ടാണ് മൊറോക്കോസുൽത്താനായ മൌലായി മുഹമ്മദുബ്നു യൂസഫ് അതു് തിരിച്ചുകിട്ടാനാവശ്യപ്പെട്ടതു്. പതിമൂന്നാംശതാബ്ദത്തിൽ ഇന്ത്യ, ഇന്തോനേഷ്യ, ചൈന മുതലായ പ്രദേശങ്ങളിലെല്ലാം ചുററിസഞ്ചരിച്ചു സന്ദർശനക്കുറിപ്പുകളെഴുതിയ ശ്രുതിപ്പെട്ട മുഹമ്മദുബ്നു ബത്തൂത്തയുടെ സ്വദേശം ഈ ടാഞ്ചീറാണ്. ഈ ടാഞ്ചീറും ഫ്രഞ്ചുമൊറോക്കോവും സ്പെയിൻമൊറോക്കോവുമെല്ലാം കൂടിച്ചേർന്നാൽ മൊറോ

ക്കോരാജ്യത്തിന്റെ ഒട്ടാകെ വിസ്തൃതി 4,68,585 ചതുരശ്ര കിലോമീററാകുന്നു.

## ഫ്രഞ്ച് പ്രവേശനം

ഫ്രഞ്ചുകാർ ആദ്യം അൽജീറിയയാണ് കൈവശപ്പെടുത്തിയതു്. അനന്തരം അവർ മൊറോക്കോവിലേക്കും ദൃഷ്ടി വെച്ചു. സാദാത്ത്‌വംശജനായ സുൽത്താൻ അബ്ദുൽ അസീസ് ആ രാജ്യം വാണിരുന്ന കാലത്തു് ഫ്രഞ്ചുകാർക്ക് ആ രാജ്യകുടുംബത്തിലെ അംഗങ്ങൾ തമ്മിൽ ഛിദ്രമുളവാക്കി അവരെ തമ്മിൽ തല്ലിക്കുവാൻ സാധിച്ചു. നാട്ടിലാകമാനം ലഹളയായി. ലഹള ഒതുക്കാനായി ഫ്രഞ്ചുകാരുടെ മേധാവിത്വം സ്വീകരിക്കുന്നതിനു അവസാനം സുൽത്താൻ നിർബ്ബന്ധിതനായി. മൊറോക്കോരാജ്യം തങ്ങളുടെ കീഴിലായിരിക്കത്തക്ക വ്യവസ്ഥകളടങ്ങിയ ഒരു കരാറിൽ സുൽത്താനെക്കൊണ്ട് ഫ്രഞ്ചുകാർ ഒപ്പിടീച്ചു. സ്വകുടുംബത്തിലെ എതിരുകാരോടുണ്ടായ വിരോധംനിമിത്തം സ്വരാജ്യത്തെ വിദേശമേധാവിത്വത്തിന്നടിയറവെക്കാൻ ആ അവിവേകിയായ സുൽത്താൻ മടിച്ചതുമില്ല. ആകയാൽ ഫ്രഞ്ചുചൂഷണത്തിന്നു രാജ്യം വിധേയമായി.

യൂറോപ്യൻരാജ്യങ്ങളുടെ കൂട്ടത്തിൽ മൊറോക്കോവുമായി വളരെ അടുത്തു സ്ഥിതിചെയ്യുന്നതു സ്പെയിനാണ്. സ്പെയിനിനെ അവഗണിച്ചുകൊണ്ട് ഫ്രാൻസ് അവിടെ ആധിപത്യമുറപ്പിച്ചതു് ആ രാജ്യത്തിന്നു അസൂയ ഉളവാക്കാതിരുന്നില്ല. സ്പെയിനിനെ തൃപ്തിപ്പെടുത്തിയാലല്ലാതെ തങ്ങളുടെ ആധിപത്യത്തിന്നു അടിയുറപ്പുണ്ടാകുന്നതല്ലെന്നു ഫ്രഞ്ചുകാർ മനസ്സിലാക്കുകയും ചെയ്തു. അങ്ങിനെ 1912 ൽ തന്നെ ഫ്രാൻസും സ്പെയിനും പരസ്പരം യോജിച്ചുകൊണ്ട് മൊറോക്കോരാജ്യം പകുത്തെടുത്തു. ആ വിഭജനം സംബ

ന്ധിച്ച് കരാറിലും മൊറോക്കോ സുൽത്താൻ ഒപ്പുവെക്കേണ്ടിവന്നു. അതുപ്രകാരം സ്പെയിനുമായി കൂടുതൽ അടുത്തസ്ഥലങ്ങൾ ആ രാജ്യത്തിന്നു ലഭിച്ചു. കാലാന്തരത്തിൽ ആ രണ്ടു രാജ്യങ്ങൾക്കുമാത്രം മൊറോക്കോവിൽ അധികാരം ലഭിച്ചതിൽ ഇതരയൂറോപ്യൻ വൻശക്തികൾക്കും അതൃപ്തി ഉളവായതിനാൽ എല്ലാവരെയുമൊന്നു സന്തോഷിപ്പിക്കുകയാണ് നല്ലതെന്നു സ്പെയിനും ഫ്രാൻസും തീർച്ചപ്പെടുത്തി. അങ്ങിനെ ടാഞ്ചീർ തുറമുഖപ്രദേശത്തെ അന്നത്തെ സർവ്വരാജ്യസഖ്യസഭയുടെ മേധാവിത്വത്തിൽ അർപ്പിച്ചുകൊണ്ടുള്ള ഒരു കരാറിൽ 1923 ലും മൊറോക്കോ സുൽത്താൻ ഒപ്പുവെച്ചുകൊടുത്തു. അന്നത്തെ സർവ്വരാജ്യസഭ പൊളിഞ്ഞു തൽസ്ഥാനത്തു ഇപ്പോഴത്തെ ഐക്യരാഷ്ട്രസഭ നിലവിൽവന്നപ്പോൾ ടാഞ്ചീർപ്രദേശം അതിന്റെ കീഴിലായി.

മൊറോക്കോനിവാസികൾ ആദ്യംമുതല്ക്കുതന്നെ ഫ്റഞ്ചാധിപത്യത്തിന്നെതിരായി സമരം ചെയ്തുവന്നിരുന്നു കൊണ്ട് അവരെ മർദ്ദിച്ചൊതുക്കുന്നതിൽ മററു യൂറോപ്യൻ കോയ്മകൾക്ക് ആക്ഷേപമുണ്ടാവാതിരിക്കാനാണ് ഫ്റാൻസ് ഇതെല്ലാം ചെയ്തതെന്നുള്ളത് വളരെ വ്യക്തമാണ്. എങ്കിലും പ്രകൃത്യാ സ്വാതന്ത്ര്യതല്പരന്മാരായിരുന്ന മൊറോക്കോനിവാസികൾ നടത്തിവന്ന സ്വാതന്ത്ര്യസമരങ്ങളെ അടിച്ചമർക്കുന്നതിന്ന് ഈ വിഭജനങ്ങളൊന്നുംതന്നെ പര്യാപ്തമായില്ല. എന്നാൽ ഈ വിദേശീയമേധാവിത്വങ്ങൾക്കെല്ലാം അവസരവും അംഗീകാരവും നൽകിയതു മേൽപ്രസ്താവിച്ച സുൽത്താൻ അബ്ദുൽ അസീസാണ്. അദ്ദേഹം മരിച്ചപ്പോൾ സഹോദരനായിരുന്ന യൂസഫ് സിംഹാസനാരോഹണം ചെയ്തു. അദ്ദേഹം രാജാവായതോടുകൂടി അറബികളും ബർബാരികളും തമ്മിൽ വർഗ്ഗീയമത്സരം ഉളവായി.

ആ മത്സരത്തിന്നും ഫ്റഞ്ചുകാർതന്നെയായിരുന്നു ഉത്തരവാദികൾ. അറബികളും ബർബാരികളും രണ്ടു വ്യത്യസ്ത വർഗ്ഗങ്ങളാണെന്നു് അവർ പ്രചാരവേലചെയ്തു. ആ അറബി ബർബാരി മത്സരം കുറെക്കാലത്തോളം നിലനിന്നു. രണ്ടുകൂട്ടരും വ്യത്യസ്തവർഗ്ഗക്കാരാണെന്നു സമ്മതിച്ചുകൊണ്ടുള്ള ഒരു കരാറിൽ ഒപ്പുവെക്കാൻ സുൽത്താൻ യൂസഫിനെയും ഫ്റഞ്ചുകാർ നിർബ്ബന്ധിതനാക്കി. ഇങ്ങിനെ അറബികളേയും ബർബാരികളേയും ഭിന്നിപ്പിച്ചതുകൊണ്ടു് ബർബാരികളുടെ കാര്യത്തിൽ പ്രത്യേകം ഇടപെടുവാൻ ഫ്റഞ്ചുമേധാവികൾക്കു സന്ദർഭം ലഭിച്ചു. ബർബാരികൾക്കായി അവർ പ്രത്യേകസ്കൂളുകൾ സ്ഥാപിച്ചുകൊടുത്തു. അവയിൽവെച്ചു ബർബാരിവിദ്യാർത്ഥികൾക്കു ക്രിസ്തുമതം പഠിപ്പിച്ചു. എങ്കിലും ആ കുതന്ത്രം അധികകാലം നിലനില്ക്കുകയുണ്ടായില്ല. അവരുടെ ദുരുദ്ദേശം ഭിന്നിപ്പിച്ചു ഭരിക്കുകയാണെന്നു ബർബാരികൾ മനസ്സിലാക്കി. 1927 ൽ യൂസഫിന്റെ സ്ഥാനത്തു മകനായ സുൽത്താൻ മുഹമ്മദ് സിംഹാസനാരോഹണം ചെയ്തപ്പോഴാണു് ഫ്റഞ്ചുകാരുടെ ഈ കുതന്ത്രം പരിപൂർണ്ണമായി പരാജയപ്പെട്ടതു്. സുൽത്താൻ മുഹമ്മദ് ബർബാരികൾക്കു പൂർവ്വാധികം അവകാശങ്ങളും പദവികളും നൽകിക്കൊണ്ടു് അവരെ അറബികളുമായി യോജിപ്പിച്ചു.

## ഭരണം

മൊറോക്കോവിൽ ഫ്റഞ്ചാധിപത്യം വന്നതുമുതല്ക്കു് അവിടുത്തെ സുൽത്താന്മാർക്കു അവിടെ നാമമാത്രമായ അധികാരം മാത്രമേ ഉണ്ടായിരുന്നുള്ളു. ആ നാട്ടിന്റെ മുഴുമേധാവിത്വവും വാസ്തവത്തിൽ പാശ്ചാത്യകോയ്മകൾക്കായിരുന്നു. ഫ്റഞ്ചു് മൊറോക്കോപ്രദേശത്തു് ഫ്റഞ്ചു് വിദേ

ശകാര്യാലയത്തോടുത്തരവാദപ്പെട്ട ഒരു റസിഡണ്ടാണു് ഭരണം നടത്തിയിരുന്നതു്. മൊറോക്കോവിലെ ഫ്റഞ്ചുപട്ടാളത്തിന്റെ അധിപനും ആ റസിഡണ്ടായിരുന്നു. മൊറോക്കോവിനു ഒരു മന്ത്രിസഭയുണ്ടായിരുന്നുവെങ്കിലും അതു ഫ്റഞ്ചു്റസിഡണ്ടിന്റെ ഉപദേശമനുസരിച്ചു പ്രവൎത്തിക്കാൻ നിൎബ്ബന്ധിതമായിരുന്നു. എല്ലാ ഓരോ മന്ത്രിമാൎക്കും ഓരോ ഫ്റഞ്ചു് ഉപദേഷ്ടാക്കൾ പ്രത്യേകം നിയമിതരായിട്ടുണ്ടായിരുന്നു. സുൽത്താന്മാൎക്കു് ഒരധികാരവും അവിടെ ഉണ്ടായിരുന്നില്ല. കുടിയേറിപ്പാൎത്ത ഫ്റഞ്ചുകാൎക്കുണ്ടായിരുന്ന അവകാശങ്ങൾ ആ നാട്ടിലെ സാക്ഷാൽ നിവാസികളായ അറബികൾക്കും ബർബരികൾക്കും വകവെച്ചുകൊടുത്തിട്ടുമുണ്ടായിരുന്നില്ല. നാട്ടുകാൎക്കും ഫ്രഞ്ചുകാൎക്കും കോടതികൾപോലും വെറെവെറെ സ്ഥാപിക്കപ്പെട്ടിട്ടുണ്ടായിരുന്നു.

സ്പെയിൻമൊറോക്കോവിന്റെ തലസ്ഥാനം റിഫാകുന്നു. മൊറോക്കൊസുൽത്താൻ റിഫിൽ ഒരു പ്രതിനിധിയെ നിയമിക്കാറാണു് പതിവു്. സുൽത്താനു് അവിടെയും അധികാരമില്ല. സ്പെയിൻഗവൎമ്മെണ്ടു് നിയോഗിക്കുന്ന കമിഷണറാണു് വാസ്തവത്തിൽ അവിടെ ഭരണംനടത്തുന്നതു്. എന്നാൽ റിഫ്പ്രദേശത്തെ സമ്പൽസമൃദ്ധമാക്കുന്നതിനു സ്പെയിൻകാർ ഉത്സാഹിച്ചുവരുന്നുണ്ടു്. അവിടെനിന്നു് അവർ ധാരാളം ലോഹങ്ങൾ കുഴിച്ചെടുത്തുവരുന്നു. അവരുടെ ഇത്തരം സദുദ്യമങ്ങൾനിമിത്തം നാട്ടുകാൎക്കു തൊഴിലുകൾ ലഭിക്കുന്നു. സ്പെയിൻഭരണകൎത്താക്കൾ ഫ്രഞ്ചുകാരെ അപേക്ഷിച്ചു നാട്ടുകാരോടു സൌഹാൎദ്ദപരമായി ഇടപെടുന്നുമുണ്ടു്. മൊറോക്കൊക്കാരിൽവെച്ചു റിഫ്കാർ കൂടുതൽ ധീരന്മാരുമാണു്. കഴിഞ്ഞ കാൽനൂറ്റാണ്ടുകാലമായി അവർ സ്പെയിൻകാരുമായി സ്വാതന്ത്ര്യ

സമരം നടത്തിവരികയാണ്. വിജയം ഇതുവരെ കൈവന്നിട്ടില്ല. അമീർമുഹമ്മദ്ബ്നു അബ്ദിൽകരീമാണ് അവരുടെ നായകൻ. അദ്ദേഹമിപ്പോൾ സ്വദേശത്തു കടക്കാൻ സ്വാതന്ത്ര്യമില്ലാതെ ഈജിപ്പിൽ താമസിച്ചുവരികയാണ്. സ്വരാജ്യത്തു താമസിക്കുവാൻ സ്പെയിൻകാർ അദ്ദേഹത്തിനെ അനുവദിക്കുന്നില്ല. തീലാ, തീത്വാൻ, അറായിശ്, ഖസ്രുൽകബീർ, സയ്യിദിഇദ്രീസ് എന്നിവ സ്പെയിൻമൊറോക്കോവിലെ ഇതര നഗരങ്ങളാണ്.

അന്താരാഷ്ട്രവല്കരിക്കപ്പെട്ടിട്ടുള്ളതും ഐക്യരാഷ്ട്രസഭയുടെ ഭരണത്തിൻകീഴിലിരിക്കുന്നതുമായ തഞ്ചയിൽ (ടാഞ്ചിർ) മൊറോക്കോസുൽത്താന് ഒരു പ്രതിനിധിയെ നിർത്തുവാനുള്ള സ്വാതന്ത്ര്യംമാത്രമേയുള്ളൂ. അവിടെ രൂപവല്കരിക്കപ്പെട്ടിട്ടുള്ള നിയമനിർമ്മാണസഭയിൽ ഫ്രാൻസ്, സ്പെയിൻ, ബ്രിട്ടൻ, ഇറ്റലി, അമേരിക്ക, ഡച്ച്, പോർത്തുഗൽ എന്നീ യൂറോപ്യൻരാജ്യങ്ങൾക്കെല്ലാം പ്രാതിനിധ്യം അനുവദിച്ചിരിക്കുന്നു. ഏതാനും പ്രതിനിധികളെ തിരഞ്ഞെടുത്തയക്കാനുള്ള അവകാശം തഞ്ചാ നിവാസികൾക്കും അനുവദിക്കപ്പെട്ടിട്ടുണ്ട്. എങ്കിലും നാട്ടുകാർക്കു ഫലപ്രദമായ പ്രാതിനിധ്യമില്ല.

## പ്രധാന നഗരങ്ങൾ

മൊറോക്കോവിലെ ഏറ്റവും വലിയ നഗരം മറാക്കിശ് (മൊറോക്കോ) തന്നെയാണ്. അവിടെ രണ്ടുലക്ഷം നിവാസികളുണ്ട്; അവരിൽ എണ്ണായിരത്തോളം ആളുകൾ അവിടെ കുടിയേറിപ്പാർത്ത യൂറോപ്യന്മാരാണ്. ക്രിസ്ത്വാബ്ദം 11-ാം നൂറ്റാണ്ടിൽ സുൽത്താൻ യൂസുഫ്ബ്നു താശ്ഫിൻ അവിടെ കോട്ട നിർമ്മിച്ചു. അതോടുകൂടിയാണ് മൊറോക്കോപ്രദേശം ഒരു നഗരമായത്. ആ നഗരമി

പ്പോൾ രമ്യഹർമ്മ്യങ്ങളാലും ഭംഗിയേറിയ കുളംകിണറുകളാലും തടാകങ്ങളാലും അലംകൃതമാണ്. നഗരമിങ്ങിനെ ആധുനികസമ്പ്രദായത്തിൽ പരിഷ്കരിച്ചിട്ടുണ്ടെങ്കിലും പുരാതനങ്ങളായ സ്ഥാനങ്ങളും പഴയ നാഗരികതയുടെ അവശിഷ്ടങ്ങളും അവിടെ ധാരാളം കാണാം. സൂഖ് ജുമുഅ ഈ നഗരത്തിലെ ഏറ്റവും വലിയ തെരുവാകുന്നു.

## 2. ദാറുൽബൈദാ

ഈ നഗരത്തിൽ 2,85000 ജനങ്ങൾ അധിവസിക്കുന്നു. അവരിൽ 75000 പേർ യൂറോപ്യന്മാരാണ്. ഇതു വലിയ ഒരു വ്യാപാരകേന്ദ്രമാണ്. വലിയവലിയ വ്യവസായശാലകൾ അവിടെ ധാരാളമുണ്ട്.

## 3. റബാത്ത്

ജനസംഖ്യ 1,15000. സമുദ്രക്കരയിൽ സ്ഥിതിചെയ്യുന്ന ഒരു നഗരമാണിതു്. 3000 യൂറോപ്യന്മാർ ഇവിടെയും കുടിയേറിപ്പാർത്തിരിക്കുന്നു. സുൽത്താൻെറ രാജധാനി ഇവിടെയാണ് സ്ഥിതിചെയ്യുന്നതു്. ഫ്രഞ്ച് റെസിഡണ്ട് ഇവിടെ താമസിക്കുന്നു. മൊറോക്കോരാജ്യത്തിൻെറ തലസ്ഥാനമായ ഈ നഗരം മറെറല്ലാററിലുംവെച്ചു മനോഹരമായതാണ്.

## 4. ഫാസ്

ജനസംഖ്യ 1,44000. തന്ത്രപരമായി വളരെ പ്രാധാന്യമുള്ള ഒരു നഗരമാണിതു്. പഴയ ഫാസ്, പുതിയ ഫാസ് (ഫാസുൽബാലീ, ഫാസുൽജദീദ്) ഇങ്ങിനെ ഈ നഗരം രണ്ടു വിഭാഗമാണ്. ഫാസുൽബാലിയിൽ തന്നെ മുൻകാലങ്ങളിൽ നാലു ലക്ഷം ആളുകൾ അധിവസിച്ചിട്ടുണ്ടായിരുന്നു. യോഗ്യന്മാരായ അനേകം മുസ്ലിം പണ്ഡിതന്മാരുടെ

ഷ്പരാജ്യമാണിതു്. ഉൽകൃഷ്ടങ്ങളായ അനേകം മദ്ധ്യകലാശാലകൾ ഫാസ്സിൽബാലിയിൽ ഇക്കാലത്തും പുരാതനരീതിയിൽ അറബിവിദ്യാഭ്യാസം നൽകപ്പെടുന്നുണ്ടു്.

## 5. കമ്പാസ

58,000 മുസ്ലിംകളും 9000 ജൂതന്മാരും 13,000 യൂറോപ്യന്മാരുംകൂടി ആകെ 75,000 ജനങ്ങളാണു് ഇവിടെ അധിവസിക്കുന്നതു്. മുസ്ലിംഭരണകർത്താക്കളുടെ വീരകൃത്യങ്ങൾക്കു ചരിത്രപ്രസിദ്ധിയുണ്ടായിട്ടുള്ള ഒരു നഗരമാണിതു്.

## 6. തീത്ത്വാൻ

കാഴ്ചക്കു ഇതും വളരെ മനോഹരമായ ഒരു നഗരമാണു്. നിവാസികൾ 50,000 ആണു്. അവരിൽ 13,000 മാണു് യൂറോപ്യന്മാർ. സൈത്തൂൻ മുതലായ ഫലവത്തായ വൃക്ഷങ്ങൾ അവിടെ ധാരാളം വെച്ചുപിടിപ്പിച്ചിട്ടുണ്ടു്.

ഈ പ്രധാന നഗരങ്ങൾക്കു പുറമെ 24,000 നിവാസികളുള്ള ബാസാഗാൻ തുറമുഖവും, 25,000 ആളുകൾ അധിവസിക്കുന്ന സാഫിയായും 15,000 ആളുകൾ താമസിക്കുന്ന മൂഗാമദൗറും മൊറോക്കോവിൽ പ്രാധാന്യമർഹിച്ചിട്ടുള്ള ചെറുനഗരങ്ങളായുമുണ്ടു്.

## വിദ്യാഭ്യാസം

മൊറോക്കോരാജ്യം വിദ്യാഭ്യാസവിഷയത്തിൽ വളരെ പിന്നോക്കമായി നില്ക്കുന്നു. ബഹുഭൂരിപക്ഷം നിവാസികളും വിദ്യാവിഹീനരാണു്. ഒട്ടാകെയുള്ള എഴുപത്തഞ്ചു ലക്ഷം നിവാസികളിൽ അഭ്യസ്തവിദ്യരുടെ എണ്ണം ഒന്നര ലക്ഷംമാത്രമാകുന്നു. ഖൈറുവാനിൽ പഴയ രീതിയിൽ മതവിദ്യാ

ഭ്യാസം നൽകിവരുന്ന ഒരുയന്ന പാഠശാലയുണ്ടു്. തിട്ടുവനിലും വൻകിടയിൽത്തന്നെയുള്ള ഒന്നുരണ്ടു വിദ്യാലയങ്ങൾ ഇക്കാലത്തും നടത്തിവരുന്നുണ്ടു്. ഗവമ്മേണ്ടുവിദ്യാലയങ്ങൾക്കുപുറമെ ഓരോ സമുദായത്തിന്നും താന്താങ്ങളുടെ ഹിതപ്രകാരമുള്ള പാഠശാലകൾ നടത്തുവാൻ മൊറോക്കോരാജ്യത്തു സ്വാതന്ത്ര്യമുണ്ടു്. ജൂതന്മാർ അനേകം പ്രത്യേക വിദ്യാലയങ്ങൾ അവിടെ നടത്തിവരുന്നു.

### ഭാഷ

മൊറോക്കോരാജ്യത്തു് അധികജനങ്ങൾ സംസാരിക്കുന്നതും എല്ലാവക്കും പൊതുവിൽ മനസ്സിലാകുന്നതുമായ ഭാഷ അറബിയാണു്. എങ്കിലും ഫ്രഞ്ചുകാർ കുടിയേറിപ്പാത്തിട്ടുള്ള പ്രദേശങ്ങളിലെല്ലാം ഫ്രഞ്ചുഭാഷ ഗവമ്മേണ്ടുഭാഷയായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. ഫ്രഞ്ചുകാർ അധികമില്ലാത്ത സ്ഥലങ്ങളിൽ സ്പെയിൻ, ഫ്രഞ്ചു്, അറബി എന്നീ മൂന്നു ഭാഷകളും ഉപയോഗിക്കുന്നുണ്ടു്. ദേശീയഭാഷയായ അറബിയെ കേവലം നശിപ്പിച്ചുകളയാനുള്ള ശ്രമമാണു് ഭരണകത്താക്കൾ നടത്തിവരുന്നതു്.

## ഉൽപ്പന്നം

മൊറോക്കോക്കാരിൽ ഭൂരിഭാഗം കൃഷികൊണ്ടുപജീവനം കഴിച്ചുവരുന്നവരാണു്. കൃഷിയുടെ അഭിവൃദ്ധിക്കു ഗവമ്മേണ്ടും പ്രോത്സാഹനം നൽകിവരുന്നു. കൃഷികൊണ്ടുള്ള മുതലെടുപ്പ് അവിടെ മറെറല്ലാ വരുമാനത്തെക്കാളും മികച്ചുനില്ക്കുന്നു. 30 ലക്ഷം ഏക്ര സ്ഥലത്തു ഗോതമ്പം വിളയുന്നു, 15 ലക്ഷം ഏക്ര സ്ഥലത്തു ചന്ദനക്കാടുകളുണ്ടു്. സൈത്തുൻമരം എമ്പതുലക്ഷത്തോളമുണ്ടായിരിക്കുമെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു. ഈത്തപ്പനകളും വാഴ മുതലായ

വയും അവിടെ ധാരാളമുണ്ട്. മുന്തിരികൃഷിയും ചുരുക്കമല്ല.

ഇരുമ്പ്, ഈയം മുതലായ ഖനിദ്രവ്യങ്ങളും മൊറോക്കോവിൽ ലഭിക്കുന്നുണ്ട്. ചില സ്ഥലങ്ങളിൽ സ്വർണ്ണമുള്ളതായും ഈയിടെ കണ്ടെത്തിയിരിക്കുന്നു. പെട്രോൾ 1929 ൽ കണ്ടെത്തിയിട്ടുണ്ടെങ്കിലും അതു കുഴിച്ചെടുക്കുന്നതിന്നു ഇതുവരെ ഏർപ്പാടുചെയ്തിട്ടില്ല.

മൊറോക്കോവിലും വടക്കെ ആഫ്രിക്കയിൽ പൊതുവിലുമുള്ള മറ്റൊരു ജീവിതമാർഗ്ഗമാണ് നാല്ക്കാലികളെ വളർത്തൽ. പാൽ കിട്ടുന്നവയും ഇതരആവശ്യങ്ങൾക്കുപയോഗപ്പെടുന്നവയുമായി അവിടെ ധാരാളം നാല്ക്കാലിമൃഗങ്ങളുണ്ട്. ഏകദേശം 20 ലക്ഷം പശുക്കളും 60 ലക്ഷം പോത്തും 50 ലക്ഷം ആടും 1½ ലക്ഷം കുതിരയും 16000 കഴുതയും ഒരു ലക്ഷം ഒട്ടകവും മൊറോക്കോവിൽ ഉള്ളതായി കണക്കാക്കപ്പെട്ടിരിക്കുന്നു. യൂറോപ്യന്മാരുടെ ആവശ്യത്തെ പരിഗണിച്ചു 70,000 ക്കപ്പന്നിയും അവിടെ വളർത്തപ്പെടുന്നുണ്ട്.

## സാമ്പത്തികനില

ധനാഗമമാർഗ്ഗം ധാരാളമുള്ള ഒരു രാജ്യമാണ് മൊറോക്കോ. കൃഷിയിൽനിന്നും വ്യവസായങ്ങളിൽനിന്നും വിദേശവ്യാപാരങ്ങളിൽനിന്നുമായി ആ രാജ്യത്തിന്ന് അനവധി ആദായമുണ്ടാകുന്നുണ്ടെങ്കിലും അവിടുത്തെ സാമ്പത്തികനില പൊതുവിൽ മോശമാണ്. ഒരു നാട്ടിൽ സ്വർണ്ണം വിളയുന്നതായാൽപ്പോലും വിദേശാധിപത്യം നിലനില്ക്കുന്ന കാലത്തോളം ആ നാട്ടിന്റെ സാമ്പത്തികനില നന്നാകുന്നതല്ല. വിദേശീയചൂഷണം നിലച്ചാൽ മാത്രമേ ഏതൊരു ധനാഗമമാർഗ്ഗവും ഫലപ്രദമാകുകയുള്ളു. മൊറോക്കോവി

ന്നു് നേരിട്ടിട്ടുള്ള ദാരിദ്ര്യത്തിന്നെല്ലാം ഉത്തരവാദികൾ ഫ്രഞ്ചുകാരാണു്. 1912നും 1922നുമിടയിൽ ഫ്രാൻസ് കടിച്ചുതീർത്ത മൊറോക്കോരക്തത്തിന്നളവില്ല.

## ഭരണം

ഫ്രഞ്ചു് പ്രവേശനത്തോടുകൂടി മൊറോക്കോരാജ്യം പരിപൂർണ്ണമായി ഫ്രഞ്ചാധിപത്യത്തിന്നടിമപ്പെട്ടുപോയിരിക്കുന്നു. നാമമാത്രമായ ഒരു സുൽത്താൻഭരണമുണ്ടെങ്കിൽക്കൂടി രാജ്യത്തിൻെറ കടിഞ്ഞാൺപിടിക്കുന്നതു് ഫ്രാൻസാണു്. സുൽത്താന്മാരെ തനി പാവകളായി അവിടെ പ്രതിഷ്ഠിച്ചുവരികയാണു് ഫ്രാൻസ് ചെയ്തിരുന്നതു്. എപ്പോൾ വേണമെങ്കിലും സുൽത്താനെ പുറത്താക്കാൻ ഫ്രഞ്ചുകാർക്കു് പ്രയാസമുണ്ടായിരുന്നില്ല. മൌലായി മുഹമ്മദുബ്നുയൂസുഫിനെ 1927ൽ അവിടെ രാജാവാക്കിയിരുന്നതു് ഫ്രഞ്ചുകാർതന്നെയായിരുന്നു. മുൻസുൽത്താന്മാരെപ്പോലെ തങ്ങളുടെ താളത്തിന്നൊത്തു തുള്ളുവാൻ അദ്ദേഹം സന്നദ്ധനായില്ല. തന്നിമിത്തം അദ്ദേഹത്തിനെ അവർ സിംഹാസനത്തിൽനിന്നു പിടിച്ചിറക്കി രാജ്യംകടത്തുകയും, പകരം മുഹമ്മദുബ്നുഅറഫയെ സിംഹാസനത്തിലിരുത്തുകയും ചെയ്തിട്ടുണ്ടായിരുന്നു. അവസാനം മൊറോക്കോക്കാരുടെ അവിശ്രമസമരംകൊണ്ടും ഏഷ്യനാഫ്രിക്കൻ രാഷ്ട്രങ്ങളുടെ ശക്തിപൂർവ്വമായ നിർബ്ബന്ധംകൊണ്ടും അമേരിക്കയുടെ സന്ദർഭോചിതമായ പ്രേരണകൊണ്ടുംമാത്രമാണു് നാട്ടുകാരുടെ ആവശ്യം വകവെച്ചുകൊടുക്കുവാൻ ഫ്രാൻസ് സന്നദ്ധമായതു്. ഈയിടെ മൊറോക്കോവിന്നു ഫ്രാൻസിൻെറകീഴിൽ സ്വയംഭരണംസിദ്ധിച്ചപ്പോൾ മാത്രമാണു് മൌലായിമുഹമ്മദുബ്നുയൂസുഫിനെ ആ നാട്ടുകാർ വീണ്ടും രാജാവാക്കി സിംഹാസനത്തിലിരുത്തിയതു്. അദ്ദേഹവും രാജ്യനിവാസികളും രാജ്യത്തിൻെറ പൂർണ്ണസ്വാതന്ത്ര്യത്തിന്നായി ഇപ്പോഴും പ്രവർത്തിച്ചുവരുന്നു.

---

# ആൾജീറിയാ (അൽജസായിർ)

ഐക്യരാഷ്ട്രസഭയിൽ ഏഷ്യനാഫ്രിക്കൻ രാഷ്ട്രങ്ങളിൽനിന്നുള്ള 23 അംഗങ്ങൾ 1956 സെപ്തംബർ 26-ാംനു- ന്യൂയോക്കിൽ യോഗം കൂടി ആൾജീറിയായിലെ ഫ്രഞ്ച്‌വാഴ്ചാപ്രശ്നം നവമ്പർ 12-ാംനു- ആരംഭിക്കുന്ന ഐക്യരാഷ്ട്ര ജനറൽ അസംബ്ലിയുടെ അജണ്ടയിലുൾപ്പെടുത്തുവാൻ ആവശ്യപ്പെട്ടിട്ടുണ്ടായിരുന്നുവെങ്കിലും അന്നു അതു സാദ്ധ്യമായില്ല. ഇപ്പോൾഅവർ വീണ്ടും ആവശ്യപ്പെട്ടതനുസരിച്ച് വിഷയം ആലോചനക്കു വന്നിരിക്കയാണ്. ഈ പ്രശ്നം അജണ്ടയിൽവെച്ച കാരണത്താൽ 1955-ലൊരിക്കൽ ഫ്രഞ്ച് പ്രതിനിധി ഐക്യരാഷ്ട്രസഭയിൽനിന്നിറങ്ങിപ്പോയിക്കളഞ്ഞിട്ടുണ്ടായിരുന്നു. അജണ്ടയിൽ നിന്നു് അതു് നീക്കംചെയ്തതിനുശേഷം മാത്രമേ ഫ്രഞ്ച് മെമ്പർ സഭയിലേക്കു മടങ്ങിച്ചെന്നുള്ളൂ. ഇപ്പോൾ അവർ അത്രതന്നെ മർക്കടമുഷ്ടിക്കു ധൈര്യപ്പെടുന്നില്ല. ''ആൾജീറിയാ ഒരു കോളനിയല്ല; നേരെമറിച്ച് ഫ്രഞ്ച്‌റിപ്പബ്ലിക്കിന്റെ ഒരു സംസ്ഥാനമാണ്. ആൾജീറിയൻ കാര്യത്തിൽ ഐക്യരാഷ്ട്രസഭ ഇടപെടുന്നതു് ഫ്രാൻസിന്റെ അഭ്യന്തരകാര്യങ്ങ

ളിലിടപെടലാണ്" ഇതായിരുന്നു ഫ്രാൻസിന്റെ അന്നത്തെ വാദഗതി, ഇന്നും ഇതേവാദം അവർ ആവർത്തിക്കുന്നുണ്ട്. എന്നാൽ ആധുനികലോകത്ത് പ്രഥമമായി പ്രജായത്തം പ്രാപിച്ച രാഷ്ട്രമാണല്ലോ ഫ്രാൻസ്. അതിന്റെ ഒരു സംസ്ഥാനമാണ് ആൾജീരിയാ എന്നുവരുന്നതു നല്ലതുതന്നെ. പക്ഷേ, ആ വാദം എത്രത്തോളം ശരിയാണെന്നു പരിശോധിക്കുമ്പോൾ അങ്ങേ അററത്തോളം കളങ്കപങ്കിലമായ ഒരു വാദമാണതെന്നു വ്യക്തമാകാതിരിക്കയില്ല.

പുരാതനകാലംമുതല്ക്കേ ഉച്ചനീചത്വത്തിൽ അടിയുറച്ചു പോയിരുന്ന ഒരു രാജ്യമാണ് ഫ്രാൻസ്. പ്രഭുക്കന്മാർ, പുരോഹിതന്മാർ, പ്രജകൾ ഇങ്ങിനെ മൂന്നു വിഭാഗക്കാരായിട്ടാണ് ഫ്രെഞ്ച്നിവാസികൾ ജീവിതം നയിച്ചിരുന്നതു്. പ്രഭുക്കന്മാർക്കും പ്രജകൾക്കും തമ്മിലുണ്ടായിരുന്ന അസമത്വം അതിഭയങ്കരമായിരുന്നു. പുരോഹിതന്മാർക്കും പലപ്രത്യേകാവകാശങ്ങൾ അവിടെ അനുവദിക്കപ്പെട്ടിട്ടുണ്ടായിരുന്നു. 1912ൽ ഫ്രാൻസിൽ ബാധിച്ചിരുന്ന ഒരു ക്ഷാമം നിമിത്തം പരിഹാരമാർഗ്ഗം കണ്ടുപിടിക്കേണ്ടതിന്നു കൂടിയിട്ടുണ്ടായിരുന്ന ഒരു മഹായോഗത്തിൽ സാധാരണക്കാരുടെ ഒരു പ്രതിനിധി "ഫ്രെഞ്ച്ജനത ഒരൊററ കുടുംബമാണ്" എന്നു പ്രസംഗിച്ചപ്പോൾ പ്രഭുക്കൾ കോപാന്ധരായിക്കൊണ്ടെഴുന്നേററ് ആ പ്രസ്താവനയെ കഠിനമായി പ്രതിഷേധിച്ചുവത്രെ. "ഫ്രെഞ്ച്ജനത ഏകകുടുംബമാണെന്ന് പറയാൻ നിനക്ക് ധൈര്യം വന്നോ? അപ്പോൾ ഞങ്ങൾ നിങ്ങളുടെ അടുത്ത ബന്ധുക്കളാവണം. നിങ്ങളിവിടെ ഞങ്ങളുടെ ഭൃത്യന്മാർ മാത്രമാണ്" എന്നിങ്ങിനെ ഒരാൾ അപ്പോൾതന്നെ അതിന്നു മറുപടിപറഞ്ഞു. എന്നാൽ വിപ്ലവാനന്തരം ഈ നിലക്ക് മാററം വന്നിട്ടുണ്ടെന്ന് തീർച്ചതന്നെ. എങ്കിലും ആ

മാററം ഫ്രാൻസിനെ മാത്രമെ ബാധിച്ചിട്ടുള്ളു. അതിൻെറ കീഴിലുള്ള കോളനികളെ അതു ബാധിച്ചുകാണുന്നില്ല. ആൾജീറിയായിൽ കുടിയേറിപ്പാർത്തവരായ ഫ്രാൻസുകാർക്ക് ലഭിക്കുന്ന അതേ പദവി ആൾജീറിയായിലെ സാക്ഷാൽ നിവാസികൾക്കും ലഭിച്ചിരുന്നുവെങ്കിൽ ആ നാട്ടുകാരിപ്പോൾ യാതൊരു പ്രക്ഷോഭണത്തിനും ഒരുങ്ങുമായിരുന്നില്ല. അസഹനീയമായ അസമത്വവും അടിമത്വവും നിമിത്തമാണ് അവർ ആയുസ്സിൽപ്പോലും ആശമുറിച്ചതു്. പത്തു ലക്ഷം യൂറോപ്യന്മാരും 85 ലക്ഷം സാക്ഷാൽ ആൾജീറിയക്കാരും അധിവസിക്കുന്ന ആ ഭൂവിഭാഗത്തു് യൂറോപ്യന്മാരുടെ തനി അടിമകളായിരിക്കുവാൻ സാക്ഷാൽനിവാസികൾ നിർബ്ബന്ധിതരാണു്. ഈ അടിമത്വത്തിൽനിന്നു മോചനം ലഭിക്കാനാണു് ആൾജീറിയക്കാർ സമരംചെയ്യുന്നതു്.

850,000 ചതുരശ്ര നാഴികയാണു് ആൾജീറിയായുടെ വിസ്തൃതി. 85 ലക്ഷം സാക്ഷാൽ നിവാസികളിൽ അറബികളും ബർബാരികളും ഉൾപ്പെടും. ഫലസ്തീനിലെ ജൂതകുടിയേറിപ്പാർപ്പുമായി വളരെ സാമ്യമുള്ള ഒരു കുടിയേറിപ്പാർപ്പാണു് ആൾജീറിയായിലുംനടന്നതു്. 1930ൽ അയ്യായിരം ഫ്രഞ്ചുകാർമാത്രമേ ഉണ്ടായിരുന്നുള്ളു. 1954 ആയപ്പോഴേക്കും അവരുടെ സംഖ്യ 10 ലക്ഷമായി വർദ്ധിച്ചു. 24 കൊല്ലംകൊണ്ടുണ്ടായ ഈ വർദ്ധനവു് അറബിരാഷ്ട്രങ്ങളെ ആകമാനം അമ്പരപ്പിച്ചു. ആൾജീറിയായുടെ ആപത്തവസാനിപ്പിക്കേണ്ടതും ഫലസ്തീൻെറ പരിശുദ്ധി പുന:സ്ഥാപിക്കേണ്ടതും തങ്ങളുടെ പ്രഥമവും പ്രധാനവുമായ കൃത്യമാണെന്നു ഒരൊററ അറബിപോലും ഇപ്പോൾ മനസ്സിലാക്കാതിരിക്കുന്നില്ല. ജോർഡാനിലെ സൈനികവിപ്ലവവും, ഗ്ലോബ് പാഷയുടെ നാടുവിട്ടോട്ടവും, സൂയസ്സ്കനാലിൻെറ ദേശ

സാൽക്കരണവുമെല്ലാം അറബികളുടെ വിപ്ലവപരിപാടികളിലെ പ്രധാന നടപടികളായിരുന്നു. ഈ പരിപാടിയിൽ ശേഷിച്ചിട്ടുള്ളവകൂടി നിർവ്വഹിച്ചേ അറബികൾ അടങ്ങുകയുള്ളുവെന്ന് സ്ഥിതിഗതികളുടെ ത്വരിതഗമനം കൊണ്ട് ധാരാളം തെളിയുന്നുമുണ്ട്.

ആൾജീറിയായിൽ കഴിഞ്ഞ രണ്ടു കൊല്ലങ്ങളിൽ ഫ്രഞ്ചുകാർ അനുവർത്തിച്ച അക്രമങ്ങൾ അവർണ്ണനീയങ്ങളാണ്. പതിനയ്യായിരം ആൾജീറിയക്കാർ മാത്രമാണ് ഫ്രഞ്ചുപട്ടാളക്കാരോടു നേരിട്ടു പൊരുതുന്നതു്. അവർക്കു ഗറില്ലായുദ്ധത്തിന്നു മാത്രമെ സാധിക്കുകയുള്ളൂ. പരിശീലനം സിദ്ധിച്ചവരും പരിഷ്കൃതങ്ങളായ സകലസാമഗ്രികളുമുള്ളവരുമായ നാലുലക്ഷം ഫ്രഞ്ചുപട്ടാളക്കാർ സമാധാനസ്ഥാപനത്തിന്റെ പേരിൽ അവിടെ പ്രവർത്തിക്കുന്നുണ്ട്. ബ്രിട്ടനും അമേരിക്കയും ഫ്രാൻസിന്നനുകൂലവുമാണ്. ഇത്ര ശക്തിമത്തായ മർദ്ദനങ്ങളെല്ലാം അനുവർത്തിച്ചിട്ടും ആൾജീറിയക്കാർ കീഴടങ്ങുന്നുമില്ല.

സ്വാതന്ത്ര്യദാഹം പിടിപെട്ട ഒരു ജനത ആ ദാഹം ശമിച്ചാലല്ലാതെ അടങ്ങുന്നതല്ലെന്നു ഫ്രഞ്ചുകാർ ഈ അന്ത്യഘട്ടത്തിലെങ്കിലും മനസ്സിലാക്കിക്കാണുന്നതു സന്തോഷാവഹമാണ്. ഏതാനും ചില അവകാശങ്ങൾ വകവെച്ചുകൊടുത്തുകൊണ്ട് ആൾജീറിയക്കാരെ സമാധാനപ്പെടുത്തുവാനാണ് ഫ്രഞ്ചധികൃതന്മാർ ഇപ്പോൾ സന്നദ്ധരായി കാണുന്നതു്. മൊറോക്കോവിന്നും ടുണീഷ്യക്കും ആഭ്യന്തര സ്വാതന്ത്ര്യം കൊടുത്തതുപോലെ അൾജീറിയക്കാർക്കും അല്പം ചില അവകാശങ്ങൾ വിട്ടുകൊടുക്കാനായിരിക്കാം അവർ ഉദ്ദേശിക്കുന്നതു്. മൊറോക്കോവും ടുണീഷ്യയുമാവട്ടെ പൂർണ്ണ സ്വാതന്ത്ര്യത്തിന്നു ഇപ്പോൾ വീണ്ടും പ്രക്ഷോഭം തുടങ്ങി

യിരിക്കയാണു്. ആ സ്ഥിതിക്കു് പൂൎണ്ണസ്വാതന്ത്ര്യംകൊണ്ടല്ലാതെ ആൾജീരിയക്കാരും അടങ്ങുന്നതല്ല. സൂയസ്കനാൽ ദേശസാൽക്കരണം മുതൽക്കു് അറബിരാഷ്ട്രങ്ങൾക്കെന്നപോലെ ആഫ്രിക്കയിലെ കോളനികൾക്കും ശത്രുഭയത്തിൽനിന്നു് അല്പം ആശ്വാസം ലഭിച്ചിട്ടുണ്ടു്. ആൾജീരിയയിൽ ഇപ്പോഴും സ്വാതന്ത്ര്യസമരം നടന്നുവരികയാണു്. ഭംഗിവാക്കുകൾകൊണ്ടൊന്നും അവർ അടങ്ങുകയില്ല.

ആൾജീരിയയിൽ പരിഷ്കാരവും നാഗരികതയും ഉളവാക്കുകയാണു് തങ്ങളുടെ ഉദ്ദേശമെന്നു് ഫ്രഞ്ചധികൃതന്മാർ പറയുന്നു. എന്നാൽ ഫ്രഞ്ചുകാർക്കു പരിഷ്കാരനാഗരികത പഠിപ്പിച്ചുകൊടുത്തതു് ആൾജീരിയക്കാരായിരുന്നുവെന്ന ചരിത്രയാഥാർത്ഥ്യം അവർക്കു നിഷേധിക്കാൻ കഴികയില്ല. വടക്കെ ആഫ്രിക്കക്കാരുടെയും അറബികളുടേയും ഔദാര്യംകൊണ്ടനുഗ്രഹീതമായിരുന്ന സ്പെയിനിലെ കർഡോവാ സൎവ്വകലാശാലയിൽനിന്നാണു് ഫ്രഞ്ചുകാർക്കു പരിഷ്കാരനാഗരികതകൾ പഠിക്കുവാൻ സാധിച്ചതു്. ആ ഫ്രഞ്ചുകാർ ഇപ്പോൾ ആൾജീരിയയിൽ പരിഷ്കാരനാഗരികത പരത്തുകയാണത്രെ. ആൾജീരിയക്കാരതു വിശ്വസിക്കാനൊരുക്കമില്ല. അതുകൊണ്ടാണവർ സമരം നിറുത്താതിരിക്കുന്നതു്. എന്നാൽ ആൾജീരിയ സമ്പൽസമൃദ്ധമായ ഒരു രാജ്യമായതുകൊണ്ടു് ഫ്രഞ്ചുകാർ അതിനെ വിടാതിരിക്കുന്നുവെന്നതാണു് വാസ്തവം. പത്തു ലക്ഷം ഫ്രഞ്ചുകാരെ അവിടെ സ്ഥിരവാസികളായി ആകർഷിച്ചതും ആ സമ്പൽസമൃദ്ധിയല്ലാതെ മറെറാന്നല്ല. ആൾജീരിയയുടെ പ്രകൃതിദത്തമായ ക്ഷേമാഭിവൃദ്ധി ഫിനീഷ്യൻസിനേയും റോമക്കാരേയും അറബികളേയും ഇക്കികളേയും ആകർഷിച്ചതുപോലെ അവസാനം ഫ്റഞ്ചുകാരേയും അങ്ങോട്ടാകർഷിച്ചുവെന്ന വാസ്തവം മറച്ചുവെക്കാൻ ഫ്റഞ്ചുകാർ ശ്രമിക്കു

ന്നതു വ്യക്തമാണ്. പരിഷ്കാരനാഗരികതയും സംസ്കാരസമ്പന്നതയും ക്രിസ്ത്വാബ്ദം ഏഴാം ശതാബ്ദത്തിൽ അറബികൾ ആഗതരായതോടുകൂടിത്തന്നെ അവിടെ വന്നുകഴിഞ്ഞിരുന്നു. ആ ഉയർന്ന നിലപാടിൽനിന്നു രാജ്യത്തെ അധഃപതിപ്പിക്കാനല്ലാതെ അഭിവൃദ്ധിപ്പെടുത്തുവാൻ ഫ്രാൻസുകാർക്കു സാധിച്ചിട്ടില്ല. എന്നാൽ ആ അറബിയാധിപത്യവും തുർക്കി മേധാവിത്വവും നിലനിന്നിരുന്ന പൂർവ്വകാലങ്ങളിൽ നാട്ടുകാർക്കും ഭരണകാര്യങ്ങളിൽ ഭാഗഭാക്കാവാൻ ധാരാളം സാധിച്ചിട്ടുണ്ടായിരുന്നു. ഫ്രഞ്ചുകാർ ആഗതരായതോടുകൂടി മാത്രമാണു ആൾജീരിയക്കാർക്ക് ഒരവകാശവും ഇല്ലാതായതു്.

## ഒരടിയുടെ ആപത്തു്

സാമ്രാജ്യപ്രമത്തന്മാർക്കു രാജ്യം പിടിച്ചടക്കാൻ കാരണം കാച്ചു മതിയാകും. ക്രിസ്ത്വബ്ദം 1518 മുതൽ 1830വരെ ആൾജീറിയയിലെ ആധിപത്യം തുർക്കികൾക്കായിരുന്നു. 1530-ൽ ഒരു തുർക്കി ആഫീസ്സർ ഒരു ജൂതന്റെ കവിളത്തൊന്നടിച്ചു. ജൂതൻ ഒരു ധനാഢ്യനായിരുന്നു. ആ അക്രമത്തിനു പകരംവീട്ടുകയാണെന്ന ഭാവേന ഫ്രാൻസ് ആൾജീറിയയെ ആക്രമിച്ചു കൈവശപ്പെടുത്തുകയും അവിടെ അധികാരമുറപ്പിക്കുകയുംചെയ്തു. അന്നുമുതൽ ഇന്നുവരെയും അൽജീറിയയിൽനിന്നു് ആപത്തു നീങ്ങിയിട്ടില്ല. സ്വാതന്ത്ര്യപ്രേമികളായ നാട്ടുകാരോടു ഫ്രഞ്ചധികൃതന്മാർ ചെയ്ത നിഷ്ഠുരകൃത്യങ്ങൾക്കതിരില്ല. നാട്ടുകാരുടെ ആവശ്യപ്രകാരം 1943-ൽ നടന്ന ഒരു ഫ്രഞ്ചന്വേഷണം കൊണ്ടുതന്നെ ഫ്രഞ്ചുദ്യോഗസ്ഥന്മാരും പട്ടാളക്കാരും നടത്തിയ അക്രമങ്ങൾ ധാരാളം വെളിക്കുവന്നിട്ടുണ്ടു്. ആ അന്വേഷണറിപ്പോർട്ടിൽ പറയുന്നു: "പാസ്പോർട്ട്" കയ്യിൽ

വെച്ചുകൊണ്ടു് രാജ്യം ചുററിക്കണ്ടിരുന്ന വിദേശീയരെപ്പോലും നാം കൊന്നുപോയിട്ടുണ്ടു്. രാജ്യനിവാസികളെ ആകമാനം കൊന്നു് ആക്രമണസാധ്യത ഇല്ലാതാക്കുകയെന്ന ഒരു പരിപാടി നാം പിന്തുടർന്നുപോയി. വധിക്കപ്പെട്ട ആളുകളിൽ പലരും നിരപരാധികളായിരുന്നുവെന്നു കൊലപാതകം നടത്തിയ ആളുകൾക്കുതന്നെയും പിന്നീടു ബോദ്ധ്യമായിട്ടുണ്ടായിരുന്നു. സ്വരാജ്യരക്ഷയെമാത്രം ഉദ്ദേശിച്ചുകൊണ്ടു നമ്മുടെ എതിരിൽവന്ന ധീരയോദ്ധാക്കൾ നേതൃത്വം നല്കിയിരുന്ന പല വൻകിട നേതാക്കന്മാരുടെയും പേരിൽ നാം കേസ്സുകൾനടത്തി. അവരെയെല്ലാവരെയും ഭയങ്കര ശിക്ഷക്കു നാം പാത്രീഭവിപ്പിച്ചു. അത്തരം നിഷ്ഠൂരകൃത്യങ്ങൾകൊണ്ടു് നാം അക്രമികളാണെന്നു തെളിഞ്ഞുകഴിഞ്ഞിരിക്കുന്നു. ഏതുകൂട്ടർക്കും പരിഷ്കൃതനാഗരികതകൾ പഠിപ്പിക്കുവാനായി നാം ആൾജീറിയയിൽചെന്നുവെന്നു പറയുന്നുവോ അവരെക്കാൾ അക്രമികൾ നാമാണെന്നു ലോകം കണ്ടറിഞ്ഞിരിക്കുന്നു. നാം സദുദ്ദേശത്തോടുകൂടി നടത്തുന്നതാണെന്നു പറയുന്ന പ്രവർത്തനങ്ങളുടെ ഉത്തരം മറുവശങ്ങൾ നമുക്കു മറക്കത്തക്കവയല്ല.''

## ചൂഷണം

ആൾജീറിയയിൽ 1507 ലക്ഷം ഏക്ര കൃഷിഭൂമിയാണു ഉള്ളതു്. അതിന്റെ പകുതിയിലധികഭാഗവും ഫ്രഞ്ചുകാർ കൈവശപ്പെടുത്തിക്കളഞ്ഞിരിക്കുന്നു. ഫ്രഞ്ച് ഒബ്സർവർ എന്ന പത്രംതന്നെയും ഇങ്ങിനെയാണു് പറയുന്നതു്. ‘‘120 കൊല്ലക്കാലം നാം ആൾജീറിയയിൽ പിന്തുടർന്ന ചൂഷണംകൊണ്ടു് നിയമാനുസൃതവും അല്ലാത്തതുമായ മാറ്റങ്ങളിൽകൂടി അവിടത്തെ മേത്തരം കൃഷിഭൂമികളിൽ 27,20,000 ഏക്ര സ്ഥലം നാം കരസ്ഥമാക്കി. ഈ ഭൂമികൾ

ഇരുപത്തയ്യായിരം യൂറോപ്യന്മാരുടെ അധീനത്തിൽ അടങ്ങിപ്പോയിരിക്കുകയാണു്. "കമ്പനി ഓഫ് ആൾജീറിയ" എന്ന ഒരൊററ കമ്പനിക്കു് മാത്രമായിത്തന്നെ 7000 ഏക്ക്ര ഭൂമിയുണ്ടു്. 5.32,000 ആൾജീറിയാ കൃഷകക്കു് അവശേഷിച്ചിരിക്കുന്നതു 6,20,000 ഏക്ക്ര കൃഷിസ്ഥലങ്ങൾമാത്രമാണു്. ആ ഭൂവുടമസ്ഥന്മാരിൽ മുക്കാൽഭാഗക്കാർക്കുമാത്രമേ ശരാശരി അഞ്ചു് ഏക്ക്ര ഭൂമി ഉണ്ടായിരിക്കുകയുള്ളൂ"

യൂറോപ്യന്മാർ കോതമ്പം മുന്തിരിങ്ങ, നാരകം, പരുത്തി, പുകയില ഇവയെല്ലാം ആൾജീറിയായിൽ കൃഷിചെയ്യുന്നു. മുന്തിരികൃഷി 9,97,000 ഏക്ക്ര സ്ഥലത്തു അവർ കൃഷിചെയ്യുന്നുണ്ടു്. കൊല്ലംതോറും ശരാശരി 39,35.00000 ഗാലൻ മുന്തിരിങ്ങാച്ചാരായം അൾജീറിയയിൽനിന്നു അവർക്കു ലഭിക്കുന്നു. അവയെല്ലാം ഫ്രാൻസിലേക്കു് കയററി അയക്കാറാണു് പതിവു്. ഇതിനുപുറമെ കൊല്ലത്തിൽ ഇരുപതു ലക്ഷം ടൺ ഇരുമ്പു, മുപ്പതിനായിരം ടൺ തുത്തനാകവും കൂടാതെ ഈയം, എണ്ണ മുതലായ ഇതരസാധനങ്ങളും ആൾജീറിയയിൽനിന്നു അവർ ഫ്രാൻസിലേക്കു് കൊണ്ടുപോകുന്നു, ആകയാൽ ആൾജീറിയായിലെ ധനാഗമമാർഗ്ഗങ്ങളെല്ലാം ഫ്രാൻസുകാർക്കധീനമായിരിക്കയാണു്. എല്ലാം ഫ്രാൻസിലേക്കു കയററിഅയക്കാറാണു് പതിവും, കൃഷിയും കൈത്തൊഴിലും മില്ലുകളും ഫാക്ടറികളുമെല്ലാം ഫ്രഞ്ചുകാർ അടക്കിവെച്ചുകളഞ്ഞിരിക്കുന്നു, ഗവമെൻറുദ്യോഗങ്ങൾ, ഉയർന്നതും താണതുമെല്ലാം, അവർ സ്വയം വഹിച്ചുവരുന്നു. ഈനിലക്കു് ആൾജീറിയാരാജ്യം ഫ്രാൻസിൻെറ ഒരു സംസ്ഥാനമായിക്കഴിഞ്ഞുവെന്നുപറയുന്നതിൽ വാസ്തവത്തിൽ തെററില്ല. നേരെമറിച്ചു് ഫ്രാൻസിലെ ആ പ്രജായത്തമായ ജീവിതസ്വാതന്ത്ര്യം ആൾജീറിയയിൽ ആൾജീറിയക്കാർക്കുണ്ടെന്നു ആരും തെററിദ്ധരിച്ചുപോകരുതു്.

ഫ്രഞ്ചുകാരുടെ ചൂഷണംകൊണ്ടു് സാക്ഷാൽ നിവാസികൾക്കു് അവിടെ ജീവിതം നയിക്കുന്നതിനു് യാതൊരു മാൎഗ്ഗവും അവശേഷിക്കുന്നില്ല. കുട്ടികൾ ജനിച്ചു് ഒരു വയസ്സാകുന്നതിനുമുമ്പായിത്തന്നെ മൂന്നിലൊരുഭാഗത്തോളം മരിച്ചുപോകുന്നു.

ആൾജീറിയക്കാരിലധികമാളുകളും ഗ്രാമങ്ങളിലാണു് അധിവസിക്കുന്നതു്. അവിടങ്ങളിൽ കൃഷിയാണു് അവരുടെ ജീവിതമാൎഗ്ഗം. കൃഷി മിക്കവാറും വിദേശിയൎക്കധീനപ്പെട്ടുപോയതിനാൽ നാട്ടുകാർ നഗരങ്ങളെ ആശ്രയിക്കേണ്ടിവന്നു. ചിലർ സ്വദേശത്തുതന്നെ താമസിച്ചു കൃഷിയിൽ ഏൎപ്പെട്ടുകൊണ്ടു് കുട്ടികളെ ജോലിക്കായി നഗരങ്ങളിലേക്കയക്കുന്നു. നഗരങ്ങളിൽ അവൎക്കു കിടന്നുറങ്ങാൻ സ്ഥലംപോലും കിട്ടാതെ അവർ ബുദ്ധിമുട്ടുന്നു. പലവിധ രോഗങ്ങൾ അവരെ പിടികൂടുന്നു. പനി, ക്ഷയരോഗം, ദന്തരോഗം മുതലായവയിൽനിന്നു അവൎക്കു മോചനം ലഭിക്കുന്നില്ല.

ആൾജീറിയയിൽ ആകപ്പാടെ ആയിരത്തഞ്ഞൂറിലധികം ഡോക്ടർമാർ മാത്രമേയുള്ളു. അവരിലധികമാളുകളും വലിയവലിയ നഗരങ്ങളിൽ ഡിസ്പെൻസറികളിൽ ജോലികളിലേൎപ്പെട്ടിരിക്കുകയുമാണു്. മൂന്നു് വലിയ നഗരങ്ങളിലായിത്തന്നെ ആയിരം ഡോക്ടർമാർ പ്രാക്ടീസ് ചെയ്തുവരുന്നുണ്ടു്. മിക്ക ഗ്രാമങ്ങളിലും ഡോക്ടർമാർ തീരെ പോകാറില്ല. കുട്ടികൾക്കു് പ്രത്യേകമായി ഒരാസ്പത്രിയുമില്ല. സാധാരണ ആസ്പത്രികളിൽ ഏതാനും വാർഡുകൾ കുട്ടികൾക്കു് തിരിച്ചുവെച്ചിട്ടുണ്ടെങ്കിലും അവ ആവശ്യത്തിനു മതിയാകുന്നില്ല.

## വിദ്യാഭ്യാസം

വിദ്യാഭ്യാസകാൎയ്യത്തിൽ ഫ്റഞ്ചുകാരും നാട്ടുകാരും തമ്മിലുള്ള വ്യത്യാസം വളരെ പ്രത്യക്ഷമായിത്തന്നെ കാണാം.

യൂറോപ്യൻവിദ്യാർത്ഥികൾക്കു ആവശ്യാനുസരണം സ്കൂളുകളുണ്ടു്. അവയിൽ നാട്ടുകുട്ടികൾക്കു് പ്രവേശനമില്ല. ഒന്നരലക്ഷത്തോളം ഫ്"റഞ്ചുവിദ്യാർത്ഥികൾ സ്കൂളിൽ പോകുന്നുണ്ടു്. എന്നാൽ സ്കൂൾവയസ്സിലുള്ള 30 ലക്ഷം മുസ്ലീംവിദ്യാർത്ഥികളിൽ ഒന്നര ലക്ഷത്തിന്നുമാത്രമേ സ്കൂളുള്ളൂ. എന്നുവെച്ചാൽ 10 ശതമാനം കുട്ടികൾക്കുമാത്രം. അവരിൽതന്നെ നാലിലൊരുഭാഗംമാത്രമാണു് പെൺകുട്ടികൾ. സെക്കണ്ടറിവിദ്യാഭ്യാസത്തിൽ ഏർപ്പെട്ടിട്ടുള്ള 26.000 വിദ്യാർത്ഥികളിൽ അഞ്ചുശതമാനംമാത്രമാണു് അറബികൾ. ഫ്രഞ്ചുഭാഷയിലാണു് അദ്ധ്യയനം. മാതൃഭാഷക്കു പരിഗണന ലഭിക്കാത്തതുകൊണ്ടു് 85 ശതമാനം ആൾജീരിയക്കാരും അക്ഷരാഭ്യാസം ലഭിക്കാത്തവരാണു്. വിദ്യാഭ്യാസത്തിന്റെ അഭാവംനിമിത്തം നാട്ടുകാരുടെ സന്മാർഗ്ഗികനില ദിനംപ്രതി അധഃപതിക്കുന്നു.

ഇപ്പോഴത്തെ സമരത്തിൽ പുരുഷന്മാർക്കുപുറമെ സ്ത്രീകൾക്കും കുട്ടികൾക്കും കഷ്ടപ്പാടുകൾ നേരിടുന്നുണ്ടു്, പട്ടാളക്കാർ പട്ടണങ്ങളും ഗ്രാമങ്ങളും അധികദിവസങ്ങളോളം രോധനംചെയ്തുനില്ക്കുന്നതുനിമിത്തം സ്ത്രീകൾക്കും കുട്ടികൾക്കും നേരിടുന്ന കഷ്ടപ്പാടുകൾ അവർണ്ണനീയങ്ങളാണു്. യുദ്ധം നടക്കാത്ത ചില സ്ഥലങ്ങളുണ്ടെങ്കിലും അവിടങ്ങളിലും എപ്പോഴും യുദ്ധഭീതി നിലവിലുണ്ടു്. യുദ്ധത്തിലേർപ്പെട്ട "മുജാഹിദ്"മാർക്കുപുറമെ സംശയിക്കപ്പെടുന്ന ആളുകളെയും ഫ്"റഞ്ചുപട്ടാളം കൊന്നൊടുക്കുന്നു. പട്ടാളവും പോലിസ്സും വന്നു കുട്ടികളെ കെട്ടിയിട്ടു തല്ലുന്നതു് എപ്പോഴായിരിക്കുമെന്നു കാത്തുകൊണ്ടാണു് ഓരോ വീട്ടുകാരും കഴിച്ചുകൂട്ടുന്നതു്. ഈ അക്രമങ്ങൾക്കെതിരിൽ ആൾജീരിയയിലെ വനിതാസമാജങ്ങൾ ശക്തിമത്തായ പ്രതിഷേധശബ്ദം ഉയർത്തിയതിനാൽ അവരിൽ പലരെയും അധികാ

സ്ഥന്മാർ പിടിച്ചു് നാട്ടുകടത്തിയിരിക്കുന്നു. വനിതാസമാജം പ്രസിദ്ധയായ മദാംഷെൺതോസ് എന്ന മഹതി ഫ്റാൻസിൽ ബന്ധനസ്ഥയാണു്.

## മുൻസമരങ്ങൾ

ആൾജീറിയക്കാർ ഒരവസരത്തിലും ഫ്റഞ്ചാധിപത്യത്തെ സന്തോഷസമേതം സ്വാഗതം ചെയ്തിട്ടില്ല. 1830ൽ ഫ്റാൻസ് അവിടെ പ്രവേശിച്ചതിനെത്തുടർന്നു് അബ്ദുൽഖാദിർ എന്ന ഒരു വീരയോദ്ധാവിന്റെ നായകത്വത്തിൽ വമ്പിച്ച സമരം നടന്നു. എങ്കിലും പരിശീലനം സിദ്ധിക്കാത്ത ആ യോദ്ധാക്കൾക്കു ദീർഘകാലം സമരം ചെയ്തുനില്ക്കാൻ സാധിച്ചില്ല. പിന്നീടു 1874-ലും 1875-ലും 1916-ലും വലിയ സംഘട്ടനങ്ങളുണ്ടായി. ഈ വൻകലാപങ്ങൾക്കു പുറമെ ചെറുകലാപങ്ങളും അനേകം തവണ ഉണ്ടായിട്ടുണ്ടു്. ഫ്റഞ്ചുകാരുടെ വമ്പിച്ച പട്ടാളശക്തിയേയും, കുതന്ത്രങ്ങളേയും ജയിക്കുന്നതിനു് അവയൊന്നും തന്നെ പര്യാപ്തമായില്ല. നാട്ടുകാരായ സ്വാതന്ത്ര്യയോദ്ധാക്കൾക്കു് നാനാവിധ കഷ്ടപ്പാടുകൾ സഹിക്കേണ്ടതായും വന്നു.

## അന്ത്യസമരം

1954 നവമ്പർ 1-ാംനു ആരംഭിച്ച ഇപ്പോഴത്തെ സമരം ഇതുവരെയുണ്ടായ എല്ലാ സമരങ്ങളേക്കാളും ശക്തിമത്തായതാകുന്നു. ഈ സമരത്തിൽ അയൽരാജ്യങ്ങളുടെയും സ്വാതന്ത്ര്യപ്രേമികളായ ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളുടെയും പിന്തുണ ആൾജീറിയൻ യോദ്ധാക്കൾക്കുണ്ടു്. ഇപ്പോഴത്തെപ്പോലെ ആൾജീറിയക്കാരാകമാനം പങ്കാളികളായ ഒരു സമരം മുമ്പൊരിക്കലും അവിടെ ഉണ്ടായിട്ടില്ല ഫ്റാൻസുകാർ കഴിഞ്ഞ രണ്ടു കൊല്ലങ്ങൾക്കിടയിൽ ഒരു

ലക്ഷത്തിലധികം നാട്ടുകാരെ കൊന്നൊടുക്കിയെന്നാണു് കണക്കു്. സ്ത്രീകളും കുട്ടികളുമുൾപ്പെടെ 100-ഉം 50-ഉം ആളുകൾ കൊല്ലപ്പെട്ട റിപ്പോർട്ടുകൾ ദിനംപ്രതിയെന്നോണം അവിടെനിന്നു വന്നുകൊണ്ടിരിക്കുന്നു. ഫ്രഞ്ചുകാർ വമ്പിച്ച സൈനികശക്തി സംഭരിച്ചിട്ടുള്ളതിനാൽ 1955 ആഗസ്റ്റ് മുതൽക്കു് ഗറില്ലായുദ്ധം മാത്രമാണു് നാട്ടുകാർ നടത്തിവരുന്നതു്. ഗറില്ലായുദ്ധത്തിൽ പതിനയ്യായിരത്തിലധികം ഭടന്മാർ ഏർപ്പെടാറുമില്ല. ഈ പ്രത്യേക യുദ്ധരീതി കൈക്കൊണ്ടതുനിമിത്തം കഷ്ടപ്പാടുകൾ സഹിക്കേണ്ടിവരുന്നുണ്ടെങ്കിൽകൂടി ശത്രുക്കളെ ബുദ്ധിമുട്ടിക്കുന്നതിനും ധാരാളം ശത്രുക്കളെ കൊന്നൊടുക്കുവാനും യോദ്ധാക്കൾക്കു സാധിക്കുന്നു.

കഴിഞ്ഞ രണ്ടു സംവത്സരങ്ങൾക്കിടയിൽ ആൾജീരിയൻ കാര്യത്തിൽ പല സമാധാനസംരംഭങ്ങളുമുണ്ടായി. ഫ്രഞ്ചു് പാർല്ലിമെണ്ടിലും മന്ത്രിസഭയിലുംതന്നെ ആൾജീരിയൻ കാര്യത്തിൽ ഭിന്നാഭിപ്രായങ്ങളുണ്ടായി. ചില മന്ത്രിമാർ ഉദ്യോഗം വേണ്ടെന്നുവെക്കുകപോലും ചെയ്തു. ഇന്ത്യൻ പ്രധാനമന്ത്രി സമാധാനസ്ഥാപനത്തിനു പഞ്ചതത്വങ്ങളടങ്ങിയ ഒരു പഞ്ചശീലപരിപാടി പാർല്ലിമെണ്ടു് മുഖേന പ്രഖ്യാപിച്ചു. ഏഷ്യനാഫ്രിക്കൻ രാഷ്ട്രങ്ങൾ ഐക്യരാഷ്ട്രജനറൽ അസംബ്ലിയിൽ ആൾജീരിയൻപ്രശ്നം ആലോചനക്കെടുപ്പിക്കാൻ ശ്രമിച്ചു. ഈ സംരംഭങ്ങളൊന്നുംതന്നെ ഫലപ്പെട്ടില്ല. ആൾജീരിയായിലെ വിഭവങ്ങൾ ചൂഷണംചെയ്തു വയർനിറക്കുവാൻതന്നെ ഫ്രഞ്ചധികൃതന്മാർ തുനിഞ്ഞുകൂടി. ആൾജീരിയയിലെ ഫ്രഞ്ചുകോളണിയും ഫലസ്റ്റീനിലെ ജൂതരാഷ്ട്രവും മാത്രമാണു് നഗ്നരൂപമായ കോളണിവാഴ്ചക്കു ഇനി അവശേഷിക്കുന്ന ഒരേയൊരു മാർഗ്ഗമെന്നു ബ്രിട്ടീഷമേരിക്കൻ കൂട്ടുകെട്ടുകാരും ദൃഢമായി വിശ്വസിക്കുന്നുവെന്നു ലോകം മനസ്സിലാക്കി. 1957

ജൂലായ് 26-ാംനു ഈജിപ്റ്റ് പ്രസിഡണ്ടായ ജമാൽഅബ്ദുൽനാസിർ സൂയസ്സ്കനാലിനെ പെട്ടെന്നു ദേശസാൽക്കരിച്ചതു മദ്ദനത്തിൽ മതിമറന്നു സുഖനിദ്രയിലകപ്പെട്ടിരുന്ന ഫ്രാൻസിനു് അതിന്റെ വലത്തെ ചെകിടത്തേറ്റ അടി കൊണ്ടതുപോലെ അനുഭവപ്പെട്ടു. അതോടുകൂടി ഫ്രാൻസിന്റെ അഹങ്കാരമൊന്നു അടങ്ങിക്കാണുന്നുണ്ടു്. അൽജീറിയായിൽനിന്നു കുറേ പട്ടാളത്തേയും യുദ്ധസാമഗ്രികളെയും ഫ്രാൻസ് കുറെ മുമ്പു സൈപ്രസ്സിലേക്കു നീക്കംചെയ്തിട്ടുണ്ടായിരുന്നതായി പത്രങ്ങളിൽ റിപ്പോർട്ടുകണ്ടിരുന്നു. അതിനെത്തുടർന്നു് അൽജീറിയക്കു ഒരു ഭരണപരിഷ്കാരം നിർദ്ദേശിക്കുവാനും ഫ്രാൻസ് തെയ്യാറായിട്ടുണ്ടായിരുന്നു. സൂയസ്സ്കനാൽകുഴപ്പം വന്നപ്പോൾ അതൊന്നും പിന്നെ കേൾക്കാതായി. സൂയസ്സ്കനാലിലെ വിദേശീയ കൂട്ടുകെട്ടു് അൽജീറിയയിലെയും ഫലസ്തീനിലെയും സ്വസോദരങ്ങളെ ആപത്തിലകപ്പെടുത്തുന്നതു കണ്ടുകൊണ്ടിരിക്കാൻ കഴിയാതിരുന്നതും ജമാൽ അബ്ദുന്നാസിറിന്റെ പെട്ടെന്നുണ്ടായ സൂയസ്സ്കനാൽ ദേശസാൽക്കരണത്തിന്നൊരു കാരണമായിരിക്കുമെന്നതിൽ സംശയമില്ല. സൂയസ്സാക്രമണം പരാജയപ്പെട്ട സ്ഥിതിക്കു് അൽജീറിയാപ്രശ്നത്തിനു പരിഹാരമാർഗ്ഗം കണ്ടുപിടിക്കുന്നതിനു ഫ്രഞ്ചധികൃതന്മാർ നിർബ്ബന്ധിതരായിരിക്കുകയാണു്.

എന്നാൽ പൂർണ്ണസ്വാതന്ത്ര്യംകൊണ്ടല്ലാതെ അൾജീറിയക്കാർ അടങ്ങാൻ പ്രയാസമാണു്. 85 ലക്ഷം സാക്ഷാൽ നിവാസികൾക്കും 10 ലക്ഷം മാത്രമുള്ള കുടിയേറിപ്പാർത്തവരായ വെള്ളക്കാർക്കും തുല്യാവകാശമുണ്ടായിരിക്കുന്ന ഒരു ഭരണപരിഷ്കാരം നൽകുന്നതിനു ഫ്രാൻസ് എത്രത്തോളം സന്നദ്ധരായിരിക്കുമെന്നു കണ്ടുതന്നെ അറിയണം. ഫ്രാൻസ് സന്നദ്ധരായാൽത്തന്നെ ആ പത്തുലക്ഷം ഫ്രഞ്ചുകാർ

അതു സ്വീകരിക്കുമോ? ഏതായാലും ഫ്രാൻസിലെ പൊതുജനാഭിപ്രായം ഈ കോളനിവാഴ്ചയെ വെറുക്കുന്നുവെന്നു കാണുന്നതു് ആശ്വാസകരമാണു്. ആൾജീറിയക്കാരെ മർദ്ദിച്ചു മർദ്ദിച്ചു കൈ തളർന്ന പല ഫ്രഞ്ചുകാരും ഫ്രഞ്ചുപട്ടാളത്തിലുണ്ടു്. പല പട്ടാള ഉദ്യോഗസ്ഥന്മാരും അൾജീറിയയിൽ മർദ്ദനം നടത്താനൊരുക്കമില്ലാത്തവരാണു്. മൊറോക്കോവിലെ ഒരു കമാണ്ടറും മൊറോക്കോരാജ്യം സ്വാതന്ത്ര്യം പ്രാപിച്ചതിൽപിന്നെ അൾജീറിയയിൽ ഒരു പട്ടാളനായകനായി പ്രവർത്തിച്ചിരുന്ന ആളുമായ മി: ഗേയിലായോ മർദ്ദനം നിമിത്തം മനംമടുത്തു 1950 ഫിബ്രുവരി 29-ാംനു- ഉദ്യോഗം രാജിവെച്ചു. അനേകായിരം സംഘടിതരായ ഫ്രഞ്ചുകാർ അതേ കൊല്ലം ഏപ്രിൽ 19-ാംനു- അൾജീറിയയിലേക്കു പട്ടാളക്കാരെ അയക്കുന്നതിനെ പ്രതിഷേധിച്ചു പ്രക്ഷോഭണംനടത്തി. അവർ പാരീസ്സിൽത്തന്നെ വമ്പിച്ച പ്രകടനംനടത്തി. ഒരു സ്റ്റേഷനിൽകൂടി പട്ടാളവണ്ടി കടന്നുപോയപ്പോൾ 500 ഗ്രാമക്കാർ പാതയിൽ കിടന്നുകൊണ്ടു വണ്ടി പോകുന്നതിനെ തടസ്സപ്പെടുത്തി. ഇതെല്ലാം ഫ്രാൻസിൽതന്നെ ഉണ്ടായ സംഭവങ്ങളാണു്.

അറബികൾ ഫ്രഞ്ചു്സാമാനങ്ങൾ ബഹിഷ്കരിച്ചുവരികയാണു്. സിറിയയിൽനിന്നു ഫ്രാൻസിലേക്കു ഗോതമ്പം കയററി അയച്ചിരുന്നതു് അധികൃതന്മാർ നിർത്തിക്കളഞ്ഞിരിക്കുന്നു. സൂയസ്സ്കനാലിലെ തൊഴിലാളികൾ ഫ്രഞ്ചുകപ്പലുകളിൽ സാമാനം കയററുവാനും അവയിൽനിന്നു സാമാനം ഇറക്കിക്കൊടുക്കുവാനും കനാൽ ദേശസാല്ക്കരണത്തിനുമുമ്പുതന്നെ കൂട്ടാക്കിയിരുന്നില്ല. ഇതെല്ലാം അനുഭവപ്പെട്ടതുകൊണ്ടായിരിക്കാം അൾജീറിയക്കു ഒരു ഭരണപരിഷ്കാരംമാത്രം നല്കി നാട്ടുകാരെ സമാധാനിപ്പിക്കുവാൻ ഉത്സാ

ഹിച്ചിരുന്ന ഫ്രഞ്ചധികൃതന്മാർ ആ രാജ്യത്തിന്ന പരിപൂൎണ്ണമായ സ്വയംനിൎണ്ണയാവകാശംതന്നെ കൊടുക്കാമെന്നും എങ്കിലും ലഹള ഒതുക്കിയതിന്നശേഷംമാത്രമേ അതിന്ന സാധിക്കുകയുള്ളുവെന്നും ഈയിടെയായി പറഞ്ഞുതുടങ്ങിയിട്ടു്. ഫ്രഞ്ചുപട്ടാളം പിൻവാങ്ങിയിട്ടല്ലാതെ യാതൊരു സന്ധിനിൎദ്ദേശങ്ങളും തങ്ങൾക്കു സ്വീകാൎയ്യമായിരിക്കുന്നതല്ലെന്ന അൾജീറിയാ യോദ്ധാക്കളും പറയുന്ന സ്വാതന്ത്ര്യപ്രേമികളുടെയെല്ലാം പിൻബലം നാട്ടുകാൎക്കുണ്ടെന്ന പ്രത്യേകം പറയേണ്ടതില്ലല്ലൊ.

